


ഗ്രന്ഥകൎത്താ:

ിൽ കുഞ്ഞികൃഷ്ണമേനോൻ ബി. എ.

# കല്യാണിക്കുട്ടി.

## ആദിഖണ്ഡം.

‘ആരെന്തു പറഞ്ഞാലും ഞാൻ സമ്മതിക്കില്ല. മനുഷ്യന്റെ ദേഹം മുഴുവൻ അന്യാധീനമാണ്. മനസ്സു മാത്രമേ സ്വാധീനമായിട്ടുള്ളു. അതിനെക്കൂടി അന്യാധീനപ്പെടുത്തുവാൻ ഞാൻ വിചാരിക്കുന്നില്ല. സൎവ്വഗുണസമ്പന്നനായ ആ മഹാത്മാവിന്റെ അപ്രകാരമുള്ള പ്രേമാതിശയത്തെ ഞാൻ വിസ്മരിക്കുകയോ! പിന്നെ ജീവിച്ചിരുന്നിട്ടു കാൎയ്യമെന്ത്? രണ്ടുകൊല്ലത്തിലധികമായി യാതൊരു വൎത്തമാനവും ഇല്ലാതിരിക്കുന്നസ്ഥിതിക്കു അദ്ദേഹം മരിച്ചുപോയിരിക്കുമെന്നാണ് കൊച്ചമ്മാമന്റെയും അമ്മയുടെയും മറ്റും പക്ഷം. എനിക്കിതു തീരെ ബോദ്ധ്യമാകുന്നില്ല. അങ്ങിനെ മരിക്കാൻ തീൎന്നവനല്ല അദ്ദേഹം. അഥവാ അദ്ദേഹം മരിച്ചുപോയാൽ തന്നെ ഞാൻ കന്യാവ്രതത്തോടുകൂടി ഇരുന്നു മരിക്കുന്നതല്ലേ ഉത്തമം? ഞാൻ ഇങ്ങിനെ ഇരുന്നാൽ തറവാട്ടിൽ സന്തതിവിനാശം വന്നുപോകുമല്ലോ എന്നാണ് അമ്മ പറയുന്നതു. വന്നുകൊള്ളട്ടെ. അതിനു ഞാനെന്തുവേണം. സന്തത്യുൽപാദനത്തിനായിട്ടു ഞാൻ ജനിച്ചിട്ടുണ്ടോ? നേരെ മറിച്ച്; അതു കൂടാതെ കഴിഞ്ഞാൽ അ

ത്രയും പാപികളുടെ ജനയിത്രിയാകാതെ കഴിഞ്ഞു. അതിന്നു സന്തോഷിപ്പാനല്ലേ അവകാശമുള്ളു? എന്നാലും രണ്ടു കൊല്ലമായിട്ടു ഒരെഴുത്തുപോലും അയച്ചില്ലല്ലോ. അത്ഭുതംതന്നെ. ഇങ്ങോട്ടു വരുവാൻ സംഗതിയുണ്ടെങ്കിൽ ഞാൻ ഇതിന്നു പകരംചോദിച്ചുകൊള്ളാം. ബി. എ. പരീക്ഷ കഴിഞ്ഞാൽ ഒരു ദിക്കുസഞ്ചാരം ആവശ്യമാണെന്നു എന്നോടു പലപ്പോഴും പറയാറുണ്ട്. എന്നാൽ പരീക്ഷ കഴിഞ്ഞതിന്നുശേഷം ഇവിടെ വരാതെ മദിരാശിയിൽനിന്നുതന്നെ പോകുമെന്നും ഇത്ര വളരെ താമസിക്കുമെന്നും ഞാൻ വിചാരിച്ചില്ലല്ലോ. പരീക്ഷയിൽ ഒന്നാം ക്ലാസ്സിൽ ജയിച്ചിട്ടുള്ള വിവരത്തെന്നെ അറിഞ്ഞിട്ടുണ്ടോ ആവോ? എല്ലാം ഈശ്വരനറിയാം." ഇപ്രകാരമായിരുന്നു അതൊഴ്ക്കുണ്ടം കഴിഞ്ഞു തന്റെ കിടപ്പുമുറിയിൽ വന്നു വട്ടമേശപ്പുറത്തു കത്തുന്ന മേശവിളക്കിന്നഭിമുഖമായി ചാരുകസേരയിൽ കിടന്നുകൊണ്ടിരുന്ന പൃപ്പുറമ്പിൽ കല്യാണിക്കുട്ടിയമ്മയുടെ വിചാരം. ഞാൻ കയറി കല്യാണിക്കുട്ടിയമ്മ എന്നു വിളിക്കുമ്പോൾ നമ്മുടെ നായികക്കു അനുസാരം പ്രായമായിരിക്കണം എന്നു വായനക്കാരാരും ശങ്കിച്ചുപോകരുത്. ആ സുന്ദരിയുടെ സൌശീല്യാദ്യനേകഗുണങ്ങളാൽ ഞാൻ ബഹുമാനസൂചകമായി ഇപ്രകാരം വിളിച്ചുപോയതാണ്. വാസ്തവത്തിൽ ആ സ്ത്രീക്കു വയസ്സു പതിനാറെ ആയിട്ടുള്ളു. കല്യാണിക്കുട്ടിയുടെ അച്ഛൻ ശങ്കരൻനായർ ഇരുപത്തയ്യായിരപ്പറ നെല്ലു പാട്ടം വര

വുള്ള ഒരു ജന്മിയായിരുന്നു. പഴയ സമ്പ്രദായത്തിൽ ഒരു മര്യാദക്കാരനും ധർമ്മതല്പരനും വലിയ ഈശ്വരഭക്തനും ആയിരുന്നു. ഭാര്യയായ കുഞ്ഞിക്കാവമ്മക്കു കല്യാണിക്കുട്ടി കൂടാതെ പതിനൊന്നു വയസ്സു പ്രായമുള്ള ഒരാൺകുട്ടി മാത്രമെയുള്ളു. ആ കുട്ടിക്കു മാധവൻ എന്നാണ് പേർ എങ്കിലും കൊച്ചപ്പൻ എന്നാണ് സാധാരണ വിളിക്കാറ്. ആയാൾ മിഡിൽസ്കൂൾ ക്ലാസ്സിനു താഴെ പഠിക്കുന്നു. കല്യാണിക്കുട്ടിയുടെ അച്ഛൻ പെൺകുട്ടികളെ ഇംഗ്ലീഷ പഠിപ്പിക്കുന്നതു കുറെ അധികമാണെന്ന വിചാരക്കാരനായിരുന്നതിനാൽ കല്യാണിക്കുട്ടിക്കു ആ ഭാഗ്യാനുഭവത്തിന്നു സംഗതി വന്നില്ല. എങ്കിലും സംസ്കൃതത്തിൽ സാമാന്യം വ്യുല്പത്തിയും സംഗീതത്തിൽ നല്ല പരിജ്ഞാനവും ഉണ്ടാക്കിവെച്ചു. കവിതാവാസനയും കുറെയുണ്ട്. അഞ്ചായിരം പറനെല്ലു പാട്ടം പിരിയുവാനുള്ള വസ്തുക്കൾ കൊടുത്തതോടുകൂടി തന്റെ ഈശ്വരഭക്തിയും അച്ഛൻ പിതൃസ്വത്തായി കൊടുത്തിരുന്നു. തന്റെ മകൾക്കു ഒരു കുട്ടിയുണ്ടായി കണ്ടാൽ കൊള്ളാമെന്നുണ്ടായിരുന്ന മോഹം സാധിക്കാതെ ശങ്കരൻനായർ ഈ കഥ ആരംഭിക്കുന്നതിന്നു ഒന്നരക്കൊല്ലം മുമ്പെ ചരമഗതിയെ പ്രാപിച്ചു. തനിക്കു മുപ്പത്തിമൂന്നു വയസ്സു മാത്രം പ്രായമുള്ളതിനാൽ, അല്പസന്തതിയായ കല്യാണിക്കുട്ടിക്കു സഹായമായി ഒരു പെൺകുട്ടികൂടി ഉണ്ടായാൽ കൊള്ളാമെന്നു കുഞ്ഞിക്കാവമ്മക്കു ഉണ്ടായിരുന്ന മോഹവും അതോടുകൂടി

ത്തന്നെ അസ്തമിച്ചു. കുഞ്ഞിക്കാവമ്മയുടെ മൂത്ത ഉടപ്പിറന്നവനായ കേശവമേനോൻ മരിച്ചിട്ട് അഞ്ചു സംവത്സരമായി. ഇപ്പോൾ ഇളയ ഉടപ്പിറന്നവൻ (കല്യാണിക്കുട്ടിയുടെ കൊച്ചമ്മാമൻ) ആയ ഗോപാലമേനോൻ മാത്രമേ ഉള്ളു. തറവാട്ടുകാര്യാന്വേഷണം അദ്ദേഹമാണ്. സുശീലയായ കല്യാണിക്കുട്ടിയിൽ സുശീലനായ അദ്ദേഹത്തിന്നു അതിവാത്സല്യമുണ്ടായതിൽ അത്ഭുതമില്ലല്ലൊ. കൊച്ചപ്പൻ അതിബുദ്ധിമാനായിരുന്ന ഒരു കുട്ടിയായിരുന്നു. കൊച്ചപ്പനും കല്യാണിക്കുട്ടിയും തമ്മിലുള്ള സ്നേഹബന്ധം അതിശക്തിമത്തായിരുന്നു. ഇപ്രകാരം ഗുണസമ്പൂർണ്ണയായ ഒരു സഹോദരിയുള്ളതുകൊണ്ടു കൊച്ചപ്പനും, ഇപ്രകാരമുള്ള ഒരു സഹോദരനുള്ളതുകൊണ്ടു കല്യാണിക്കുട്ടിക്കും ധാരാളം അഭിമാനമുണ്ടായിരുന്നു. ഇനി യാതൊരാളെ ഉദ്ദേശിച്ചാണൊ കല്യാണിക്കുട്ടി മേൽപ്രകാരം മനോരാജ്യം വിചാരിച്ചതു, ആയാളെക്കുറിച്ചും രണ്ടുവാക്കു പറയാതെ കഴികയില്ലല്ലൊ. പുതിയേടത്തു കൊച്ചുകൃഷ്ണമേനോന്നു ഈ കഥ ആരംഭിക്കുന്ന കാലത്തു ഇരുപത്തിനാലു വയസ്സു പ്രായമാണ്. വലിയ സ്വത്തുകാരനല്ലെങ്കിലും മാതാപിതാക്കന്മാരുടെ മോഹം നിമിത്തം അവർ അദ്ദേഹത്തെ ബി. ഏ. വരെ പഠിപ്പിച്ചു. അപ്പനമ്മമാരുടെ ഹിതാനുവർത്തിയായി കഴിഞ്ഞുകൂടിയിരുന്ന മകൻ രണ്ടു കൊല്ലത്തോളം കാലമായി യാതൊരു വിവരവുമില്ലാത്ത വിധത്തിൽ പിരിഞ്ഞുപോകനിമിത്തം അവർ മ

ണ്ടുപേരും കേവലം നിരാശന്മാരായിത്തന്നെ നാലു കഴിച്ചുവന്നു. ശേഷമുള്ള വൎത്തമാനങ്ങളെല്ലാം കല്യാണിക്കുട്ടിയുടെ വിചാരംകൊണ്ടും മറ്റും സ്പഷ്ടമാകുന്നതാകയാൽ ഇവിടെ പ്രകൃതത്തിലേക്കു തന്നെ കടക്കാം. 'ഉം എല്ലാം ഈശ്വരനറിയാം' എന്നു ഒന്നുകൂടി ഉറപ്പിച്ചുപറഞ്ഞ് ഒരു ദീൎഘശ്വാസം വിട്ടു കസേരയിൽനിന്നെഴുനേറ്റു കല്യാണിക്കുട്ടി പുരമുറിയുടെ വാതിൽ അടപ്പാനായി ഭാവിച്ചു. അപ്പോഴയ്ക്കും കേശവൻ ഓടിക്കൊണ്ടുവന്നു. 'ഇതാ കൊച്ചമ്മാ കൊച്ചമ്മാമൻ തന്നയച്ച ഒരെഴുത്തു' എന്നു പറഞ്ഞു എഴുത്തു കല്യാണിക്കുട്ടിയുടെ കയ്യിൽ കൊടുത്തു. (ഈ കേശവൻ കൊച്ചുകൃഷ്ണമേനോൻ ഒരുമിച്ചു മദിരാശിൽ വെപ്പുകാരനായി താമസിച്ചിരുന്നവനും അദ്ദേഹം ദേശാന്തരം പോയപ്പോൾ കല്യാണിക്കുട്ടിക്കു സഹായമായി അയയ്ക്കപ്പെട്ടവനും നല്ല കൂറുള്ള ഒരുവനുമാണ്'. കല്യാണിക്കുട്ടി കലുക്കം കൂടാതെ എഴുത്തുവാങ്ങി താഴെ പറയും പ്രകാരം വായിച്ചുതുടങ്ങി.

മാനാമധുരസത്രം,
75 വൃശ്ചികം 22-ാംനു.

ശ്രീ

'ഞാൻ ഈ മാസം 25-ാംനു ഇവിടെ എത്തി. ഇദ്ദിക്കിൽ സന്നിപാതജ്വരം എന്നു പേർ പറയപ്പെടുന്ന ഒരുവക കഠിനജ്വരം നടപ്പുണ്ട്. സംഗതിവശാൽ അതു എന്നെയും ബാധിച്ചിരിക്കുന്നു. വളരെ അധികമില്ലെന്നു തന്നെ പറയാം. ദീനം ആശ്വാസമായാൽ

ഞാൻ അങ്ങോട്ടു നടന്നു വന്നുകൊള്ളാം. നടന്നുവരാമെന്നു പറയുന്നതിന്റെ കാരണം ഇന്നതാണെന്നു മനസ്സിലാക്കുമല്ലോ. അവിടെ അമ്മയ്ക്കും മററും സൌഖ്യമാണെന്നു വിശ്വസിക്കുന്നു. അമ്മയേയും മററും കാണാഞ്ഞിട്ടു എനിക്കു ഇപ്പോൾ കുറെ വ്യസനമുണ്ട്. ശേഷം കാഴ്ചയിൽ.

ഇതു എന്റെ അച്ഛന്റെ മകൻ കുട്ടൻ

പി. കൊച്ചുകൃഷ്ണമേനോൻ (ഒപ്പ്)

മ. ര. രാ. ശ്രീ

കെ. കുഞ്ഞപ്പണിക്കരവർകൾ.'

കല്യാണിക്കുട്ടി എഴുത്തു ഒരു നാലഞ്ചു പരിവൃത്തി വായിച്ചു. പിന്നെ എഴുത്തിലെ ഓരോ സംഗതിയും എടുത്തു പ്രത്യേകം പ്രത്യേകം മനസ്സുകൊണ്ടു വ്യാഖ്യാനിച്ചുതുടങ്ങി. ഇതുവരെയും മൌനമായിരുന്നു ഇപ്പോൾ ഇങ്ങിനെ ഒരെഴുത്തയച്ചതു എന്താണ്? ഒരു സമയം ഈ ദുഃഖദീനം വൈഷമ്യമായി പരിണമിക്കും എന്നു വിചാരിച്ചുവല്ലേ? 'ദീനം വല്ലാതെ അധികമില്ലെന്നുതന്നെ പറയാം' എന്നു പറഞ്ഞിട്ടുള്ളതു ഒരു വെറും ആശ്വാസവാക്കാണ്. അമ്മയേയും മററും കാണാഞ്ഞിട്ടു ഇപ്പോൾ കുറെ വ്യസനമുണ്ട് എന്നു പറഞ്ഞിട്ടുള്ളതും ഒരു അഭിപ്രായത്തിനു യോജിച്ചുനില്ക്കുന്നുണ്ട്. 'മററും' ഉം. മററും എന്നു രണ്ടുപ്രാവശ്യം ഉപയോഗിച്ചിട്ടുള്ളതുകൊണ്ടു ഈ മംഗളഹീനയായ ഞാൻകൂടി അതിൽ ഉൾപ്പെട്ടിട്ടുണ്ടെന്നു ഊഹിക്കാം. കാണാൻ വരുമ്പോഴെല്ലാം

'മററം' ജീവിച്ചിരിക്കുന്ന കാൎയ്യം കൂടെ സംശയമാണ്. ഇങ്ങിനെ ഓരോന്ന ആലോചിച്ചും പൎയ്യാലോചിച്ചും വ്യസനിച്ചും ഇരിയ്ക്കുമ്പോൾ 'കല്യാണിക്കുട്ടി! എഴുത്തു കിട്ടിയില്ലേ?' എന്ന ചോദിച്ചുകൊണ്ട ഗോപാലമേനോൻ മുറിക്കകത്തു വന്നു.

കല്യാണിക്കുട്ടി—കിട്ടി.

ഗോപാലമേനോൻ—ദീനം അധികമുണ്ടെന്ന തോന്നുന്നില്ലാ.

കല്യാ—ആവോ അത്ര വളരെ സംശയമായിട്ടാണ് ഇരിപ്പു.

ഗോപാ—എന്ത് സംശയിപ്പാനൊന്നുമില്ല. എന്താണ് നടന്നു വരാമെന്നു പറഞ്ഞതിന്റെ ഉദ്ദേശം?

കല്യാ—മറെറാന്നുമല്ല; ദിക്കുസഞ്ചാരത്തിനല്ലേ പുറപ്പെട്ടിരിക്കുന്നതു? നാടുകളെല്ലാം നടന്നു കാണുന്നായിരിക്കും.

ഗോപാ—കുഞ്ഞപ്പണിക്കരുടെ അഭിപ്രായ യല്ല. വണ്ടി കയറി വരുവാൻ കാശില്ലാ ഞ്ഞിക്കും എന്നാണ്. അതുകൊണ്ട നാ മ്പതു രൂപയ്ക്കു മണിയോർഡർ ചെയ്തു കഴിഞ്ഞിരിക്കുന്നു. ഗോവിന്ദക്കുട്ടിയുടെ ദ മനസ്സിന്നു പറ്റുവാൻ ഇനി മൂന്നു ദിവസ പ്പെട്ടിയാൽ ഉടനെ കട്ടിൽകിടക്കുന്ന യി ദീനം ആശ്വാസമാകുന്നതുവരെ ച്ചു കൂട്ടിക്കൊണ്ട പോരുവാനായി

കമ്പിയും നാളെ അയക്കുന്നുണ്ട്. ഞാൻ കല്യാണിക്കുട്ടിയുടെ കയ്യിൽ തന്ന രൂപ മുഴുവൻ ചിലവായോ?

കല്യാ—ഇല്ല; അമ്പതു രൂപ മാത്രമേ ചിലവായുള്ളൂ. ബാക്കിയുള്ളതുണ്ട്.

ഗോപാ—എന്നാൽ അതിൽനിന്നു ഒരമ്പത്തഞ്ചുരൂപ ഇങ്ങോട്ടു തരൂ.

കല്യാണിക്കുട്ടി വേഗം പെട്ടിതുറന്നു അൻപത്തഞ്ചു രൂപ എണ്ണിക്കൊടുത്തു. ഗോപാലമേനോൻ വാങ്ങിക്കൊണ്ടു 'വ്യസനിക്കണ്ട' എന്നു പറഞ്ഞു പോകയും ചെയ്തു.



കല്യാണിക്കുട്ടിക്കു ആ രാത്രി കാളരാത്രിതന്നെയായിരുന്നു. ഉറക്കം തീരെ ഉണ്ടായില്ല. സദാ ഞാൻ ശ്രീപര
ന്റെ ആപാദചൂഡം ധ്യാനിച്ചുകൊണ്ടുതന്നെ
ടിച്ചു. എന്നാൽ ധ്യാനിച്ചുതുടങ്ങുമ്പോൾ ച
ന്ദ്രാനിത്തികളും ഗംഗയും കപാലിമുണ്ഡ
ം മറ്റും ധരിക്കുന്ന ശ്രീപരമേശ്വരൻ, ധ്യാ
യാകുമ്പോഴേക്കും കുപ്പായവും കാൽസ്രായും
രച്ചും ചെയിനും ധരിച്ചുകൊണ്ടാണ് ക
ണ്ടു കാണപ്പെട്ടതു. കാലത്താറുമണിയെക്കു
ൻപോലെ കുളിച്ചു തൊഴുതു വരുന്ന വഴിക്കു
ടന്നു കയറി. കൊച്ചുകൃഷ്ണമേനോൻെറ
ല്യാണിക്കുട്ടി എടുത്ത ആഭരണമൊന്നും കൊ
ർ അച്ഛനും അമ്മയും എടുത്തിട്ടില്ലാ

തിരുന്നതിനാൽ അവൎക്ക പണ്ടത്തെക്കാൾ ഒരു സന്തുഷ്ടി ഭാവമാണ് കണ്ടത്. മക്കളുടെ കാൎയ്യത്തിൽ മാതാപിതാക്കന്മാർ ഒരുഭാഗം ആലോചിക്കുക പതിവില്ലാത്തതാണല്ലൊ. അതുകൊണ്ട തങ്ങളുടെ മകൻ ദീനം ആശ്വാസമായി എട്ടുപത്തു ദിവസത്തിനകം എത്തും എന്ന അവർ രണ്ടുപേരും പൂൎണ്ണമായി വിശ്വസിച്ചിരുന്നു. അവരുടെ വിശ്വാസം കണ്ടിട്ട കല്യാണിക്കുട്ടിയുടെ ദുഃഖങ്ങൾക്കുകൂടി അല്പം ശമനം ഉണ്ടായോ എന്ന സംശയമുണ്ട്. എന്തായാലും കല്യാണിക്കുട്ടി അവരെപ്പോലെ തന്നെ ഉറപ്പിച്ചിരുന്നില്ല എന്നുള്ളതിന്ന മുഖമ്ലാനം തന്നെ മതിയായ സാക്ഷിയായിരുന്നു. പണവും കമ്പിയും അയച്ച അഞ്ചാറുദിവസം കഴിഞ്ഞു. യാതൊരു വൎത്തമാനവുമില്ല. ധനുമാസം 4-ാംനു- തിരുവാതിരയായി. കല്യാണിക്കുട്ടി ഭക്തിയോടുംകൂടി തിരുവാതിര നോറ്റു. സമപ്രായക്കാരോടുകൂടി പാടുവാനോ, കളിക്കുവാനോ അമ്മയോടുകൂടി ക്ഷേത്രത്തിൽ തിരുവാതിരവിളക്കിന്ന പോകുവാൻ പോലുമോ കല്യാണിക്കുട്ടി സമ്മതിച്ചില്ല. രാത്രി ഏകദേശം എട്ടുമണി സമയത്തു തെക്കെപുറത്തു മുററത്തിറങ്ങി അടിയോളംതൂങ്ങികിടക്കുന്നതലമുടി ചിക്കിക്കൊണ്ടും ഇടയ്ക്കിടെ പൂൎണ്ണചന്ദ്രനെയും ഇടയ്ക്കിടയ്ക്ക തന്റെ നവയൌവനശ്രീയേയും നോക്കിക്കൊണ്ടും വിചാരമഗ്നയായിപ്പുല്ലപ്പുറത്തുകൂടെയുലാത്തിത്തുടങ്ങി. അങ്ങിനെയിരിക്കുമ്പോൾ പടിഞ്ഞാറു ഭാഗത്തുനിന്ന കൂട്ടത്തോടുകൂടിയുള്ള ഒരു നിലവിളി കേട്ടു. അന്യന്മാരിലുള്ള അനുകമ്പകൊണ്ടായിരിക്കാം കല്യാണിക്കുട്ടി

ഉടനെ കേശവനെ വിളിച്ചു ആ നിലവിളി കേൾക്കുന്നതു എവിടെനിന്ന്, എന്തുകാരണത്തിന്മേലാണെന്നു അറിഞ്ഞുവരുവാൻ ആജ്ഞാപിച്ചു. കല്യാണിക്കുട്ടി വീണ്ടും വിചാരത്തോടുകൂടി ലാത്തിത്തുടങ്ങി. അധികം വിചാരത്തിന്നു ഇട കൊടുക്കാതെ കേശവൻ ഓടിവന്നു. "ചതിച്ചു കൊച്ചമ്മ" എന്നു പറഞ്ഞുകൊണ്ടു മുററത്തു വീണു ഉരുണ്ടു തുടങ്ങി. കല്യാണിക്കുട്ടിക്കു കാൎയ്യം ഏകദേശം മനസ്സിലായി എങ്കിലും "പറയു കേശവ എന്താണുണ്ടായതു പറയു". എന്നു ധൈൎയ്യത്തോടുകൂടി പറഞ്ഞു. അപ്പോഴെക്കും ബദ്ധപ്പെട്ടു നടന്നുകൊണ്ടു ഗോപാലമേനോനും വന്നുചേൎന്നു. "എന്തെടാ കഴുവേറി കിടന്നുരുളുന്നതു് ആ കുട്ടിയെ പരിഭ്രമിപ്പിക്കാൻ? എണീററു പോട അവിടുന്നു" എന്നു കേശവനെ നോക്കി പറഞ്ഞു.

കേശവൻ — എന്റെ കൊച്ചുജമാനൻ പോയല്ലൊ; ഇനി ഞാൻ എങ്ങോട്ടുപോണു; എന്തിനിരിക്കുന്നു!

ഗോപാ — പോ കേശവാ പോ. തപാൽക്കാർ വല്ലതും തെററായി ധരിച്ചു എഴുതിയിരിക്കുന്നതിനെ ആരെങ്കിലും വിശ്വസിയ്ക്കാറുണ്ടോ? ഗോവിന്ദക്കുട്ടിക്കു കമ്പി അടിച്ചിട്ടില്ലേ? അങ്ങിനെ വല്ലതുമുണ്ടായിട്ടുണ്ടെങ്കിൽ അയാൾ കമ്പി അടിക്കുകയോ എഴുതി അയക്കുകയോ ചെയ്യാതിരിക്കുമോ? എനിക്കു അയാൾ വന്നല്ലാതെ ഒന്നും വിശ്വാസമില്ല, കുട്ടി! ഈ മഞ്ഞത്തു നിൽക്കണ്ട അകത്തു പോയി കിടക്കു.

കൊച്ചുകൃഷ്ണമേനൻ അയച്ചിരുന്ന മണിയാർഡറിന്റെ പുറത്തു 'മരിച്ചു' എന്നു എഴുതി വന്നിട്ടുള്ളതിനെ വിശ്വസിപ്പാൻ പാടില്ലെന്നു ഗോപാലമേനോൻ പറഞ്ഞതു തന്റെ മനഃപൂർവ്വമായ അഭിപ്രായമാണോ, അതോ കല്യാണിക്കുട്ടിയെ ആശ്വസിപ്പിപ്പാൻ മാത്രമാണോ എന്നു ഇപ്പോഴും തീർച്ചയാക്കുവാൻ പ്രയാസമാണ്. അമ്മാമന്റെ ആജ്ഞയെ അനുസരിച്ചു കല്യാണിക്കുട്ടി അകത്തേക്കു പോവാനായി അടി വെച്ചപ്പോഴേക്കും തല ചുററി വീഴുവാൻ ഭാവിച്ചു. ഉടനെ ഗോപാലമേനോൻ താങ്ങി എടുത്തു അകത്തുകൊണ്ടുപോയി കിടത്തി. ഈ വർത്തമാനം കേട്ടു തിരുവാതിരവിളക്കിന്നു പോയിരുന്ന കുഞ്ഞിക്കാവമ്മ ഓടിവന്നു പനിനീരെടുത്തു മുഖത്തും തലയിലും ഒഴിച്ചു തന്റെ മകളുടെ ബോധക്ഷയത്തെ തീർത്തു. പിറേറന്നാളത്തെ വണ്ടിക്കു ഗോവിന്ദക്കുട്ടിമേനോൻ വന്നു. ഇദ്ദേഹം ഗോപാലമേനോന്റെ ജ്യേഷ്ഠന്റെ മകനും ഭാര്യയുടെ ഉടപ്പിറന്നവനും കൊച്ചുകൃഷ്ണമേനോന്റെ സഹപാഠിയും പ്രാണസ്നേഹിതരിൽ ഒരാളുമായിരുന്നു. ബി. എ. ജയിച്ചതു രണ്ടുപേരും ഒരു കൊല്ലത്തിലാണ്. ഇദ്ദേഹം ഇപ്പോൾ ബി. എൽ. ക്ലാസ്സിൽ പഠിക്കുകയാണ്. എല്ലാവരും ഗോവിന്ദക്കുട്ടിമേനോന്റെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടാണല്ലോ ഇരിപ്പ്. കല്യാണിക്കുട്ടി മാത്രം അങ്ങിനെയല്ല. ഉണങ്ങി നിൽക്കുന്ന തന്റെ ആശാദ്രുമം ഗോവിന്ദക്കുട്ടിമേനോന്റെ പ്രവാ വേരോടുകൂടി തീരെ കരിഞ്ഞുപോകും എന്നു ആ സ്ത്രീക്ക് എ

ങ്ങിനൊരു ബോദ്ധ്യമുണ്ടായിരുന്നു. അതിനാൽ ഉദ്യോഗത്തിന്റെ വരവു കുറെ ദീൎഘിച്ചാൽ അത്രയും കാലം ഏറ്റവും ലഘുവായ ഒരു ആശ്രയം എങ്കിലും വെച്ചുകൊണ്ടിരിയ്ക്കാമല്ലോ എന്നായിരുന്നു ആ സുന്ദരിയുടെ വിചാരം. ഏതായാലും ഗോവിന്ദക്കുട്ടിമേനോൻ ആദ്യം വന്നതു പൂപ്പറമ്പിലാണു്. ഗോപാലമേനോൻ തെക്കുപുറത്തു പൂമുഖത്തിന്റെ പടിയിന്മേൽ കാലിന്മേൽ കാലു കയറ്റി ഇരിക്കുന്നു. ലക്ഷ്മിക്കുട്ടിയമ്മ (ഗോപാലമേനോന്റെ ഭാൎയ്യ) മകളെ എണ്ണ തേപ്പിച്ചുംകൊണ്ടു അടുക്കെ ഇരിക്കുന്നു. അപ്പോഴാണു ഗോവിന്ദക്കുട്ടിമേനോന്റെ വണ്ടി വന്നു പടിക്കൽ നിന്നു ഗോവിന്ദക്കുട്ടിമേനോൻ ചാടി താഴത്തിറങ്ങിയതു്. "ഇതാ ഓപ്പു" എന്നും പറഞ്ഞു ലക്ഷ്മിക്കുട്ടിയമ്മ എഴുന്നേറ്റുനിന്നു. ഗോപാലമേനോൻ പെട്ടെന്നെഴുന്നേറ്റു "എന്താ ഗോവിന്ദക്കുട്ടി വന്നമാനം?" എന്നുചോദിച്ചു മുറ്റത്തിറങ്ങി.

ഗോവി — കഷ്ടം! ഈ കഠിനകൎമ്മത്തിനു ദൈവം എന്നെത്തന്നെ നിയോഗിച്ചുവല്ലോ. ഞാൻ വരുന്നതിന്നു മുമ്പായി മണിയാൎഡർ മടങ്ങി എത്തി വൎത്തമാനം അറിഞ്ഞിരിക്കുമെന്നാണു് വിചാരിച്ചതു്.

ഗോപാ — മണിയാൎഡർ മടങ്ങിവന്നു. എന്നാൽ അതിലെ വിവരം കളവാണെന്നാണു് ഞാൻ വിശ്വസിച്ചതു്.

ഗോവി — കളവാകത്തക്കവണ്ണമുള്ള സുകൃതം നാമാരും ചെയ്തില്ലല്ലോ. എന്നെത്താങ്ങിക്കൊള്ളൂ ഗോപാലേ

ട്ടാ. ഞാൻ ആഹാരം കഴിച്ചിട്ടു മൂന്നു ദിവസമായി. എന്റെ തല തിരിയുന്നു.

ഗോപാലമേനോൻ ഉടനെ ഗോവിന്ദക്കുട്ടിമേനോനെ താഴ്വരയിൽ കൊണ്ടുവന്നിരുത്തി. ഇങ്ങിനെയൊരു വർത്തമാനമാണു ഗോവിന്ദക്കുട്ടിമേനോൻ കൊണ്ടുവരിക എന്നു അറിക തീർച്ചയുണ്ടായിരുന്നതുകൊണ്ടു കല്യാണിക്കുട്ടി ഇതെല്ലാം ധൈര്യസമേതം കേട്ടിരുന്നു. എങ്കിലും ഗംഭീരചിത്തനായ ഗോവിന്ദക്കുട്ടിമേനോന്റെ പാരവശ്യം കണ്ടപ്പോൾ അതിന്നു കാരണമായ തന്റെ പ്രാണപ്രിയന്റെ അന്ത്യാവസ്ഥകളായ അനവധി ഗുണവിശേഷങ്ങളെ ഓർത്തു തന്നെത്താൻ മറന്നു ഒരു വിധത്തിൽ മുറിച്ചുകുത്തു കടന്നു കട്ടിലിന്മേൽ കമഴ്ന്നടിച്ചു വീണു. ഗോവിന്ദക്കുട്ടിമേനോൻ കുറെ കാപ്പി കൊടുത്തു ക്ഷീണമല്പം ആശ്വാസമാക്കിയതിന്നുശേഷം,

ഗോപാ—പുണ്ണിൽ തീക്കൊള്ളി വെക്കുന്നപോലെയുള്ള ഒരു സ്ഥിതിയാണ്. എങ്കിലും ഉണ്ടായ വർത്തമാനം മുഴുവൻ പറയു.

ഗോവി—ഞാൻ കാളേജ് പൂട്ടിയ അന്നു തന്നെ വണ്ടികയറി പിറ്റന്നാൾ ഉച്ചക്കു മധുരയിലും വൈകുന്നേരം മാനാമധുരയിലും എത്തി. പട്ടിണികിടന്നു ബുദ്ധിമുട്ടി കാണുവാൻ തിടുക്കപ്പെട്ടു ചെല്ലുന്ന എനിക്കു തന്റെ മൃതശരീരംപോലും കാണിക്കാതെ എന്റെ കുട്ടൻ എന്നെ ചതിച്ചു തലേദിവസം വൈകുന്നേരം തന്നെ പൊയ്പോയി.

ഇത്രയും പറഞ്ഞു ഗോവിന്ദക്കുട്ടിമേനോൻ ശുദ്ധമേ കുട്ടികളെപ്പോലെ തേങ്ങിത്തേങ്ങികരഞ്ഞുതുടങ്ങി. തന്റെ കണ്ണിൽനിന്നു വരുന്ന ബാഷ്പപ്രവാഹത്തെ മുണ്ടു കൊണ്ടു തുടച്ചു ധൈര്യത്തോടെ ഇങ്ങനെ പറഞ്ഞു,

ഗോപാ — ഗോവിന്ദക്കുട്ടി കുട്ടിതന്നെയാണ്. ഇതെങ്ങാനം ആ കല്യാണിക്കുട്ടി കണ്ടാൽ പിന്നത്തെ കഥയെന്താണ്. ഛിഛ്ഛി! ഛിഛ്ഛി!!

കല്യാണിക്കുട്ടി എന്ന പേരു കേട്ടപ്പോഴാണ് താൻ ശ്മശാനത്തിലാണിരിക്കുന്നതെന്നും മറ്റും ഗോവിന്ദക്കുട്ടിമേനോനു ഓർമ്മവന്നത്. പ്രാണസ്നേഹിതന്റെ പ്രണയഭാജനമായ ആ ഗുണവതിയെ ആശ്വസിപ്പിപ്പാനുള്ള മാർഗ്ഗങ്ങളെ ആലോചിക്കയായിരുന്നു ഗോവിന്ദക്കുട്ടിമേനോൻ അവിടംമുതൽ ഇവിടംവരെ പണി. അങ്ങിനെയിരിക്കുമ്പോൾ താൻതന്നെ ആ സ്ത്രീയുടെ ഹൃദയത്തിൽ തീ കോരിയിടുന്നതു മഹാ സാഹസമാണെന്നു തോന്നി ഉടനെ ധൈര്യമവലംബിച്ചു കണ്ണീരൊക്കെ തുടച്ചു പറഞ്ഞുതുടങ്ങി.

ഗോവി — മറവുചെയ്തിരിക്കുന്നതു എവിടെയാണെന്നന്വേഷിച്ചറിഞ്ഞു ആ സ്ഥലത്തു ചെന്നു നോക്കിയപ്പോൾ ഒരു പത്തൻപതുശവങ്ങളെ കുഴിച്ചിട്ട സ്ഥാനം കാണാറുണ്ട്. അതിൽ ഏതാണയാളുടേതെന്നറിഞ്ഞാൽ കുഴി മാന്തീട്ടെങ്കിലും ഒരു കണ്ണു കണ്ടുംകൊണ്ടു പോരുമായിരുന്നു. അല്ലെങ്കിൽ അതുകൊണ്ടു സാദ്ധ്യമെന്താണ? ശ്മശാനസ്ഥലത്തുനിന്നു മടങ്ങുമ്പോൾ അവിടത്തെ തഹശീൽദാർമജിസ്ത്രേട്ടായ വെങ്കിട്ടരാമശാസ്ത്രിയെ യദൃ

ച്ചയായി വഴിയിൽവെച്ചു കണ്ടെത്തി. അദ്ദേഹം ബി. എ. ക്ലാസ്സിൽ ഞങ്ങൾ ഒരുമിച്ചു പഠിച്ചിട്ടുള്ള ഒരാളാകയാൽ എന്നെക്കണ്ട ക്ഷണത്തിൽ വണ്ടി നിറുത്തി എന്നെയും വണ്ടിയിൽ കയററി വർത്തമാനങ്ങളെല്ലാം ചോദിച്ചു മനസ്സിലാക്കി 'കാ. പി. കെ. എം.' ഞാൻ ഊഹിച്ചപോലെ തന്നെയായല്ലോ' എന്നു ആശ്ചര്യത്തോടും പ്രസന്നതയോടും കൂടി അദ്ദേഹം പറഞ്ഞു. പറഞ്ഞതിന്റെ താല്പര്യം എന്താണെന്നു ഞാൻ ചോദിച്ചപ്പോൾ മരിച്ചുപോയ ആളുടെ വകയായി ചില സാമാനങ്ങളെല്ലാം പോലീസ്സുകാർ ഹാജരാക്കിയ കൂട്ടത്തിൽ പി. കെ. എം. (പുതിയേടത്തു കൊച്ചുകൃഷ്ണമേനോൻ) എന്ന അക്ഷരങ്ങൾ കൊത്തിയ ഒരു മുദ്രമോതിരംകൂടി ഉണ്ടായിരുന്നു എന്നും അതു നമ്മുടെ സ്നേഹിതന്റേതുതന്നെ ആയിരിക്കുമോ എന്നു താൻ ശങ്കിച്ചു എന്നും അവകാശികൾ ഹാജരായാൽ കൊടുപ്പാൻ പ്രസിദ്ധം ചെയ്തു മോതിരവും മററുള്ള സാമാനങ്ങളും കോടതിയിൽ വെച്ചിട്ടുണ്ടെന്നും ഒരു രശീതിതന്നു അതുകളെല്ലാം വാങ്ങിക്കൊണ്ടു പോരണമെന്നും അദ്ദേഹം എന്നോടു പറഞ്ഞു. മററുള്ള സാമാനങ്ങൾ ചില കുപ്പായങ്ങളും കമ്പിളികളും മററും ആയിരുന്നതിനാൽ അതുകളിൽ സന്നിപാതജ്വരത്തിന്റെ ബീജങ്ങൾ ഉണ്ടായിരിയ്ക്കുമെന്നു കരുതി അതുകളൊന്നും വാങ്ങാതെ രശീതികൊടുത്തു മോതിരം മാത്രം ഞാൻ വാങ്ങിക്കൊണ്ടുപോന്നു. ഇതു മദിരാശിയിൽവെച്ചു പ്രസിദ്ധതരനായ പൃഷ്ഠത്തിനെക്കൊണ്ടു

പണിയിച്ചതാണ്. ഇതു പുതിയേടത്തേക്കു കൊടുത്തയച്ചുകളയാം. അല്ലേ?

ഗോപാ—ഏയ് അതു കരാളുടെ കയ്യിൽ കൊടുത്തയച്ചാൽ പോരാ. ഗോവിന്ദക്കുട്ടിതന്നെ പോയി വിവരങ്ങളെല്ലാം പറഞ്ഞു സമാധാനപ്പെടുത്തിക്കൊടുക്കണം.

ഗോവി—മകൻതന്നെയാണ് ഒരു മുതലെന്നു വിചാരിച്ചിരിക്കുന്ന ആ സാധുസ്ത്രീയോടും കുഞ്ഞിപ്പെണ്ണിനോടും ഈ സങ്കടവർത്തമാനം പറയുവാൻ ഞാനില്ല. ഗോപാലേട്ടൻതന്നെ പോയി പറഞ്ഞാൽ മതി.

ഗോപാ—അങ്ങിനെ പോരാ. ഇതൊരു പുതിയ വർത്തമാനമല്ലായ്കയാൽ അത്ര പരിഭ്രമിപ്പാനുമില്ല. മണിയാർഡർകൊണ്ടുതന്നെ അവൾക്കു മുങ്കാലേമുണ്ടാണിയും വിശ്വാസം വന്നിട്ടുണ്ട്. എന്നാലും ഗോവിന്ദക്കുട്ടിക്കു കിട്ടീട്ടുള്ള വർത്തമാനവും അവരെ അറിയിക്കേണ്ടതാണ്. തന്നെ പോവാൻ മടിയുണ്ടെങ്കിൽ പക്ഷേ ഞാനും വരാം.

ഗോവി—എട്ടുവയസ്സുമുതൽ ഇരുപത്തുരണ്ടുവയസ്സുവരെ ഒരുമിച്ചു ഒന്നുപോലെ കഴിഞ്ഞും അവസാനത്തെ ചരിത്രംകൂടി പെറ്റമ്മയോടു എന്റെ നാവുകൊണ്ടു പറയിക്കണമെന്നു ഈശ്വരൻ വിചാരിച്ചിട്ടുണ്ടെങ്കിൽ ഇപ്രകാരംതന്നെ നടക്കാം. വരൂ നമുക്കു രണ്ടുപേക്കും കൂടി പോകാം.

അങ്ങിനെ രണ്ടുപേരും കൂടി പുതിയേടത്തേക്കു പോകയും ചെയ്തു.



# മദ്ധ്യഖണ്ഡം.

കൊല്ലം ഒന്നു കഴിഞ്ഞിരിക്കുന്നു. കൊച്ചപ്പൻ കിഡിൽ സ്കൂൾ പരീക്ഷ കഴിഞ്ഞു സ്കൂൾ പൂട്ടി എത്തിയിരിക്കുന്നു. ഗോവിന്ദക്കുട്ടിമേനോനും ഗോപാലമേനോനും കൂടി തന്റെ ഏകപുത്രന്റെ മരണവൃത്താന്തം പറഞ്ഞു കേൾപ്പിച്ചതിന്റെ പിറ്റേദിവസം തന്നെ ദുഃഖസമാക്രാന്തചിത്തശാന്തിക്കുവേണ്ടി നടന്നു കാശിക്കു പുറപ്പെട്ട കുഞ്ഞുണ്ണിക്കർ ഗംഗാസ്നാനം കഴിഞ്ഞു മടങ്ങി വന്നിരിക്കുന്നു. കൊച്ചുകൃഷ്ണമേനോന്റെ മരണത്തിനും അതുനിമിത്തമായുണ്ടായ സകല കലാപങ്ങൾക്കും സാക്ഷിയായ ചന്ദ്രൻ ചുറ്റിത്തിരിഞ്ഞു വീണ്ടും പൂർവ്വസ്ഥാനത്തെ പ്രാപിച്ചിരിക്കുന്നു. കല്യാണിക്കുട്ടിയുടെ വ്യസനമാകുന്ന ചന്ദ്രനാകട്ടെ ക്ഷയവർദ്ധനകൾ കൂടാതെയും കളങ്കരഹിതനായും രാപ്പകൽ ഒരുപോലെ പരിപൂർണ്ണനായി ശോഭിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. 'ആരെന്തു പറഞ്ഞാലും ഞാൻ സമ്മതിക്കില്ല' എന്നു കല്യാണിക്കുട്ടി കഴിഞ്ഞ കൊല്ലം ഇക്കാലത്തു മനോരാജ്യത്തിൽ പറഞ്ഞ വാക്കുകൾക്ക് അന്നുണ്ടായിരുന്ന ശക്തി ഇപ്പോഴും ഉണ്ടായിരിപ്പാൻ അവകാശമില്ലെങ്കിലും ആ സ്ത്രീ ആ വാക്കുകളെത്തന്നെ പ്രബലമായി പിടിച്ചിരിക്കുന്നു. കല്യാണിക്കുട്ടിയുടെ കന്യാവ്രതത്തെ ലംഘിപ്പിപ്പാനായി അമ്മയും അമ്മാമനും കഴിയുന്നവിധത്തിലെല്ലാം ശ്രമിച്ചിട്ടും കല്യാണിക്കുട്ടി വഴിപ്പെട്ടില്ല. സൌന്ദര്യംകൊ-

ണ്ടും വിദ്യകൊണ്ടും സൌശീല്യംകൊണ്ടും കൊച്ചുകൃഷ്ണമേനോൻ കല്യാണിക്കുട്ടിക്ക് അനുരൂപനായിരുന്നു എങ്കിലും ധനപുഷ്ടികൊണ്ട് അപ്രകാരമല്ലാതിരുന്നതിനാൽ, കുഞ്ഞിക്കാവമ്മയ്ക്കു കൊച്ചുകൃഷ്ണമേനോൻ സംബന്ധം ഇടങ്ങുന്നതിൽ അത്ര വലിയ ഭ്രമം ഉണ്ടായിരുന്നില്ല. എങ്കിലും മകളുടെ അത്യാസക്തി ഓർത്തു വിസമ്മതവുമുണ്ടായിരുന്നില്ല. കൊച്ചുകൃഷ്ണമേനോൻ മരിച്ചു രണ്ടു മാസം കഴിഞ്ഞപ്പോൾ കുഞ്ഞിക്കാവമ്മ കല്യാണിക്കുട്ടിയോടടുത്തുകൂടി സംബന്ധത്തെപ്പറ്റി കുറച്ചൊന്നു സൂചിപ്പിച്ചു പറഞ്ഞു. താൻ ഒരു കൊല്ലം കഴിഞ്ഞതിനു ശേഷമല്ലാതെ ഇക്കാര്യത്തെപ്പറ്റി യാതൊന്നും കേൾക്കുന്നതല്ലെന്നു കല്യാണിക്കുട്ടി ശഠിച്ചു പറകയാൽ കുഞ്ഞിക്കാവമ്മ അടങ്ങി പാർക്കേണ്ടിവന്നു. 'അവളോടാലോചിക്കല്ല് ഒരു കൊല്ലം കഴിഞ്ഞിട്ടു മതി. മറ്റുള്ളവരോടൊക്കെ ആലോചിച്ചു തീർച്ചപ്പെടുത്താമല്ലോ' എന്നും പറഞ്ഞ് കാരണവന്മാരോടെല്ലാം ആലോചിച്ചുതുടങ്ങി. ആലോചനാസഭയിൽ പ്രധാനമെമ്പർ ഗോപാലമേനോന്റെ ഭാര്യ ലക്ഷ്മിക്കുട്ടിയമ്മയായിരുന്നു. കല്യാണിക്കുട്ടിയുടെ ഹിതം അറിയാതെ യാതൊരാലോചനയും നടത്തുന്നതു ഭംഗിയല്ലെന്നായിരുന്നു ലക്ഷ്മിക്കുട്ടിയമ്മയുടെ അഭിപ്രായം. എങ്കിലും കുഞ്ഞിക്കാവമ്മയുടെ അത്യുത്സാഹം നിമിത്തം ആ ഭാഗത്തു ചേരേണ്ടിവന്നു. കുഞ്ഞിക്കാവമ്മയുടെ മോഹബാധ ആദ്യമായി ബാധിച്ചതു ഗോവിന്ദക്കുട്ടിമേനോനെയാണ്. ഗോവിന്ദക്കുട്ടിമേ

ന്നു കല്യാണിക്കുട്ടിയെ വളരെ ഇഷ്ടമാണെന്നും അതിനാൽ സംബന്ധം തുടങ്ങുവാൻ വിരോധമുണ്ടാകയില്ലെന്നും ആയിരുന്നു കുഞ്ഞിക്കാവമ്മയുടെ വിശ്വാസം. എന്നാൽ സാധാരണ നാടന്മാരായ ആളുകളുടെ സ്വഭാവവും ഗോവിന്ദക്കുട്ടിമേനവന്റെ സ്വഭാവവും തമ്മിൽ വളരെ അന്തരമുണ്ടെന്നു കുഞ്ഞിക്കാവമ്മയ്ക്കു ശ്രീമുഖത്തിൽനിന്നറിയാറായി. എന്തെന്നാൽ ഗോവിന്ദക്കുട്ടിമേനോൻ പറഞ്ഞയച്ച മറുപടി താഴെ പറയും പ്രകാരമായിരുന്നു. 'കുഞ്ഞിക്കാവമ്മയ്ക്കു കുറെ കാര്യബോധമുണ്ടെന്നാണ് ഞാൻ വിചാരിച്ചിരുന്നത്. പ്രാണസ്നേഹിതനായ കുട്ടൻ അന്തഃകരണവിവാഹം കഴിച്ചു വെച്ചിരിക്കുന്ന കല്യാണിക്കുട്ടിയെ ഞാൻ സഹോദരീനിർവിശേഷമായ സ്നേഹത്തോടുകൂടിയാണ് വിചാരിച്ചു വരുന്നത്. ആ സ്ത്രീയെ ഞാൻ സംബന്ധം ചെയ്യണമെന്നു പറഞ്ഞയച്ചതു വളരെ സാഹസമായിപ്പോയി. ഞാനൊന്നല്ലാ കുട്ടനോടുകൂടി ഒരു ദിവസം സഹവാസം ചെയ്കയോ ആയാളുടെ സ്വഭാവഗുണത്തിന്റെ ഒരംശം മനസ്സിലാക്കുകയോ ചെയ്തിട്ടുള്ള യാതൊരുവനും ഈ പ്രവൃത്തിക്കു ഇനിയുമെന്നു ഞാൻവിചാരിക്കുന്നില്ല.' ഈ മറുപടി കിട്ടിയപ്പോൾ ഇനി ഈ വകക്കാരോട് ആലോചിച്ചിട്ടു കാര്യമില്ലെന്നു കുഞ്ഞിക്കാവമ്മയ്ക്കു ബോദ്ധ്യമായി. പിന്നെ ആരാണ് വേണ്ടത് എന്ന് ആലോചിച്ചിരിക്കുന്ന കാലത്തു തിരുവഴിയാറ്റു മാന്നൂരുണ്ണിനായരുടെ ഒരാൾ, നായർക്കു കല്യാണിക്കുട്ടിയെക്കൂടി സംബ

ന്ധം തുടങ്ങിയാൽ കൊള്ളാമെന്നുള്ള വിവരം പറവാനും അതിന്നു സമ്മതമുണ്ടോ എന്നറിവാനുമായി ഉപ്പ്രാമ്പിൽ വന്നെത്തി. ഭാസ്കരനുണ്ണിനായർ വലിയ ഒരു ജന്മിയും സ്ഥാനിയും തറവാട്ടിൽ കാരണവനുമാണ്. വയസ്സു മുപ്പതിൽ അധികമായിട്ടില്ല. ആളും കണ്ടാൽ അതി കോമളനാണ്. സ്വഭാവചാപല്യവും അധികമില്ല. കുഞ്ഞിക്കാവമ്മ ഇദ്ദേഹത്തെ ഇസ്ലിവപേരൂർ പൂരത്തിൽ വെച്ചു കുറെ കുറി കണ്ടിട്ടുണ്ട്. അതിനാൽ അദ്ദേഹത്തിന്റെ ആൾ വന്നപ്പോൾ കുഞ്ഞിക്കാവമ്മയ്ക്കു വലുതായ ഒരു ഭാരം ലഘുവായി തീൎന്നപോലുള്ള ആശ്വാസം തോന്നി. തനിക്കീക്കാൎയ്യം പൂൎണ്ണസമ്മതമാണെന്നും എന്നാൽ ഉടപ്പിറന്നവരോടും മറ്റും ആലോചിച്ചു വിവരം വഴിയെ അറിയിച്ചുകൊള്ളാമെന്നും പറഞ്ഞു വന്ന ആളെ അയച്ചു. വാത്സല്യഭാജനമായ മരുമകൾക്ക് അഹിതമായ ഒരു പ്രവൃത്തിയോ ആലോചനയോ ചെയ്യുന്നതു ഗോപാലമേനോന്ന പ്രാണസങ്കടമായിരുന്നു. എന്നാലും കൊച്ചുകൃഷ്ണമേനോൻ മരിച്ചുപോയിരിക്കുന്ന സ്ഥിതിക്കു കല്യാണിക്കുട്ടി ഇങ്ങിനെ വ്രതം പിടിച്ചിരിക്കുന്നതു അത്ര ആവശ്യമില്ലാത്തതാണെന്നും സന്തതിയ്ക്കു വേണ്ടിയെങ്കിലും ഒരാളെ സംബന്ധത്തിന്നു സ്വീകരിക്കേണ്ടുന്നതാണെന്നു കുഞ്ഞിക്കാവമ്മ ശാഠ്യം പിടിക്കുന്നത് അത്ര കുറ്റമല്ലെന്നും ആയിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. അതുകൊണ്ടു ഭാസ്കരനുണ്ണിനായരുടെ കാൎയ്യത്തെപ്പറ്റി അദ്ദേഹത്തോടു പറഞ്ഞപ്പോൾ കല്യാണിക്കുട്ടിയ്ക്കു സ

മതമാണെങ്കിൽ തനിക്കു വിരോധമില്ലെന്ന് അദ്ദേഹം മറുപടി പറഞ്ഞു.

കൊച്ചുകൃഷ്ണമേനോന്റെ മരണാനന്തരം കല്യാണിക്കുട്ടിയുടെ ആകൃതിക്കും പ്രകൃതിക്കും വളരെ ഭേദം വന്നിട്ടുണ്ട്. രക്തപ്രസാദത്തോടുകൂടിയിരുന്ന വെളുപ്പു വിളർപ്പായി തീർന്നിട്ടുണ്ട്. ദേഹത്തിനു കുറെ ചടപ്പും തട്ടീട്ടുണ്ട്. മുഖത്തു സദാ വ്യസനഭാവമേ ഉള്ളു. വ്രതങ്ങളായ വ്രതങ്ങളെല്ലാം അനുഷ്ഠിക്കുവാൻ തുടങ്ങീട്ടുണ്ട്. ഒരു മാസത്തിൽ ക്രമമായി ഊണുള്ള ദിവസം വളരെ കുറയും. നേരംപോക്കുകൾ പറവാനും ഉല്ലസിപ്പാനും തീരെ മോഹമില്ലാതായി. അമ്മയോടും അമ്മാമനോടും അമ്മായിയോടും അത്യാവശ്യം വേണ്ട കാര്യങ്ങൾ സംസാരിക്കുകയും അവർ പറയുന്നതിനെ വളരെ ആദരവോടുകൂടി കേൾക്കുകയും ചെയ്യും. ഒരു കൊല്ലം കഴിഞ്ഞാൽ ഇതെല്ലാം ഭേദപ്പെടും എന്നൊരു സമാധാനമേ കുഞ്ഞിക്കാവമ്മക്കുണ്ടായിരുന്നുള്ളു. ധനുമാസം 4-ാം തിയ്യതിയായി. ഒരു കൊല്ലം തികഞ്ഞു. കല്യാണിക്കുട്ടിക്കു യാതൊരു ഭേദഗതിയും വന്നിട്ടില്ല. ഭാസ്കരനുണ്ണിനായരുടെ ആൾ ദിവസന്തോറും വന്നു വർത്തമാനങ്ങൾ അറിഞ്ഞു പോകുന്നുണ്ട്. ഭാസ്കരനുണ്ണിനായരും ഒരു ഈശ്വരഭക്തനായി തീർന്നിട്ടുണ്ട്. കല്യാണിക്കുട്ടി തൊഴുവാൻ ചെല്ലുന്ന നേരത്തെല്ലാം ഭാസ്കരനുണ്ണിനായരും അമ്പലത്തിൽ വാളും പരിചയും പരിചാരകന്മാരുമായി ഹാജരുണ്ട്. കല്യാണിക്കുട്ടി തന്റെ മുഖത്തൊന്നു

നോക്കിയാൽ ജന്മസാഫല്യമായി എന്നു വിചാരിച്ചുതക്കവണ്ണമുള്ള ഭ്രാന്തിയും ഗുപ്പരുടെ ഉള്ളിൽ കടന്നുകൂടിട്ടുണ്ട്. രണ്ടിലൊന്നു തീച്ചപ്പെടുത്തണമെന്നു കുഞ്ഞിക്കാവമ്മയും നിശ്ചയിച്ചു. ഒരുദിവസം കല്യാണിക്കുട്ടിയും ലക്ഷ്മിക്കുട്ടിയമ്മയും കുഞ്ഞിക്കാവമ്മയും കൂടി ഉച്ചക്ക് ഉണ്ണുവാനിരിക്കുമ്പോൾ കുഞ്ഞിക്കാവമ്മ പലതും രാമുണ്ണിനായരുടെ സംബന്ധകാര്യം എടുത്തിട്ടു. പുത്രന്മാരുണ്ടായാൽ ഇഹലോകത്തിലുള്ള സൌഖ്യത്തെയും സന്തതിയില്ലാതെ മരിച്ചുപോയാൽ പാരത്രികത്തിലുള്ള കഷ്ടാവസ്ഥയേയും മറ്റും പറ്റി ചുരുക്കമായ ഒരു പ്രസംഗം കഴിച്ചതിന്നു ശേഷം,

കുഞ്ഞിക്കാവമ്മ:—ലക്ഷ്മിക്കുട്ടി! നീ രാമുണ്ണിനായരെ കണ്ടിട്ടുണ്ടോ?

ലക്ഷ്മിക്കുട്ടി—ഇല്ല. എന്നാൽ അതി സുന്ദരനാണെന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്.

കുഞ്ഞി—വലിയ ജന്മിയുമാണ്. സ്ഥാനമാനങ്ങളും ഒരു പാടുണ്ട്.

ലക്ഷ്മി—അതും അദ്ദേഹം പറഞ്ഞിട്ടുണ്ട്.

കുഞ്ഞി—അക്കുട്ട്യേടെ നല്ല യോജിപ്പന്നെന്നാണ് എന്റെ പക്ഷം. ഒരു കൊല്ലം കഴിഞ്ഞില്ലേ? ഇനി എന്തായാലും തിരുവാതിരയ്ക്കു മുമ്പായി മകയിരത്തിന്നാൾ തന്നെ കഴിഞ്ഞോട്ടെ എന്നാണ് വിചാരിക്കുന്നത്. അതല്ലേ നല്ലത്?

ലക്ഷ്മിക്കുട്ടിയമ്മ വലിയ അപകടസ്ഥിതിയിലാ

യി. അനുസരണമായിട്ടൊരുത്തരം പറഞ്ഞില്ലെങ്കിൽ കുഞ്ഞികാവമ്മ പാടല്ലാതെ ദുഷിയും. അതിനെ ഒരുത്തരം പറഞ്ഞാൽ കല്യാണിക്കുട്ടിക്കു രസമാവുമോ ഇല്ലയോ എന്നു സംശയം. എന്തായാലും കുറെകിടന്നു പരുങ്ങി മനമല്ലാമനസ്സോടുകൂടി 'അതേ' എന്ന് ഒരു വിധത്തിൽ പറഞ്ഞു വിട്ടു.

തന്റെ മാതാവ് ഉത്സാഹത്തോടും ദുഷ്ടവിചാരം കൂടാതെയും പറയുന്ന ഒരു കാൎയ്യത്തിനു വെപ്പുകാരി കൂടെ കേൾക്കെ വിരോധം പറയുവാനുള്ള മടികൊണ്ടോ, തടസ്ഥം പറവാൻ ന്യായമായ സമാധാനം ഒന്നും ഇല്ലാഞ്ഞിട്ടോ, ഏതു വിധത്തിലെങ്കിലും ഈ സംബന്ധം നടക്കാതെകഴിച്ചുകൊള്ളാമെന്നുള്ളധൈൎയ്യംകൊണ്ടോ, അഥവാ നടന്നാലും സംബന്ധം തുടങ്ങിയവരും തുടങ്ങിച്ചവരും വിഡ്ഢികളാകത്തക്കവണ്ണം പൊരുതി നില്ക്കാമെന്നു വിചാരിച്ചിട്ടോ, അതോ ഈ സംബന്ധകാൎയ്യത്തിൽ തനിക്കു വിരോധമില്ലാഞ്ഞിട്ടോ, എന്തോ കല്യാണിക്കുട്ടി ഒരക്ഷരംപോലും മിണ്ടിയില്ല. കുഞ്ഞികാവമ്മക്കും ലക്ഷ്മിക്കുട്ടിയമ്മക്കും കാണത്തക്കവണ്ണമായ ഒരു ഭാവഭേദവുമുണ്ടായില്ല. എന്നാൽ ഇങ്ങിനെയൊരു വൎത്തമാനം പറയാതിരിക്കുന്നതാണ് തനിക്ക് അധികം സന്തോഷം എന്നു നല്ല നോട്ടമുള്ളവൎക്ക് കല്യാണിക്കുട്ടിയുടെ മുഖത്തു വ്യക്തമായി കാണാമായിരുന്നു. 'ഒരു കൊല്ലം കഴിഞ്ഞില്ലേ' എന്നു കുഞ്ഞികാവമ്മ പറഞ്ഞപ്പോൾ യാതൊരു സംഭവത്തിനു ശേഷമാണോ ഒരു

കൊല്ലം കഴിഞ്ഞത് ആ സംഭവത്തിന്റെ ഓൎമ്മ വന്നിട്ടോ, അതോ, താൻ നിശ്ചയിച്ച അവധി കഴിഞ്ഞുപോയല്ലോ എന്നു വ്യസനിച്ചിട്ടോ, എന്തോ കല്യാണിണിക്കുട്ടിയുടെ മുഖത്ത് അതികലശലായ ഒരു വൈവൎണ്ണ്യമുണ്ടായി. എന്നാൽ അത് ഒരു നിമിഷം മാത്രമേ നിലനിന്നുള്ളു. കല്യാണിക്കുട്ടിയുടെ മൌനം കുഞ്ഞിക്കാവമ്മ അനുവാദമായി വ്യാഖ്യാനിക്കുകയും ധനുമാസം 20-ാംനു- വ്യാഴാഴ്ച മകയിരം ദിവസം സംബന്ധം നിശ്ചയിച്ച വിവരം ഭാസ്കരനുണ്ണിനായൎക്ക് അറിവുകൊടുക്കയും ചെയ്തു. ഇരുപതാംതിയതിയായി. കുഞ്ഞിക്കാവമ്മ കാലത്തു നാലുമണിയ്ക്കു എഴുന്നേറ്റു ശ്രമം തുടങ്ങി. ഇനി അടുത്ത കാലത്തൊന്നും ഇതുമാതിരിയുള്ള അടിയന്തിരത്തിന്നു സംഗതിയില്ലാത്തതിനാൽ സൎവ്വം കേമമായിക്കഴിയ്ക്കണമെന്നായിരുന്നു കുഞ്ഞിക്കാവമ്മയുടെ സിദ്ധാന്തം. സൎവ്വാവശ്യമുള്ള സാധനങ്ങളെല്ലാം മുമ്പിൽക്കൂട്ടിത്തന്നെ ഒരുക്കിയിരുന്നു. ഉപ്പേരിവറവു, ഉപ്പിലിട്ടതുണ്ടാക്കൽ, കാളൻവെപ്പ് ഇതെല്ലാം ഉച്ചയ്ക്കു മുമ്പായിത്തന്നെ കഴിഞ്ഞു. ഉച്ച തിരിഞ്ഞപ്പോഴും മറ്റുള്ള ശ്രമങ്ങളുമായി. കുഞ്ഞിക്കാവമ്മ വെപ്പുകാരിൽ പ്രമാണിയെ വിളിച്ച് ഇങ്ങിനെ പറഞ്ഞു: "ശുപ്പുപ്പട്ടരേ! എല്ലാററിന്നും ഭാരം അങ്ങയ്ക്കാണ്. എല്ലാം വിശേഷമാകണം. വരുന്നതും ഉപായമില്ല. ഞങ്ങളും തന്നെ ദേഹണ്ണപ്പണത്തിനു പുറമെ ദക്ഷിണയും കൂടി."
ശുപ്പുപ്പട്ടർ സന്തോഷത്തോടുകൂടി "അതെല്ലാം നാങ്കളും

ഏത്തോം, വാങ്കോവിടിക്ക് വിടുവോമോ" എന്നു മറുപടി പറഞ്ഞു.

പൂപ്പറമ്പിൽ ഇതിന്റെ സംഭ്രമം തകൃതികൂട്ടുമ്പോൾ തിരുവഴിയാട്ടും അമാന്തമായിരിക്കുന്നില്ല. "ഈ കഴുതകൾ മെനങ്ങാക്കള്ളന്മാരാണ്. വാളത്തിന്റെ വെള്ളിപോരല്ല വിളങ്ങണം. ഇതെന്തു ചായമാണെടാ! ഇതിലും ചുകന്ന ചായം എങ്ങും കിട്ടില്ലേ? ഓരോ പരിചയും ഓരോ സൂര്യബിംബംപോലെ ആയിട്ടില്ലെങ്കിൽ കഴുവേറികളെ കുടിയിറക്കി അയച്ചേക്കാം. തനിക്കു ഇനാക്കാരൻ എന്നു പേരിട്ടത് ആരാണ്? ഒരു നീരാളംവെച്ചു കുത്താൻ ഇത്ര താമസം വേണമോ?" എന്നിങ്ങിനെ ഓരോരുത്തന്റെയും അടുക്കൽ എത്തി രാമുണ്ണിനായർ ലഹളകൂട്ടുന്നു. ചിലർ ദീപയഷ്ടികൾ തുടയ്ക്കുന്നു. ചിലർ മഞ്ചലിന്റെ തണ്ടുകൾ ഉടുക്കുന്നു. ചിലർ വെറ്റിലകെട്ട് എണ്ണുന്നു. കാര്യസ്ഥന്മാരും കണക്കെഴുത്തുകാരും ഭൃത്യന്മാരും അങ്ങോട്ടുമിങ്ങോട്ടും ഓടുന്നു. ഈ വിശേഷരാത്രിയിലെ സംഭവങ്ങളൊന്നും തനിക്കു കാണാൻസംഗതിയില്ലല്ലോഎന്നുവിചാരിച്ചുവ്യസനത്തോടുകൂടി എന്നവണ്ണം സൂര്യൻ മറയുന്നതിനായി ചരമഗിരിയെ പ്രാപിച്ചു. സച്ചിദാനന്ദസ്വരൂപനായ ഭഗവാന്റെ നോട്ടം രാപ്പകൽ ഇടവിടാതെ ലോകത്തിലുണ്ടെന്നു കാണിപ്പാനെന്നവണ്ണം ഒരു കണ്ണു മറഞ്ഞപ്പോൾ മറേറക്കണ്ണായ ചന്ദ്രൻ പൂർണ്ണനായി ശോഭിക്കുകയും ചെയ്തു. കല്യാണിക്കുട്ടി പതിവുപോലെ മേൽകഴുകി തൊഴു

വാനുള്ള പുറപ്പാടായി. 'എന്റെ മകളല്ലേ? ഇന്ന് ആഭരണങ്ങളെല്ലാം എടുത്തൊന്നു കെട്ട്' എന്നു തന്റെ അമ്മ അതിവാത്സല്യത്തോടുകൂടി പറഞ്ഞതിനെ ധിക്കരിക്കുവാൻ ധൈര്യമില്ലാഞ്ഞിട്ടോ, ഇന്ന് ആഭരണങ്ങൾ മുഴുവൻ കെട്ടേണ്ടതാണ് എന്നു തനിക്കുതന്നെ തോന്നിട്ടോ എന്നറിഞ്ഞില്ല, കല്യാണിക്കുട്ടി അന്നു സകല ആഭരണങ്ങളും എടുത്ത് അതി ഭംഗിയിൽ അണിഞ്ഞു, കേശവനേയും വിളിച്ച് അടുത്തുള്ള ശിവക്ഷേത്രത്തിലേക്കു പോകയും ചെയ്തു. കല്യാണിക്കുട്ടിയുടെ മുഖചന്ദ്രനുള്ള കാലത്തോളവും, പ്രത്യേകിച്ച് ഈ രാത്രിയിലും തന്നെ കാണുവാൻ ആരും ഉണ്ടാകയില്ലെന്നു വിചാരിച്ചിട്ടോ എന്നു തോന്നുമാറു ചന്ദ്രൻ മേഘപടലങ്ങളുടെ ഇടയിൽ ഒളിച്ചുപോയി. കല്യാണിക്കുട്ടിയുടെ ദേഹസൌന്ദര്യം ഭാസ്കരനുണ്ണിനായർക്ക് മുമ്പിൽകൂട്ടി എത്തിച്ചുകൊടുപ്പാൻ കരാറു ചെയ്തിട്ടുണ്ടോ എന്നു തോന്നുംവണ്ണം കാറ്റ് അതികഠിനമായി അടിച്ചുതുടങ്ങി. ആഭരണങ്ങളുടെ ഭാരംകൊണ്ടോ മാംസളകുചഭാരംകൊണ്ടോ പൃഥുലനിതംബഭാരംകൊണ്ടോ, മനസ്സിൽ പലവകയായി ഇടതിങ്ങുന്ന വിചാരങ്ങളുടെ ആകർഷണംകൊണ്ടോ, മന്ദയാനത്തിന്റെ ഭംഗി കേശവനെ എങ്കിലും ഒന്നു കാണിച്ചുകൊടുക്കാമെന്നുള്ള വിചാരംകൊണ്ടോ എന്നറിഞ്ഞുകൂടാ, കല്യാണിക്കുട്ടി വളരെ പതുക്കെയാണ് അന്ന് അമ്പലത്തിലേക്കു നടന്നു പോയത്. ദീപാരാധന കഴിഞ്ഞു നട തുറന്നപ്പോൾ കല്യാണിക്കുട്ടി അമ്പല

ത്തിലെത്തി. കല്യാണിക്കുട്ടി വന്നു ശിവന്റെ നടയ്ക്കൽ സാഷ്ടാംഗമായി വീണു താഴെ പറയുന്ന ശ്ലോകങ്ങൾ മനസ്സുകൊണ്ടു ചൊല്ലി:—

'രക്ഷരക്ഷമഹേശ!മാമകമാനസാബ്ജദിവാകര!
ശ്രീകണ്ഠ!ത്രിപുരാന്തക!പ്രണതാർത്തിനാശന!ശങ്കര!
ഇക്ഷ്മാതലമൊന്നുനോക്കിയൊട്ടുക്കമൊക്കെമുടിച്ചുവാ (ൻ
ദക്ഷനാകിയദക്ഷനാശന!രക്ഷരക്ഷദയാനിധേ!
മങ്കമാർകുലമൌലിയാംമലമങ്കതന്നുടെപോർമുല-
പ്പൊങ്കുടങ്ങൾതലോടിടുംഗുരുപല്ലവത്തിരുപാണിയാൽ
ചെങ്കഴൽക്കവണങ്ങിവീണിടുമെൻപുറത്തുതലോടിമൽ
സങ്കടങ്ങളൊഴിച്ചുസൽഗതിനേടുവാൻവരമേകണേ!
മനസേകുടിവെച്ചുമൽപ്രിയനാഥനെക്കലചെയ്തുനീ
ഞാനതിന്നിഹവന്നുവല്ലതുമാവലാതിപറഞ്ഞിതോ?
മാനഹാനിഭവിപ്പതിന്നൊരുകാലമായിനിയുംഭവാൻ
മൌനമാർന്നുവസിക്കുകിൽബഹുസങ്കടംശിവ!ശങ്കര!
അന്യപൂരുഷവക്ത്രദർശനസങ്കടത്തിലുമെത്രയോ
നന്നുനന്നൊരുപാമ്പുകൊത്തിമരിപ്പതെൻപരമേശ്വര!
കന്നിനല്ലകുമാരികേ!കുലനാരിമാർകുലമാലികേ!
നന്നുനന്നൊരുകൊച്ചുപെണ്ണിനെയേവമിട്ടുവലപ്പതും!!
നാരിമാർക്കുവരുന്നദുസ്സഹസങ്കടസ്ഥിതിസർവ്വവും
നാരിയാംതിരുമേനിതാനറിയാഞ്ഞിലാരിതറിഞ്ഞിടും?
ഗൌരി!ശങ്കരി!ഭക്തിദായിനി!നാഥനോടിതുണർത്തി നീ
നാരകക്കുഴിതന്നിൽനിന്നുകരയ്ക്കുകേറ്റണമിക്ഷണം'

നടക്കൽനിന്ന പതുക്കെ എഴുന്നേററ് ഒരു മൃതശരീരം നടന്ന പോകാറുണ്ടെങ്കിൽ അതുമാതിരിയിൽ ക്ഷേത്രപ്രദക്ഷിണം വെപ്പാൻ പുറപ്പെട്ടു. കേശവൻ പിന്നാലെ ഒപ്പമുണ്ട്. അയൽവക്കക്കാരും കല്യാണിക്കുട്ടിയിൽ വളരെ ബഹുമാനവും വാത്സല്യവും ഉള്ളവരും ആയ ഏതാനും ചിലരും പ്രദക്ഷിണം വെക്കുന്നുണ്ട്. പ്രദക്ഷിണം ഒരു ചുററെത്തി വീണ്ടും നടക്കൽ എത്തലും 'ആവൂ' എന്നപറഞ്ഞു കല്യാണിക്കുട്ടി വീഴലും 'അയ്യോ! എന്റെ കൊച്ചമ്മയും എന്നെ ചതിച്ചു' എന്നപറഞ്ഞു കേശവൻ കല്യാണിക്കുട്ടിയെ താങ്ങലും 'അയ്യോ! കുട്ടിയെ പാമ്പുകടിച്ചു. ഇതാ പോണു പാമ്പ്' എന്നപറഞ്ഞു ചില വൃദ്ധന്മാർകൂടി കല്യാണിക്കുട്ടിയെ താങ്ങലും ഒപ്പം കഴിഞ്ഞു. കടിച്ച മാത്രയിൽ വിഷം സർവ്വാംഗം വ്യാപിക്കുകയും തങ്കവർണ്ണം പോയി നീലക്കട്ടക്ക സമാനമാകയും ചെയ്തു. എല്ലാവരുംകൂടി കല്യാണിക്കുട്ടിയെ താങ്ങിയെടുത്തു പൂപ്പറമ്പിലേക്കു യാത്രയായി. കെട്ടിവെച്ചിരുന്ന തലമുടി കെട്ടഴിഞ്ഞു നിലത്തുകിടന്നിഴഞ്ഞു തുടങ്ങിയപ്പോൾ കേശവൻ അതിനെ വാരി നാലഞ്ചു ചുററായി തന്റെ കഴുത്തിൽ ചുററി. കല്യാണിക്കുട്ടിയെ കൊണ്ടുപോന്ന സമയം പൂപ്പറമ്പിലുണ്ടായ കോലാഹലത്തിന്നു ശരി എന്റെ അറിവിൽ പെട്ടേടത്തോളം ഭൂമിയിലെങ്ങും ഇതുവരെ ഉണ്ടായിട്ടില്ല. ക്ഷണിക്കപ്പെട്ട ആളുകളുടെ വരവും പ്രതീക്ഷിച്ചുകൊണ്ടു കുഞ്ഞിക്കാവമ്മ നടയിൽ തന്നെ നിൽപ്പുണ്ടായിരുന്നതിനാൽ കല്യാണി

കുട്ടിയെ എടുത്തുംകൊണ്ടുള്ള വരവ് ആദ്യമായി കണ്ടത് ഒരു സ്ത്രീയായിരുന്നു. പ്രഥമദൃഷ്ടിയിൽ കാൎയ്യം എന്താണെന്നു മനസ്സിലാകാതെ വല്ലാതെയൊന്നു പരിഭ്രമിച്ചു. എന്നാൽ പടികടന്ന ഉടനെ കേശവൻ 'അയ്യോ! എന്റെ കൊച്ചമ്മയും എന്നെ ചതിച്ചേ' എന്ന് ഉറക്കെ നിലവിളിച്ചതിനാൽ 'എന്തേ എന്റെ മകന്ന്?' എന്നും പറഞ്ഞുകൊണ്ടു കുഞ്ഞിക്കാവമ്മ പാഞ്ഞ് അടുത്തെത്തി. താങ്ങിക്കൊണ്ടിരുന്ന ബുദ്ധിമതികളായ പ്രായക്കാരികളിലൊരാൾ 'പരിഭ്രമിക്കത്തക്കവണ്ണമൊന്നുമില്ല; തെല്ലു വിഷംതീണ്ടി, അത്രയേ ഉള്ളൂ.' എന്നു ശാന്തസ്വരത്തിൽ മറുപടിപറഞ്ഞു. കുഞ്ഞിക്കാവമ്മ 'അയ്യോ! എന്റെ പൊന്നുമകളെ ചതിച്ചല്ലോ. എന്റെ കുട്ടിയുടെ മുഖം കാണാതെ ഞാൻ എന്തിനു ജീവിച്ചിരിക്കുന്നു? എനിക്കു സംബന്ധവും സന്തതിയും ഒന്നും വേണ്ടിയിരുന്നില്ലല്ലോ. എന്റെ കണ്ണു മറിയുന്നതുവരെ എന്റെ കുട്ടിയുടെ മുഖം കണ്ടുകൊണ്ടിരുന്നാൽ മതിയായിരുന്നുവല്ലോ: ഞാനിങ്ങിനെയുള്ള ഒരു മഹാപാപിയായല്ലോ. അമ്മു! എന്റെ മകളേ! ഒന്നു ചിരിക്കു. അമ്മു! അയ്യോ എന്റെ കുട്ടിക്കെന്നെക്കണ്ടാൽ അറിയാതായല്ലോ. എന്റെ ഗുരുവായൂരപ്പാ! എന്റെ കുട്ടിയെ ജീവിപ്പിച്ചുതരണേ! എന്നാൽ ഞാൻ ഈ പൂത്താലി അവിടെ ചാൎത്തിയേക്കാം. ഞാൻ ഇന്ന് ഒരു വാക്കു പറഞ്ഞപ്പോഴേ എന്റെ മകൾ പണ്ടങ്ങളൊക്കെ എടുത്തു കെട്ടിയല്ലോ. അത് ഇതിനാണെന്നു ഞാൻ അറിഞ്ഞില്ലല്ലോ. പാ

ബേ! നിനക്ക് എന്റെ കുട്ടിയുടെ പട്ടുപോലിരിക്കുന്ന കാലിൽ കടിക്കുവാൻ തോന്നിയല്ലോ. ആ വഴിക്ക് ഇങ്ങോട്ടുവന്ന് എന്നെക്കൂടി ഒന്നു കൊത്തായിരുന്നില്ലേ?’ എന്നിങ്ങിനെ ഓരോന്നു പറഞ്ഞും കരഞ്ഞും കല്യാണിക്കുട്ടിയെ താഴെ കിടത്തിയും മാറോടടക്കിപ്പിടിച്ചും മുഖത്തു നോക്കിയും പണം ഉഴിഞ്ഞുവെച്ചും ലഹളകൂട്ടിത്തുടങ്ങി. ഗോപാലമേനോൻ മറപ്പുരയിലായിരുന്നു. കുഞ്ഞിക്കാവമ്മയുടെ നിലവിളികേട്ടപ്പോൾ അദ്ദേഹം ഏതുവിധത്തിലാണ് അവിടെ എത്തിയത് എന്നറിഞ്ഞുകൂടാ. പെറ്റ തള്ളയായ കുഞ്ഞിക്കാവമ്മ ഇത്രയും ലഹളകൂട്ടിയതിൽ, എനിക്കാശ്ചര്യമില്ല. എന്നാൽ പത്തുമുപ്പതു വയസ്സുപ്രായമായി നല്ല കാര്യബോധമുള്ള ഗോപാലമേനോൻ അന്നവിടെ ജനങ്ങളുടെ ഇടയിൽ വെച്ചു കാട്ടിയ ചാപല്യം ഓർത്തു വളരെ അത്ഭുതം തോന്നുന്നു. ഗോപാലമേനോൻ ഓടിവന്നു കല്യാണിക്കുട്ടിയെ കിടത്തിയിരുന്നതിന്റെ അടുക്കലായി കമിഴ്ന്നങ്ങോട്ടു വീണു ‘അയ്യോ! എന്റെ മരുമകൾ എന്നെ ഇട്ടേച്ചുകൊണ്ടു പോയല്ലോ. ഞാനിനി എന്തിനു ജീവിച്ചിരിക്കുന്നു. പെറ്റു പതിനഞ്ചാംദിവസം പുണ്യാഹം തളിച്ചതുമുതൽ ഞാൻ കയ്യിൽനിന്നു വെക്കാതെയും കുറച്ചു മുതിന്നതുമുതൽ കൂടെയിരുത്തി ചോറു കൊടുത്തും ആവശ്യപ്പെട്ടതു സകലവും കൊടുത്തും അഭിമാനത്തോടുകൂടി വളർത്തി ഉണ്ടാക്കിയ എന്റെ മരുമകൾ ഇങ്ങിനെയൊരുത്തൻ ഉണ്ടെന്നുള്ള വിചാരം കൂടാതെ പൊയ്യോ

യല്ലോ. നിനക്കു സമ്മതമാണെന്നു നിന്റെ തള്ള പറഞ്ഞിട്ടാണല്ലൊ കുട്ടി! ഞാനീ സംബന്ധത്തിനു സമ്മതിച്ചതു്. എനിക്കൊന്നും വേണ്ട; കൊച്ചമ്മാമാ എന്നു വിളിക്കുന്നതു കേട്ടാൽ മതിയായിരുന്നുവല്ലോ' എന്നിങ്ങനെ പലതും പറഞ്ഞു വിലപിച്ചുതുടങ്ങി. കൊച്ചപ്പൻ അവിടെ ഉണ്ടായിരുന്നില്ല. രണ്ടു നാഴിക വഴി അകലെയുള്ള ഒരു വിഷ്ണുക്ഷേത്രത്തിൽ മംഗളസിദ്ധ്യർത്ഥം പഞ്ചാരപ്പായസം കഴിപ്പിച്ചു കൊണ്ടുവരുവാനായി ഒരു സഹായിയോടുകൂടി കുഞ്ഞിക്കാവമ്മ പകലേതന്നെ അയച്ചിരുന്നു. ആ ക്ഷേത്രത്തിൽ പിച്ചകം ധാരാളമുണ്ടു്. അതിന്മേലുണ്ടായിരുന്ന മൊട്ടുകളെല്ലാം പറിച്ചു തന്റെ ഉടപ്പിറന്നവൾക്കു ചൂടുവാനായി വലുതായ ഒരു മാലയും കെട്ടി പായസവും എടുപ്പിച്ചുംകൊണ്ടുള്ള വരവാണു്. സ്ഥിതികൾ മനസ്സിലായിക്കഴിഞ്ഞു ഉടനെ തന്റെ ഉടപ്പിറന്നവളുടെ കാൽക്കൽ വീണു കാലു പിടിച്ചുകൊണ്ടു് 'എന്റെ ഉടപ്പിറന്നവളേ! എന്നെ രക്ഷിക്കണേ! ഞാൻ ഇനി ആരെ ഉടപ്പിറന്നവൾ എന്നു വിളിക്കേണ്ടു? ഞാൻ പോകുമ്പോൾ കൊച്ചപ്പൻ പോകുയാണോ? ആ' എന്നു പറഞ്ഞതിന്റെ അർത്ഥം ഇതാണെന്നു മനസ്സിലാക്കിയിരുന്നുവെങ്കിൽ ഞാൻ പോകില്ലായിരുന്നുവല്ലോ. എന്റെ ആ ഉടപ്പിറന്നവളല്ലേ! തലമുടി കെട്ടിവെച്ചു് ഈ പിച്ചകമാല ഒന്നു ചൂടു. ശാന്തി ചെയ്യുമ്പോൾ വിളക്കു കെട്ടതു നന്നായില്ലെന്നു ശാന്തിക്കാരൻ പറഞ്ഞപ്പോൾ ഞാൻ ഇതാണെന്നു ആലോ

ചിച്ചില്ലല്ലോ. കഷ്ടം! എൻെറ ഉടപ്പിറന്നവൾ 'എന്തു നിറമായിരുന്നു. അതു പോയിട്ടു കരിക്കട്ടയ്ക്കു ശരിയായല്ലോ. ആളുകളേ! ഇതു ഭേദമാവുമോ? നിങ്ങളൊന്നു നോക്കിപ്പറവിൻ!' എന്നിങ്ങിനെ പറഞ്ഞു ഉറക്കെ കരഞ്ഞുതുടങ്ങി. ആകപ്പാടെ അവിടെ കൂടിയിരുന്നവർ മുഴുവൻ കരയാൻ തുടങ്ങി. ഉടനെ മഞ്ചലിലെടുത്തു കുഞ്ഞിക്കാവമ്മയും കൊച്ചപ്പനും വേറെ അനേകം ആളുകളും കൂടി വിഷവൈദ്യൻെറ വീട്ടിലേക്കു യാത്രയായി. ആ പ്രദേശത്തു സാമാന്യം മിടുക്കന്മാരായ രണ്ടു മൂന്നു വിഷവൈദ്യന്മാരുണ്ട്. അവരെല്ലാവരും അസാദ്ധ്യമാണെന്നു പറഞ്ഞു കയ്യൊഴിച്ചു. അതിൻെറ ശേഷം വിഷവൈദ്യത്തിൽ പ്രമാണിയായ മാളിയക്കൽ കത്താവിൻെറ അടുക്കൽ കൊണ്ടുപോയി. കുഞ്ഞിക്കാവമ്മയെ കത്താവിൻെറ ഭവനത്തിൽ വരുവാൻ നാട്ടുകാരും ഗോപാലമേനവനും അനുവദിച്ചില്ല. എന്നാൽ ഗോപാലമേനവനും കൊച്ചപ്പനും കൂടെ പോയിരുന്നു. കണ്ടപ്പോൾ തന്നെ കത്താവും ഇതു അസാദ്ധ്യമാണെന്നു പറഞ്ഞുകഴിഞ്ഞു. എങ്കിലും കൊച്ചപ്പൻെറ അപേക്ഷപ്രകാരം അദ്ദേഹം മരുന്നായ മരുന്നെല്ലാം പ്രയോഗിച്ചുനോക്കി. പിറെറദിവസം വൈകുന്നേരമാവുന്നതുവരെ ഒറ്റയിരി കടമാടീട്ടും മന്ത്രങ്ങൾ പ്രയോഗിച്ചിട്ടും കഴിഞ്ഞുകൂടി. കടിച്ച ഉടനെ തന്നെ വിഷം മൂർഛിച്ചുകഴിഞ്ഞുവെന്നും ഇനി മനുഷ്യരാൽ അസാദ്ധ്യമാണെന്നും കത്താവു ഖണ്ഡിച്ചു പറഞ്ഞു. കത്താവു പറഞ്ഞാൽ അതിനപ്പീ

ലുമില്ലല്ലോ. ഗോപാലമേനോനും നാട്ടുകാരുംകൂടി ആലോചിച്ചു, മൃതശരീരം പുല്ലൂരമ്പിൽ കൊണ്ടുപോകുന്നതും അവിടെ സംസ്കരിക്കുന്നതും കത്തിക്കാവമ്മയ്ക്കു പാടില്ലാത്ത വ്യസനത്തിന്നു ഹേതുവായിത്തീരുന്നതാകയാൽ ശവം മറവു ചെയ്വാൻ ആ രാത്രിതന്നെ വണ്ടികയറി ഭാരതപ്പുഴയ്ക്കു കൊണ്ടുപോകത്തക്കവണ്ണം തീർച്ചയാക്കി. രണ്ടു വണ്ടി പിടിച്ച് ഒന്നിൽ നാട്ടുകാരിൽ നാലുപേരും മറ്റൊന്നിൽ നാട്ടുകാരിൽ രണ്ടുപേരും കല്യാണിക്കുട്ടിയുടെ മൃതശരീരവും തന്റെ ഉടപ്പിറന്നവളുടെ തല എടുത്തു മടിയിൽവെച്ചും കണ്ണിൽനിന്നു വീഴുന്ന ബാഷ്പധാരയാൽ ഉടപ്പിറന്നവളുടെ മുഖം കഴുകിയുംകൊണ്ടു കൊച്ചപ്പനും കയറിപ്പോകയും ചെയ്തു.

—:o:—

## അന്ത്യഖണ്ഡം.

---

നേരം പുലർന്നു. കല്യാണിക്കുട്ടിയുടെ ഉദകക്രിയ ചെയ്വാനെന്നവണ്ണം സൂര്യൻ കിഴക്കേ സമുദ്രത്തിൽ കുളിച്ചു ഉദയാദ്രിയിൽ പ്രകാശിച്ചു. തന്റെ വിയോഗം നിമിത്തം വ്യസനിച്ചു മുഖം വാടി നില്ക്കുന്ന പത്മിനിയുടെ പത്മമുഖത്തിലെ തുഷാരബിന്ദുക്കളായ ബാഷ്പങ്ങളെ സൂര്യൻ രാഗത്തോടുകൂടി കരങ്ങളാൽ തുടച്ചു സന്തോഷിപ്പിക്കുന്നു. ചെറുവണ്ണൂർ പാലത്തിന്റെ തെക്കെ ഭാഗത്തായി നില്ക്കുന്ന കാററാടി വൃക്ഷങ്ങളിൽനി

ന്ന് അതിമനോഹരമായ ശബ്ദത്തെ പുറപ്പെടുവിച്ചും ഭാരതപ്പുഴയുടെ വെള്ളത്തിൽ ചെറുതിരമാലകൾ ചാർത്തിയും മന്ദമാരുതൻ രസമായി സഞ്ചരിക്കുന്നു. കാലത്ത് ഏട്ടരമണി വണ്ടിക്കു കയറുവാനുള്ള ആളുകളെയുംകൊണ്ട് കാളവണ്ടികൾ പാലത്തിന്മേൽക്കൂടെ ഘടഘടാശബ്ദത്തോടുകൂടി പോകുന്നു. ആ കൂട്ടത്തിൽതന്നെ പോയിരുന്ന നമ്മുടെ രണ്ടു വണ്ടികളും പാലം കടന്നു അല്പം കിഴക്കോട്ടു മാറിനിന്നു. വണ്ടിയിൽ ഇരുന്നവരിൽ ഏതാനുംപേർ ഇറങ്ങി കിഴക്കുഭാഗത്തായി കിടക്കുന്ന മണൽ വീഥിയിൽ ഒരു കുഴികുഴിച്ചു. അതിന്റെ ശേഷം വണ്ടിയിൽനിന്നു കല്യാണിക്കുട്ടിയുടെ ശവശരീരത്തെ എടുത്തു. രാത്രി മുഴുവൻ ഉറക്കം ഇല്ലായ്കകൊണ്ടും കഠിനമായി കരയുകകൊണ്ടും ചെമ്പരത്തിപ്പൂപോലെ രക്തവർണ്ണമായ മുഖത്തോടും കണ്ണുകളോടുംകൂടി കൊച്ചപ്പനും താഴത്തിറങ്ങി. കല്യാണിക്കുട്ടിയുടെ ശവത്തെ എടുത്തു കൊണ്ടുപോകുന്നതിന്റെ പിന്നാലെ കീഴ്പ്പോട്ടു നോക്കി കൊച്ചപ്പനും നടന്നു. അപ്പോഴേക്കും 'യൗവനയുക്തയും സുകുമാരിയും സുശീലയുമായ ഈ സ്ത്രീയെ നിങ്ങൾ അകാലത്തിൽ കൊണ്ടുപോയി കുഴിച്ചിടുവാൻ പോകയാണോ? ‘നില്പിൻ! നില്പിൻ!’' എന്നു ഉറക്കെ വിളിച്ചു പറയുന്നു എന്നു തോന്നുംവണ്ണം വലിയ ശബ്ദത്തോടുകൂടിയ കിഴക്കൻ വണ്ടിയും വന്നുചേർന്നു. കൂട്ടുകാരിൽ നാലുപേർ കൂടി കല്യാണിക്കുട്ടിയെ ഒരു കോടിവസ്ത്രംകൊണ്ടു മൂടി പുഴയിലെ വെള്ളത്തിൽ

കൊണ്ടുപോയി മുക്കി. കൊച്ചപ്പനും ആ തണുത്ത വെള്ളത്തിൽ ഒന്നു മുങ്ങി. ജാത്യാചാരപ്രകാരം കൊച്ചപ്പൻ കൂടി തന്റെ സഹോദരിയുടെ കാൽ താങ്ങിക്കൊണ്ടുവന്നു കുഴിയിൽ കിടത്തി. പിന്നീടു കൊച്ചപ്പൻ കല്യാണിക്കുട്ടിയുടെ കാൽക്കൽ കമഴ്ന്നുവീണ് അര നാഴികനേരം അനങ്ങാതെ കിടന്നു. കൊച്ചപ്പന്റെ മനസ്സിൽ അപ്പോൾ എന്തെല്ലാം വിചാരങ്ങളാണുണ്ടായിരുന്നത് എന്നു പറവാൻ പ്രയാസമാണ്. കുറെ കഴിഞ്ഞശേഷം കൂട്ടക്കാരിലൊരാൾ "എണീക്കൂ കൊച്ചപ്പാ! വെയിലു മൂത്തുതുടങ്ങി. ഇതിനു കിടന്നിട്ടു ഫലമെന്താണ്?" എന്നു പറഞ്ഞപ്പോൾ കൊച്ചപ്പൻ എഴുന്നേറ്റുനിന്നു. വേറെ ഒരാൾ കൈക്കോട്ടെടുത്ത് ഒരു കയ്ക്കോട്ടു മണ്ണു കല്യാണിക്കുട്ടിയുടെ മുട്ടലമായഭാഗത്തിൽ ഇട്ടു. അപ്പോഴേയ്ക്കും കൊച്ചപ്പൻ "എന്റെ അമ്മാമന്മാരേ! കുറച്ചു നേരം ക്ഷമിക്കണേ! ഈ സ്ഥിതിയിലെങ്കിലും എന്റെ ഉടപ്പിറന്നവളെ ഒരു മിനിട്ടുനേരംകൂടി കാണുവാൻ അനുവാദം തരണേ! ഇനി ഉടപ്പിറന്നവൾ എന്ന പേരല്ലാതെ എനിക്ക് ഒന്നുമില്ലല്ലോ." എന്നു വളരെ ദയനീയസ്വരത്തിൽ പറഞ്ഞു. അപ്പോൾ മണ്ണിട്ട ആൾ അനങ്ങാതെ നിന്നു. കണ്ണിൽനിന്ന് ഇടവിടാതെ വെള്ളം വീണുകൊണ്ടിരുന്നതിനാൽ കൊച്ചപ്പന് ആഗ്രഹംപോലെ ഉടപ്പിറന്നവളെ കാണുവാൻ കഴിഞ്ഞില്ലെങ്കിലും കുറേനേരം കണ്ണുനീർ തുടച്ചും നോക്കുവാൻ ശ്രമിച്ചും കഴിച്ചുകൂട്ടി. അപ്പോഴേയ്ക്കും വണ്ടിയിറ

ഷീട്ടുള്ള ആളുകളിൽ ചിലർ നടന്നും ചിലർ കാളവണ്ടിയിൽ കയറിയും വെട്ടുവഴിയിൽകൂടി പോയിത്തുടങ്ങി. നടന്നുപോകുന്ന കൂട്ടത്തിൽ കാവിവസ്ത്രംകൊണ്ടൊരു തലക്കെട്ടും അതിന്റെ മേലെ ഒരു പളുങ്കുമാലയും കഴുത്തിൽ ഒരു രുദ്രാക്ഷമാലയും കാവിവസ്ത്രംകൊണ്ട് ഒരു കുപ്പായവും മുഷിഞ്ഞു മുഷിഞ്ഞ കാവിവസ്ത്രംകൊണ്ടൊരു പൊക്കണവും ധരിച്ചു താടിയും തലയും വളൎത്തി ഒരു ലാടനുമുണ്ടായിരുന്നു. ആയാൾ വെട്ടുവഴിയിൽനിന്നു ശവസംസ്കാരത്തിന്റെ വട്ടങ്ങൾ കണ്ടപ്പോൾ അതിന്റെ അടുക്കലേയ്ക്ക് ഇറങ്ങി വന്നു. കൊച്ചപ്പനേയും കൂടെയുണ്ടായിരുന്നവരേയും കുറച്ചുനേരം സൂക്ഷിച്ചുനോക്കി "ഇത് എന്തു ദീനംകൊണ്ടു മരിച്ചതാണ്" എന്നു ചോദിച്ചു. വിഷം തിന്നിട്ടാണ് എന്നു കൂടെയുണ്ടായിരുന്നവരിൽ ഒരാൾ മറുപടി പറഞ്ഞു. ഉടനെ കുഴിയുടെ അടുക്കെപ്പോയി ശവത്തിനെ സൂക്ഷിച്ചുനോക്കി ആലോചനയോടുകൂടി കുറേനേരം ഇരുന്നു.

ലാടൻ—എത്ര ദിവസമായി കുടിച്ചിട്ട്?

ഒരാൾ—മൂന്നു ദിവസമായി.

ലാടൻ—എനിക്കു കുറെ വിഷവൈദ്യമുണ്ട്. നിങ്ങൾ അനുവദിക്കുന്നതായാൽ ഞാനൊന്നു പരീക്ഷിച്ചുനോക്കാം.

വേറൊരാൾ—ധാരാളം വിഷവൈദ്യമുള്ള മാളിയയ്ക്കൽ കുഞ്ഞാവു പഠിച്ച പാടെല്ലാം നോക്കീട്ടും സാദ്ധ്യമാവാത്തത് ഇനി ഈ മുറിക്കുന്തക്കാരനായ ലാടനാണ്

ക്ഷേമമാകാൻ പോകുന്നത്! നേരം വൈകുന്നു. മണ്ണിട്ടു മൂടി നമ്മുടെ പാട്ടിന്നു കടന്നുപോക.

കൊച്ചപ്പൻ—നിങ്ങൾ അങ്ങിനെ പറയരുത്. ഒരു സമയം ലാടന്റെ മരുന്നുകൊണ്ടും ക്ഷേമമായാലായല്ലോ. ഇല്ലെങ്കിൽ വേണ്ട. നമുക്കു നഷ്ടമൊന്നുമില്ലല്ലോ. നിങ്ങൾക്കു ബുദ്ധിമുട്ടാണെന്നു തോന്നുന്നപക്ഷം നിങ്ങൾ ആ തണലിൽ പോയിരിക്കുകയോ അല്ലെങ്കിൽ പോകുകയോ ചെയ്തുകൊൾവിൻ. ഇനിയുള്ളതെല്ലാം ഞാൻ കഴിച്ചുവരാം.

കൊച്ചപ്പന്റെ അപേക്ഷയെ നിരാകരിപ്പാൻ ശക്തിയില്ലാത്തതിനാൽ അവരെല്ലാം പാലത്തിന്റെ തണലിൽ പോയിരുന്നു. ലാടനും കൊച്ചപ്പനുംകൂടി കുഴിയിൽനിന്നു ശവത്തെ എടുത്തു കരയ്ക്കു കയററിക്കിടത്തി. ലാടൻ പിന്നെ പൊക്കണത്തിലുണ്ടായിരുന്ന ഒരു അളുക്കിൽനിന്നു കുറെ ഭസ്മമെടുത്തു കടിച്ചു കുഴിയിലിട്ടു തിരുമ്മി. വേറൊരു അളുക്കു തുറന്ന് ഒരു ഗുളിക എടുത്തു കയ്യിലിട്ടു പൊടിച്ചു നെറുകയിലിട്ടു കുറെ നേരം തിരുമ്മി. ഒരു കുപ്പി തുറന്ന് അല്പം തൈലമെടുത്തു തന്റെ കയ്യിൽ തേച്ചു ശവത്തിന്റെ മുഖത്തും മേലും എല്ലാം തലോടി. തൽക്ഷണം, വെണ്ണീർകൊണ്ടു മൂടിയ തീക്കട്ട ആ വെണ്ണീർ വരണ്ടുമ്പോൾ എതുപ്രകാരത്തിൽ ശോഭിക്കുന്നുവോ അപ്രകാരം വിഷം നീങ്ങി കല്യാണിക്കുട്ടി പൂർവ്വവർണ്ണത്തോടുകൂടി കാണപ്പെട്ടു. പിന്നെയും ഒരു കുപ്പി തുറന്നു കല്യാണിക്കുട്ടിയുടെ നാസം

ഭാരത്തിൽ വെച്ചു. അതിന്റെ ഗന്ധം മൂക്കിൽ തട്ടിയ ക്ഷണത്തിൽ കല്യാണിക്കുട്ടി ഉറക്കമുണർന്നെഴുന്നേല്ക്കുംപോലെ പെട്ടെന്നു കണ്ണുതുറന്നെഴുന്നേററിരുന്നു. ഇനി വല്ല വിഷജ്വാലയുമുണ്ടെങ്കിൽ അതു് ഈ ഭാരതപ്പുഴയിലെ തണുത്ത വെള്ളത്തിൽ കുറെ മുങ്ങിയാൽ വിട്ടുപോകും, എന്നു സന്തോഷംകൊണ്ടു കണ്ണുനീർ പൊഴിച്ചുകൊണ്ടു നില്ക്കുന്ന കൊച്ചപ്പനോടായിക്കൊണ്ടു പറഞ്ഞു ലാടൻ പൊക്കണംകെട്ടി പോകയും ചെയ്തു. കല്യാണിക്കുട്ടി എഴുന്നേററിരുന്നപ്പോഴും പാലത്തിന്റെ ചുവട്ടിൽ ഇരിക്കുന്നവരെല്ലാം ആശ്ചര്യത്തോടും ആതിസന്തോഷത്തോടുംകൂടി അടുത്തുവന്നു. കല്യാണിക്കുട്ടിക്കു കുറെ നേരം വല്ലാത്ത ഒരു പരിഭ്രമമുണ്ടായി. സന്ധ്യക്കു തൊഴുവാൻപോയി പ്രദക്ഷിണംവെച്ചു് അമ്പലത്തിന്റെ നടയിൽ നിന്നിരുന്ന താൻ ഏതുവിധത്തിലാണു് ഭാരതപ്പുഴയുടെ വടക്കേക്കരയിലുള്ള മണൽപ്പുറത്തെത്തിയതു് എന്നു യാതൊരറിവും ഇല്ലാതായി. ഇരിക്കുന്നതിന്റെ അടുത്തായി ഒരു കുഴിയും കാണ്മാനുണ്ടു്. തന്റെ പ്രിയ സഹോദരനായ കൊച്ചപ്പൻ കണ്ണീരൊഴുക്കിക്കൊണ്ടു് അന്ധനായും മുമ്പിൽ നില്ക്കുന്നുണ്ടു്. ദേശക്കാരിൽ അഞ്ചാറുപേരും ഉണ്ടു്. 'എന്താണിതു കഥ കൊച്ചപ്പാ!' എന്നു ചോദിച്ചതിന്നു് ഒരക്ഷരംപോലും മറുവടി പറവാൻ കൊച്ചപ്പനു സാധിച്ചില്ല. എന്നാൽ ഈ വാക്കു കേട്ടയുടനെ കൊച്ചപ്പൻ അങ്ങേക്കു ചെന്നിരുന്നു കല്യാണിക്കുട്ടിയുടെ തലയിൽ ഉ

ണ്ടായിരുന്നാമണ്ണലെല്ലാംതട്ടിക്കളഞ്ഞുതുടങ്ങി. കൂട്ടുകാരിലൊരാൾ സകല വർത്തമാനവും പറഞ്ഞു കേൾപ്പിച്ചപ്പോൾ കല്യാണിക്കുട്ടിക്കു വളരെ ആശ്ചര്യവും വ്യസനവും സന്തോഷവുമുണ്ടായി. ഉടനെ കുഴി തട്ടിമൂടി എല്ലാവരുംകൂടി ഓരത്തുപ്പുഴയിൽ പോയി കുളിച്ചു. കല്യാണിക്കുട്ടിയുടെ കുളി കഴിയുമ്പോഴയ്ക്കും ഈരാൻ മാറുവാനായി ഒരു കോടി മലമൽരണ്ടാമുണ്ടും ഒരു പുള്ളിയിലക്കരമുണ്ടും കൊണ്ടുവരുവാൻ കൊച്ചപ്പൻ രൂപയും കൊടുത്തു വണ്ടിക്കാരിൽ ഒരുവനെ അയച്ചു. കുളികഴിഞ്ഞ് ഈരാൻ മാറി എല്ലാവരുംകൂടി ഒരു പട്ടരുമഠത്തിൽ ഉണ്ണുവാൻ കയറി. കല്യാണിക്കുട്ടിയുടെ വിഷം ഇറക്കിയ ലാടൻ അവിടെ ഉണ്ണാനിരിക്കുന്നുണ്ട്. പട്ടരുമഠത്തിലെ ഊണ് പിടിക്കാഞ്ഞിട്ടോ അതോ മലയാളികളെല്ലാംകൂടി താൻ ഉണ്ണാനിരിക്കുന്നിടത്തേയ്ക്കു കയറിചെന്നിട്ടോ എന്നറിഞ്ഞില്ല, ലാടൻ ചോറു മുഴവൻ എടുത്തു കൊണ്ടുപോയി പുറത്തു നിന്നിരുന്ന ഒരു ഭിക്ഷക്കാരിക്കു കൊടുത്തു. 'എയ് ഒട്ടും ഉണ്ടില്ലല്ലൊ' എന്നു പട്ടർ പറഞ്ഞപ്പോൾ 'വേണ്ട' എന്നു മാത്രം മറുപടിപറഞ്ഞു പട്ടർക്കു ഒരണ എടുത്തു കൊടുത്തു. കൈകഴുകി പൊക്കണവും എടുത്തു പട്ടർമഠത്തിന്റെ ഇറയത്ത് ഒരറ്റത്ത് ഇരിപ്പായി. കല്യാണിക്കുട്ടിയും കൊച്ചപ്പനും ഊണുകഴിച്ചിട്ടു രണ്ടു മൂന്നു ദിവസങ്ങളായിരുന്നതിനാൽ ധാരാളം ഊണുകഴിച്ചു. കല്യാണിക്കുട്ടി ആദ്യമായി എഴുന്നേറ്റു കൈ കഴുകി തന്റെ പ്രാണനെ രക്ഷി

ച്ചു ആ ലാടന്റെ പേരിൽ വളരെ ബഹുമാനം തോന്നി ആയാൾ ഇരിക്കുന്നതിന്നു കുറെ അടുത്തുചെന്നു നിന്നു. ലാടന് ഇങ്ങിനെ ഒരാൾ നില്ക്കുന്നുണ്ടെന്നുള്ള ഭാവമേ ഇല്ല.

കല്യാണിക്കുട്ടി—'എന്റെ പ്രാണനെ രക്ഷിപ്പാനായി സർവ്വേശ്വരനാൽ പ്രേരിതനായ അങ്ങുന്ന് ഏതു ദിക്കുകാരനാണെന്നും ഇവിടെ വേറെ വല്ല കാര്യവശാലും വന്നതാണോ എന്നും പറഞ്ഞു കേട്ടാൽ കൊള്ളാമെന്ന് അപേക്ഷയുണ്ട്.'

ലാടൻ യാതൊന്നും മറുപടി പറഞ്ഞില്ല. കല്യാണിക്കുട്ടി പിന്നേയും ഓരോന്നു ചോദിപ്പാൻ തുടങ്ങി. ഒന്നിനും മറുപടിയില്ല. ഇദ്ദേഹം എന്താണു മറുപടി പറയാത്തത്? ഒരു സമയം ഉറങ്ങുകയായിരിക്കുമൊ? ഒന്നു നോക്കുകതന്നെ എന്നു നിശ്ചയിച്ചു കല്യാണിക്കുട്ടി, സാധാരണ പുരുഷന്മാരുടെ മുഖത്തു നോക്കാറില്ലെങ്കിലും, ആ ലാടന്റെ മുഖത്തൊന്നു നോക്കി. കൊച്ചപ്പൻ അപ്പോൾ ഊണു കഴിഞ്ഞു കൈ കഴുകുന്നു. കല്യാണിക്കുട്ടി ലാടന്റെ മുഖത്തു നോക്കലും അയ്യോ! എന്നു പറഞ്ഞു മോഹാലസ്യപ്പെട്ടു വീഴുവാൻ ഭാവിക്കലും ലാടൻ എഴുന്നേറ്റു താങ്ങലും ഒരേ നിമിഷത്തിൽ കഴിഞ്ഞു. 'ഏ! എന്താണിത്?' എന്നു ചോദിച്ചുകൊണ്ടു കൊച്ചപ്പൻ പാഞ്ഞെത്തി. 'മറ്റെന്താണ് കൊച്ചപ്പാ! ഇതെന്റെ ഉദ്ദേശസമാപ്തി' എന്നു ലാടൻ മറുപടി പറഞ്ഞു. 'ലാടനു എങ്ങിനെയാണ് എന്റെ പേരു നിശ്ച

യം വന്നത്" എന്നു വിചാരിച്ചു കൊച്ചപ്പൻ ലാടനെ സൂക്ഷിച്ചുനോക്കി, 'അല്ല അങ്ങുന്നു മരിച്ചില്ലേ?' എന്നു ആശ്ചൎയ്യത്തോടുകൂടി ചോദിച്ചു.

ലാടൻ—ഇല്ല കൊച്ചപ്പ! ഞാൻ മരിച്ചില്ല. മരിക്കേണ്ടതായിരുന്നു. എന്താണെന്നല്ലേ? യാതൊരു തങ്കവൎണ്ണത്തോടുകൂടിയ രൂപത്തെ ഞാൻ മൂന്നു സംവത്സരം മുമ്പ കണ്ടുംകൊണ്ടുപോയോ, യാതൊരു രൂപത്തെ ഞാൻ സൎവ്വദാ ധ്യാനിച്ചു വരുന്നുവൊ, ആ രൂപം നീലകണ്ഠനു സമാനമായി ഒരു നിമിഷം തെററിയാൽ യാതൊരുകാലത്തും എന്റെ കണ്ണിനു വിഷയമാവാത്ത വിധത്തിൽ ഭൂമിയുടെ അന്തൎഭാഗത്തിങ്കൽ ലയിച്ചുവരുന്നുള്ള ഒരുകരത്തോടുകൂടി കുഴിയിൽ കിടക്കുന്നതു ഞാൻ എപ്പോൾ കണ്ടുവോ, ആ നിമിഷത്തിൽ ഞാൻ മരിക്കേണ്ടതായിരുന്നു. എന്നാൽ എന്റെ മനസ്സിന്റെ കാഠിന്യംകൊണ്ടാണ ഞാൻ മരിക്കാതിരുന്നത്. അത്ര മാത്രവുമല്ല, ബദൎയ്യാശ്രമത്തിൽവെച്ചു മഹാത്മാക്കളായ ചില യോഗീശ്വരന്മാർ സൎവ്വ വിഷങ്ങളേയും നശിപ്പിക്കുന്നതായി എനിക്കു തന്നിട്ടുള്ള മരുന്നുകൾ എന്റെ പൊക്കണത്തിലും; വിഷം ബാധിച്ചു മരിക്കുന്ന എല്ലാ സംഗതികളിലും ഏഴു ദിവസം കഴിഞ്ഞതിനു ശേഷമല്ലാതെ പ്രാണൻ പോകുന്നതല്ലെന്നു അവർ സൂക്ഷ്മമായി തന്ന ഉപദേശം എന്റെ മനസ്സിലും ഉണ്ടായിരുന്നതുകൊണ്ടുമാണ് ഞാൻ മരി

സ്സുരത്തെത്. ആകട്ടെ ആ കഥകളെല്ലാം പിന്നെ പറയാം. കുറെ വെള്ളം ഇങ്ങോട്ടെടുക്ക'.

കൊച്ചപ്പൻ കൊണ്ടുവന്ന വെള്ളത്തെ വാങ്ങി ലാടനായിരുന്ന പുതിയടത്തു കൊച്ചുകൃഷ്ണമേനോൻ തന്റെ പ്രാണപ്രിയയായ കല്യാണിക്കുട്ടിയുടെമുഖത്തു തളിച്ചു ബോധക്ഷയം തീൎത്തു. നാട്ടുകാരും ഊണുകഴിഞ്ഞു എഴുന്നേറ്റുവന്നപ്പോൾ ലാടൻ കൊച്ചുകൃഷ്ണമേനോനാണെന്നറിഞ്ഞു ആയാളെ ആശിസ്സുകൾകൊണ്ടു മൂടുകയും കൊച്ചുകൃഷ്ണമേനോൻ അവരെ എല്ലാം യഥാക്രമം ഉപചരിക്കുകയും ചെയ്തു. ഈ രണ്ടു പുനൎജ്ജനന വൎത്തമാനം കേട്ട് അത്യാശ്ചൎയ്യപ്പെട്ട പട്ടണത്തിലും വെട്ടുവഴിയിലും അസംഖ്യം ജനങ്ങൾ കൂടി. കല്യാണിക്കുട്ടിയും കൊച്ചുകൃഷ്ണമേനോനും അവൎക്കു നേത്രോത്സവമായിത്തീൎന്നു. കൊച്ചപ്പനെപ്പോലെ സന്തോഷം കല്യാണിക്കുട്ടിക്കും കൊച്ചുകൃഷ്ണമേനോനുംകൂടി ഉണ്ടായിരുന്നുവൊ എന്നു സംശയമാണ്.

കൊച്ചപ്പൻ — ഒരാളെ കഴിച്ചിടുവാൻ വന്നിട്ട് ആയാളെയും, ഒരു കൊല്ലം മുമ്പെ മരിച്ചതും നാട്ടുകാരാലും വീട്ടുകാരാലും കഷ്ടംവ്യസനസമേതം അന്നുംഇന്നുംവിചാരിക്കപ്പെട്ടുവരുന്നതുംആയവേറെഒരാളേയും കൊണ്ടുചെല്ലുവാൻ സാധ്യമായ എന്റെ ഭാഗ്യാതിശയത്തെ ഞാൻതന്നെ ബഹുമാനിക്കുന്നു. എന്നാലും എന്റെ അമ്മയുടെ ഇപ്പോഴത്തെ സ്ഥിതി എന്താണെന്നറിയാത്തത മനസ്സു തകരുന്നു. ഈ പ്രാകൃതവേഷം

മാറി കഴിയുന്നതും വേഗത്തിൽ അവിടെ ചെന്നു ചേരേണ്ടതാണ്.

കൊച്ചുകൃഷ്ണമേനോൻ — അതു ശരിയാണ്. നിങ്ങൾ ഇവിടെ ഇരിക്കിൻ. ഞാൻ ഇപ്പോൾവരാം — എന്നുപറഞ്ഞു പെട്ടകത്തിലുണ്ടായിരുന്ന മൂന്നു നാലു വിശേഷമായ ചെറിയ ചന്ദനപ്പെട്ടികളും അഞ്ചാറുക്കകളും അഞ്ചാറു കുപ്പികളും എടുത്തു കല്യാണിക്കുട്ടിയുടെ അടുക്കെ വെച്ചു 'നല്ലവണ്ണം സൂക്ഷിക്കണം' എന്നു പറഞ്ഞു പുറത്തിറങ്ങി. കല്യാണിക്കുട്ടിയും കൊച്ചപ്പനും നിശ്ചേഷ്ടന്മാരായി സ്ഥിതി ചെയ്യുകയും ചെയ്തു.

കൊച്ചുകൃഷ്ണമേനോൻ ഒരു മണിക്കൂറിനുള്ളിൽ ഭക്ഷണവുംകുളിയുംകഴിച്ചുനല്ലമുണ്ടുംചുറ്റി ഒരുകുതിരവണ്ടിയും പിടിച്ചു മടങ്ങി എത്തി ചന്ദനപ്പെട്ടികളിൽ ഒന്നു തുറന്ന് ഒരു ജോടി കല്ലുവെച്ച തോടയും പലവിധ രത്നങ്ങൾ പതിച്ച ഒരു ജോടി കടകവും ഒരു ചുകപ്പു കല്ലുമാലയും മൂന്നുനാലു കല്ലുവെച്ച മോതിരങ്ങളും എടുത്തു അതെല്ലാംകൊണ്ടു ഭംഗിയായി താൻതന്നെ കല്യാണിക്കുട്ടിയെ അലങ്കരിച്ചു. ഈ രത്നങ്ങളെല്ലാം ഈ നാരീരത്നത്തോടു കൂടിത്തന്നെ ചേരേണ്ടതാണെന്നു സകല ജനങ്ങൾക്കും തോന്നി. പെട്ടികളും സാമാനങ്ങളുമെല്ലാം എടുത്തു കുതിരവണ്ടിയിൽവെച്ചു കൊച്ചുകൃഷ്ണമേനോനും കല്യാണിക്കുട്ടിയും കൊച്ചപ്പനും കുതിരവണ്ടിയിലും നാട്ടുകാർ ആറുപേരും രണ്ടു കാളവണ്ടിയിലുമായി കയറി

പ്പോവുകയും ചെയ്തു. മരിച്ചുപോയി എന്നു തീൎച്ചപ്പെടത്തിയിരുന്ന തന്റെ പ്രാണനാഥന്റെ ദൎശനസുഖമനുഭവിച്ചാറായപ്പോൾ കല്യാണിക്കുട്ടിക്കുണ്ടായ സന്തോഷം ഇത്രയെന്നു പറവാൻ പ്രയാസമാണ്.

കൊച്ചപ്പൻ:—കുട്ടേട്ടൻ മരിച്ചിട്ടു പിന്നെ എങ്ങിനെയാണ് ജീവിച്ചത്?

കൊച്ചു:—ഞാൻ മരിക്കുകയോ? എന്താണ് കൊച്ചപ്പൻ അസംബന്ധം പറയുന്നതു?

കൊച്ചപ്പൻ:—അസംബന്ധമോ? കുട്ടേട്ടന്റെ എഴുത്തു കിട്ടിയ ദിവസം തന്നെ മാനാമധുര സത്രത്തിലേക്ക് അയച്ചിരുന്ന മണിയാൎഡറിൽ (Died) 'മരിച്ചു' എന്നെഴുതി തപാൽക്കാർ മടക്കി അയച്ചു. പോരാത്തതിനു ഗോവിന്ദക്കുട്ടിയേട്ടൻ സ്ഥലത്തു വന്നന്വേഷിച്ചതിലും മരിച്ചു എന്ന് അറിവു കിട്ടുകയും രശീതി കൊടുത്തു കുട്ടേട്ടന്റെ മുദ്രമോതിരം വാങ്ങിക്കൊണ്ടു വരികയും ചെയ്തു. കണ്ടാൽ എനിക്കറിഞ്ഞുകൂടായിരുന്നോ?

കൊച്ചു:—ഓഹോ! ഗോവിന്ദക്കുട്ടിക്കും വിഡ്ഢിത്തം പറ്റി നിശ്ചയം. ആ വൎത്തമാനം തന്നെ ആദ്യമായി പറയാം. ഞാൻ സത്രത്തിലെത്തിയതു തന്നെ കഠിനമായ ജ്വരത്തോടുകൂടി ആയിരുന്നു. രണ്ടു ദിവസം കഴിഞ്ഞപ്പോൾ ഞാൻ ആ രോഗത്താൽ മരിച്ചുപോകും എന്നെനിക്കു തോന്നി. അതുകൊണ്ടാണ് ഒരെഴുത്തെഴുതാമെന്നു തീൎച്ചയാക്കിയതു്. ശേഷം വല്ല

രെ ശോഷിച്ചിരുന്നതിനാൽ കയ്യിന്മേൽ ഇട്ടിരുന്ന മുദ്രമോതിരം ഊരിപ്പോയിത്തുടങ്ങി. അപ്പോൾ അതു പതുക്കെ ഊരി തലേണയുടെ ചുവട്ടിൽ വെച്ചു. പായും തലേണയും മറ്റും സത്രത്തിൽ നിന്നു തരുന്നവയാണ്. രണ്ടു ദിവസം കഴിഞ്ഞതിന്നു ശേഷം എനിയ്ക്കു ബോധമില്ലാതായി. ഞാൻ ആ സ്ഥിതിയിൽ കിടക്കുമ്പോൾ സത്രത്തിന്റെ ഉടമസ്ഥനായ നാട്ടുകോട്ട ചെട്ടി അവിടെ വന്നു. എന്നെ കണ്ടപ്പോൾ, എന്തോ ഒരു പ്രത്യേകവാത്സല്യം തോന്നിട്ടാണെന്നാണ് പറഞ്ഞത്, എന്നെ അദ്ദേഹത്തിന്റെ കുതിരവണ്ടിയിൽ കയറ്റി അവിടെനിന്നു പതിനഞ്ചു മൈൽ അകലമുള്ള അദ്ദേഹത്തിന്റെ വാസസ്ഥലത്തു കൊണ്ടുപോയി പ്രത്യേകമായി ചികിത്സിപ്പിച്ചു. എന്റെ കൈവശമായ സാമാനം വല്ലതും ഉണ്ടോ എന്നു സത്രംവിചാരിപ്പുകാരനോടു ചോദിച്ചതിൽ ഒരു റയിൽപ്പെട്ടി മാത്രമുണ്ടെന്നു പറകയാൽ ചെട്ടിയാർ അതു വാങ്ങി വണ്ടിയിൽ കയറ്റിക്കൊണ്ടുപോന്നു. തലേണയുടെ ചുവട്ടിൽ മോതിരമിരിയ്ക്കുന്ന വിവരം സത്രം വിചാരിപ്പുകാരനറിയാമോ? ഞാൻ പിന്നെ അഞ്ചാറുദിവസം കഴിഞ്ഞിട്ടാണു ബോധമുണ്ടായത്. അപ്പോൾ മോതിരത്തിന്റെ കാര്യം ഓർമ്മവന്നു. സത്രത്തിലേയ്ക്കു ആളെ അയച്ചപ്പോൾ ഞാൻ പോന്ന ദിവസംതന്നെ വേറെ ഏതോ ഒരു മലയാളി ജ്വരബാധിതനായി സത്ര

ത്തിൽ വന്നു എന്നും, അദ്ദേഹം ഞാൻ കിടന്ന സ്ഥലത്തുതന്നെ കിടന്നു എന്നും, പിറ്റെന്നാൾ മരിച്ചുപോയി എന്നും, അയാളുടെ അവകാശികളിൽ ഒരാൾ വന്നു മറ്റുള്ള സാമാനങ്ങളോടുകൂടി തലേണയുടെ ചുവട്ടിൽ ഇരുന്ന എന്റെ മോതിരവും രശീതി കൊടുത്തു കൊണ്ടുപോയി എന്നും അറിഞ്ഞു.

കൊച്ചപ്പൻ—എന്നാൽ തപാൽക്കാർ എങ്ങിനെയാണു മരിച്ചു എന്നെഴുതി മണിയോർഡർ മടക്കിയത്?

കൊച്ചുകൃഷ്ണമേനോൻ—അതു കൊച്ചപ്പനു ഊഹിപ്പാൻ വയ്യേ! തപാൽ ശിപായി സത്രത്തിൽ ചെന്നു "ഇവിടെ ഒരു മലയാളി ഇരിപ്പുണ്ടോ" എന്നു ചോദിച്ചിരിക്കും. സത്രത്തിലുള്ളവർ ആരെങ്കിലും 'ഇരുന്താൻ, നേത്തച്ച് ചെത്തുപോയി വിട്ടാൻ' എന്നു മറുവടി പറഞ്ഞിരിക്കും. 'ചത്തു' എന്നെഴുതാൻ പിന്നെ അവൎക്കു സംശയിപ്പാനുണ്ടോ? രണ്ടു മലയാളികൾ ഉണ്ടായിരുന്നു എന്നും അതിൽ ചത്തുപോയതു വേറെ ഒരാളെന്നും അവൎക്കറിയാമോ? എന്നു മാത്രവുമല്ല, ആ ജ്വരം പിടിപെട്ടവരിൽ നൂറിൽ തൊണ്ണൂറുവീതവും മരിക്കയാണു ചെയ്തിട്ടുള്ളതും. ഞാൻ ആ ചെട്ടിയാരുടെ കാരുണ്യംകൊണ്ടു രക്ഷിക്കപ്പെട്ടതാണ്.

കല്യാണിക്കുട്ടി—ബോധക്ഷയത്തോടുകൂടി കിടക്കുകയാണെങ്കിലും കണ്ടാൽ ആരെങ്കിലും എടുത്തു കൊണ്ടുപോയി രക്ഷിപ്പാൻ തോന്നാതിരിക്കയില്ല.

കൊച്ചു—ഇതൊരു സർട്ടിഫിക്കെററാണ്. അവിടെ ചെന്നാൽ ഇതൊരു കടലാസ്സിൽ എഴുതി ഒപ്പിട്ടു തരണം.

കല്യാണിക്കുട്ടി—ഈ മാതിരിയുള്ള വാക്കുകൾ എനിക്കു വീണ്ടും കേൾപ്പാൻ സംഗതി വന്നില്ലേ? ഈശ്വരകാരുണ്യംതന്നെ!

കൊച്ചു—എന്റെ കാരുണ്യമല്ലേ. ഞാൻ ഈശ്വരനാണെന്നൊ?

കല്യാണിക്കുട്ടി—ഓഹോ! സാക്ഷാൽ ഈശ്വരൻതന്നെ. എന്റെ പ്രാണനെ രക്ഷിച്ച പ്രാണേശ്വരൻ തന്നെ.

കൊച്ചപ്പൻ—ദീനമാണെന്നു എഴുതി അയച്ച സ്ഥിതിക്കു ദീനം ആശ്വാസമായാൽ ആ വിവരത്തിന്നും കൈയ്യെഴുത്തയക്കേണ്ടതല്ലായിരുന്നുവൊ? ഇവിടെ എത്ര ആളുകളാണു വ്യസനിപ്പാനുള്ളത്!

കൊച്ചു—എന്ത്! ഞാൻ എഴുതി അയച്ചില്ലേ? ദീനം ഒരു വിധം ആശ്വാസമായി, എങ്കിലും ക്ഷീണത്തിന്റെ ശക്തികൊണ്ടു എനിക്കു പേന പിടിച്ചെഴുതുവാൻ പാടില്ലായിരുന്നു. അതുകൊണ്ടു ചെട്ടിയാരുടെ മകനെക്കൊണ്ടു ഇംഗ്ലീഷിലാണ് എഴുതി അയപ്പിച്ചത്.

കൊച്ചപ്പൻ—ആക്! അച്ഛനെത്തന്നെയാണൊ എഴുതി അയച്ചിരുന്നത്?

കൊച്ചു—അതെ.

കൊച്ചപ്പൻ — എന്നാൽ പാരി. ഗോവിന്ദക്കുട്ടിമ്യേഷ്യൻ വന്നതിന്റെ പിറേറദിവസം കാശിക്കുപോയ കുഞ്ഞപ്പുണ്ണിസ്സ്വർ രണ്ടാഴ്ചയേ ആയുള്ളൂ മടങ്ങിവന്നിട്ട്. പോയ ഇടങ്ങളിൽ അങ്ങോക്ക് എഴുത്തു വരികയുണ്ടായി. മേൽവിലാസക്കാരനില്ലാതെ കൊടുക്കില്ലെന്നു പറഞ്ഞു ശിപായി മടക്കികൊണ്ടുപോയി. ഞാൻ നോക്കി മേൽവിലാസം. അതു കുട്ടേട്ടന്റെ കയ്യക്ഷരമല്ലെന്നു ഞാൻ തീച്ചയായും പറഞ്ഞു.

കൊച്ചു— 'അലംഘനീയാകമലാസനാജ്ഞ' എന്നുള്ള വാക്യത്തിനു ഒരു ഉദാഹരണംകൂടിയായി, അത്രയേ ഉള്ളൂ.

കൊച്ചപ്പൻ — എന്തിനാണീലാടവേഷവുംകെട്ടി 'പൊണ്ണം കെട്ടി പുറത്തിട്ടു ധീരനായ്' പുറപ്പെട്ടത്?

കല്യാണിക്കുട്ടി — അജ്ജുനന്റെ മാതിരി കള്ളസ്സന്യാസിയുടെ വേഷം കെട്ടി നോക്കുകതന്നെ. തെണ്ടലുക്കുള്ള വാസന.

കൊച്ചു— ഈ പറഞ്ഞതിന്റെ അത്ഥം കല്യാണിക്കുട്ടിക്കു സുഭദ്രയെപ്പോലുള്ള സൌന്ദര്യമുണ്ടെന്നാണ്.

കല്യാണിക്കുട്ടി— ഈ പറയുന്ന ആൾക്ക് അജ്ജുനനെപ്പോലുള്ള ഗുണങ്ങളുണ്ടെന്നു വരില്ല, അല്ലേ?

കൊച്ചു— ഇതു നമ്മൾതന്നെ തീച്ചയാക്കിയാൽ പോരാ. രണ്ടു മദ്ധ്യസ്ഥന്മാർമുമ്പാകെ തീച്ചപ്പെടുത്തേണ്ടതാണ്. അതു പിന്നെയാവാം.

കൊച്ചപ്പൻ—ഞാൻ ചോദിച്ചതിന്നുത്തരം ഇതുവരെയായില്ല.

കൊച്ചു—അതു പറയാം. ഇതാ ഇക്കാണുന്ന മൂന്നു ചെറിയ പെട്ടികളിലുംകൂടി ഇരുപത്തിനാലായിരം ഉറുപ്പ്യയുള്ള നോട്ടുകളാണ്. ദിക്സഞ്ചാരത്തിൽ ഇതെല്ലാം വല്ല കള്ളന്മാരും തട്ടിപ്പറിയ്ക്കാതിരിപ്പാൻവേണ്ടി ആൎക്കും ശങ്ക തോന്നാത്ത ഒരു പ്രാകൃതവേഷം ധരിച്ചതാണ്.

കൊച്ചപ്പൻ—ഈ സ്വല്പകാലംകൊണ്ടു എങ്ങിനെയാണ് ഇത്ര വളരെ ഉറുപ്പ്യ സമ്പാദിച്ചത്?

കൊച്ചു—ബങ്കാളത്തിലും പശ്ചിമോത്തരദേശങ്ങളിലും ഉള്ള എല്ലാ സ്ഥലങ്ങളും നടന്നുകണ്ടതിന്നു ശേഷം ഞാൻ ബൊമ്പായിലെത്തി. തീയതിയും മറ്റും എന്റെ ഡയറി നോക്കിയാലറിയാം. അവിടെ ഒരു പ്രസിദ്ധ കച്ചവടക്കാരൻ എന്നെ കണ്ടെത്തി കൂട്ടിക്കൊണ്ടുപോയി തന്റെ ഗൃഹത്തിൽ താമസിപ്പിച്ചു. അദ്ദേഹത്തിന്ന ഒരു പുത്രൻ മാത്രമെ ഉള്ളു. അയാൾ ക്ഷയം പിടിച്ചു മരിപ്പാറായി കിടന്നിരുന്നു. യോഗീശ്വരന്മാരാൽ എനിയ്ക്കു ലഭ്യങ്ങളായ രണ്ടു മന്ത്രങ്ങളിൽ ഒന്നു ക്ഷയനാശിനിയായിരുന്നു. ഞാൻ ആ ക്ഷയരോഗിയുടെ ചികിത്സ ഏറ്റ് ഒരു മാസംകൊണ്ടു തീരെ സൌഖ്യമാക്കിക്കൊടുത്തു. അതിന്നു പ്രതിഫലമായി എനിയ്ക്കു യാതൊന്നും ആവശ്യമില്ലെന്നു ഞാൻ സിദ്ധാന്തിച്ചു പറഞ്ഞു. എങ്കിലും ക

ച്ചവടക്കാരൻ അതു സമ്മതിക്കാതെ ആ മാസത്തിൽവന്ന കപ്പലിൽ ഉണ്ടായിരുന്ന ചരക്കുകൾ വിററു കിട്ടിയ ലാഭത്തിൽ പാതിയായ, ഇരുപത്തിനാലായിരം രൂപ എന്നെക്കൊണ്ടു സ്വീകരിപ്പിച്ചു.

കല്യാണിക്കുട്ടി:—മരിക്കാറായിക്കിടന്നിരുന്ന ഒരാളുടെ ദീനം ആശ്വാസമാക്കിയതിന്ന ഇരുപത്തിനാലായിരം രൂപ തന്നിരിക്കുന്ന സ്ഥിതിക്കു മരിച്ചുപോയ എന്റെ ദീനം ഭേദമാക്കിയതിന്നു എന്തു പ്രതിഫലം തരേണ്ടു?

കൊച്ചു:—ഇരുപത്തിനാലായിരം പവൻ കൊടുത്താലും കിട്ടാത്തതായ ഈ ശുദ്ധപ്രേമം കൈവശമുള്ളപ്പോഴാണൊ ഇങ്ങിനെ ചോദിക്കുന്നത്?

കൊച്ചുപ്പൻ:—ഈ കല്ലുവെച്ച പണ്ടങ്ങളെല്ലാം എവിടുന്നു കിട്ടി?

കൊച്ചു:—അതു നാട്ടുകോട്ടച്ചെട്ടി വെറുതെ സമ്മാനമായി തന്നതാണ്. ദീനം ആശ്വാസമായപ്പോഴെക്കും ഞാനും ചെട്ടിയും പ്രാണസ്നേഹിതന്മാരായി. ഞങ്ങൾ രണ്ടുപേരും കൂടി കളമ്പു മുതലായ പല ദിക്കുകളിലും സഞ്ചരിച്ചു മടങ്ങിയെത്തി. അതിന്റെ ശേഷം എനിക്കു അച്ഛനേയും അമ്മയേയും മററും കാണ്മാൻ വളരെ തിടുക്കമുണ്ടെന്നും അതിന്നനുവാദം തരേണമെന്നും പറഞ്ഞപ്പോൾ "ഓ! മററും കൂടിയുണ്ടല്ലൊ. എന്നാൽ പോവാൻ വിരോധമില്ല. ഈ സാധനങ്ങളെല്ലാം എന്റെ വകയായി ആ-

സൌഭാഗ്യവതിയ്ക്കു കൊടുക്കേണം''മെന്നും പറഞ്ഞ് ഇതെല്ലാം തന്നയച്ചു.

ഇങ്ങിനെ രാമേനോന്നു പറഞ്ഞു രസിച്ചു രാത്രി ഏഴു മണിയായപ്പോഴേക്കും വണ്ടി പൂപ്പറമ്പിലെ പടിക്കൽ എത്തി. കല്യാണിക്കുട്ടിയെ മാളിയയ്ക്കൽ കുഞ്ഞാവിന്റെ അവിടെയ്ക്കു കൊണ്ടുപോയ മഞ്ചലും ഗോപാലമേനോനും മടങ്ങി എത്തിയ നിമിഷത്തിൽ ബോധംകെട്ടു വീണ കുഞ്ഞിക്കാവമ്മ ആ നിലയിൽ തന്നെ ഇപ്പോഴും കിടക്കുന്നു. ഗോപാലമേനോനും ഗോവിന്ദക്കുട്ടിമേനോനും കൊച്ചുകൃഷ്ണമേനോന്റെ അച്ഛനും അമ്മയും മററനേകം ജനങ്ങളും അടുത്തിരുന്നു കുഞ്ഞിക്കാവമ്മയുടെ വ്യസനശാന്തിക്കായി പലവിധ യത്നങ്ങൾ ചെയ്തിട്ടും യാതൊരു ഫലവും ഉണ്ടായിട്ടില്ല. 'വിളക്കുപോലെ ഇരുന്ന തങ്ങടെ മകൻ പോയിട്ടും തങ്ങളിപ്പോൾ ഇരിയ്ക്കയല്ലെ ചെയ്യുന്നതു കുഞ്ഞിക്കാവെ! ഇതെപ്പോഴും മനുഷ്യൎക്ക് വരുന്നതല്ലെ?' എന്നു കൊച്ചുകൃഷ്ണമേനോന്റെ അമ്മ പറയുന്നവാക്കുകളും കുഞ്ഞിക്കാവമ്മ കേൾക്കുന്നില്ല. ഗോപാലമേനോനും ഗോവിന്ദക്കുട്ടിമേനോനും ബുദ്ധിക്ഷയിച്ചു. ചുമരും ചാരി ഇരുപ്പായി. എല്ലാരും ആഹാരം കഴിച്ചിട്ടു കുറച്ചു ദിവസമായി. അങ്ങിനെയിരിക്കുമ്പോഴാണ് കൊച്ചപ്പൻ മുമ്പിലും പലവിധ രത്നങ്ങൾ വിളങ്ങുന്ന കൈകളോടും കണ്ണീരോടുംകൂടിയ കല്യാണിക്കുട്ടി നടുവിലും കൊച്ചുകൃഷ്ണമേനോൻ പിന്നാലെയുമായി പ്രവേശിച്ചത്. കൊച്ചപ്പനെകണ്ട മാത്രയിൽ കൊച്ചുകൃഷ്ണമേനോന്റെ അമ്മ

ഇതാ കൊച്ചപ്പ! നിന്റെ അമ്മ ബോധംകെട്ടുകിട— അല്ലം! കല്യാണിക്കുട്ടിയോ? അയ്യോ എന്റെകുട്ടനോ?" എന്നു പറഞ്ഞു ബോധംകെട്ടുവീണു. കൃഷ്ണപ്പണിക്കർ കണ്ണു നല്ലവണ്ണം തുടച്ചു തന്റെ മകനേയും കല്യാണിക്കുട്ടിയേയും നോക്കിത്തുടങ്ങി. ഗോപാലമേനോനും ഗോവിന്ദക്കുട്ടിമേനോനും പെട്ടെന്നെഴുന്നേററ് ഇടിവെട്ടേററ മരം പോലെ നില്പായി. കൊച്ചുകൃഷ്ണമേനോൻ അച്ഛന്റെ കാൽക്കൽ സാഷ്ടാംഗം നമസ്കരിച്ചു. വൃദ്ധന് ഇതെല്ലാം ഒരു സ്വപ്നമായി തോന്നിയെങ്കിലും തന്റെ കൈകൾ രണ്ടും അറിയാതെ മകന്റെ ശിരസ്സിൽ പതിഞ്ഞു. കൊച്ചുകൃഷ്ണമേനോൻ ഉടനെ എഴുന്നേററു ഗോപാലമേനോനേയും ഗോവിന്ദക്കുട്ടിമേനോനേയും ഉപചരിച്ചു തന്റെ അമ്മയുടെ അടുക്കെപ്പോയി അമ്മയെ താലോടി ബോധക്ഷയം തീർത്തു. ഇതിനിടക്കു കൊച്ചപ്പൻ തന്റെ അമ്മയുടെ അടുക്കൽച്ചെന്നു കുറെ നേരം വിളിച്ചു എങ്കിലും അമ്മ നിശ്ചേഷ്ടയായി കിടന്നതേയുള്ളു. അനന്തരം കല്യാണിക്കുട്ടി തന്റെ അമ്മയെ തൊട്ടുതലോടി "അമ്മേ! അമ്മേ!" എന്ന് ഉദ്വേഗത്തോടുകൂടി വിളിച്ചു. കല്യാണിക്കുട്ടിയുടെ ശബ്ദശ്രവണമാത്രയിൽ കുഞ്ഞിക്കാവമ്മ "ആരാണുവിളിക്കുന്നതു്? എന്റെ മകളുടെ ശബ്ദംപോലെയിരിക്കുന്നുവല്ലോ" എന്നു വളരെ പതുക്കെ പറഞ്ഞു. 'മകൾ തന്നെയാണമ്മേ! കണ്ണുമിഴിച്ചു നോക്കു" എന്നു കല്യാണിക്കുട്ടി പറഞ്ഞപ്പോൾ കുഞ്ഞിക്കാവമ്മ കണ്ണുമിഴിച്ചുനോക്കി. കല്യാണിക്കുട്ടിയെ

പിടിച്ചു മാറോടണെക്കുകയും അതിവാത്സല്യസന്തോഷാശ്രുക്കളോടുകൂടി മൂൎദ്ധാവിൽ ചുംബനം ചെയ്കയും ചെയ്തു. കല്യാണിക്കുട്ടി എങ്ങിനെയാണ് ജീവിച്ചതെന്നും, കൊച്ചുകൃഷ്ണമേനോൻ എങ്ങിനെയാണ് മരിയ്ക്കാതിരുന്നതെന്നും ഇവർ തമ്മിൽ കൂട്ടിമുട്ടിയത് എങ്ങിനെയാണെന്നും ഉള്ള വൎത്തമാനങ്ങളിൽ ഏതേതാണ് മുമ്പിൽ കൂട്ടി അറിയേണ്ടത് എന്നാലോചിച്ച് ഗോപാലമേനോൻ മുതലായവർ കുറെ കിടന്നു വിഷമിച്ചു. എന്നാൽ കൊച്ചപ്പന്റെ അത്യുത്സാഹവും ധൃതഗതിയും കൊണ്ടു എല്ലാം ഒരു വിധത്തിൽ വേഗം പറഞ്ഞൊപ്പിച്ചു. ആ രാത്രിമുഴുവൻ വൎത്തമാനരാത്രിയായിത്തന്നെ കഴിഞ്ഞു. പിറേറന്നാൾ കാലത്തു കൊച്ചുകൃഷ്ണമേനവും അച്ഛനും അമ്മയും പുതിയേടത്തേയ്ക്കു പോയി 24-ാംനു- തിങ്കളാഴ്ച കൊച്ചുകൃഷ്ണമേനോന്റെയും കല്യാണിക്കുട്ടിയുടേയും സംബന്ധവും നടന്നു. കൊച്ചുകൃഷ്ണമേനോൻ ബി.എ പാസ്സായിട്ടു ഇതുവരെ കാൺവൊക്കേഷന്നു ഹാജരായിട്ടില്ല. ഇനിഎന്തായാലും വേണ്ടില്ല. താൻ കൂടെ യുണ്ടെന്നു കല്യാണിക്കുട്ടി പ്രബലമായി സമ്മതിച്ചും വന്നു. സംബന്ധം തുടങ്ങിയ ഉടനെ കല്യാണിക്കുട്ടിയ്ക്കു ഗൎഭമുണ്ടായി. ഇതാ കഴിഞ്ഞതുലാമാസത്തിലെ മകം നാളിൽ തേജോരൂപിണിയായ ഒരു പെൺകുട്ടിയെ പ്രസവിച്ചു. ഈ ദമ്പതിമാർ ഇനിയും അനേക സന്താനങ്ങളുടെ മാതാപിതാക്കന്മാരായി സൌഖ്യത്തോടും കൂടിചിരകാലം ഭൂമിയെ അലങ്കരിക്കുമാറാകട്ടെ.

---

# ശാരദ.

---

## പൂർവഖണ്ഡം

---

"ഹാവൂ! എന്തൊരുഷ്ണമാണിതു്? ഒരു വിധത്തിലും സഹിപ്പാൻപാടില്ല. ചന്ദ്രനും ഉഷ്ണരശ്മിതന്നെയായോ? നല്ല നിലാവുള്ളതുകൊണ്ടു് ഞാൻ കുന്നുമ്പുറത്തിറങ്ങി സഞ്ചരിച്ചുനോക്കട്ടെ. ഉഷ്ണത്തിന്നല്പം ശമനമുണ്ടെങ്കിലായല്ലോ." എന്നുപറഞ്ഞു കൃഷ്ണക്കുറുപ്പു പുറപ്പെട്ടു. അപ്പോൾ ചതുരംഗം വെച്ചുകൊണ്ടിരുന്നതന്റെകൂട്ടുകാരിലൊരാൾ 'വെറുംകയ്യായിട്ടാണോ രാത്രിസഞ്ചരിക്കുന്നതു്.' എന്നു ചോദിച്ചു. 'ശരിതന്നെ' എന്നുപറഞ്ഞു കുറുപ്പു തന്റെ മുച്ചാൺവടിയെടുത്തു പുറത്തിറങ്ങി. കൃഷ്ണക്കുറുപ്പിന്നു ൫൫ വയസ്സു പ്രായമേ ആയിട്ടുള്ളു എങ്കിലും ദേഹത്തിന്റെ മൂതിച്ചുകൊണ്ടു രണ്ടുവയസ്സുകൂടി അധികം തോന്നിയേക്കാം. എട്ടുകൊല്ലമായി കടത്തനാട്ടുപോയി കളരിയിൽ കച്ചകെട്ടി കായികാഭ്യാസങ്ങൾ ശീലിച്ചുവരികയാണ്. എന്നാൽ ആദികാലത്തുതന്നെ ബുദ്ധിക്കു നല്ല വികാസമുണ്ടായിരുന്നതുകൊണ്ടു, കച്ചകെട്ടും പയറും ഒന്നും ഇല്ലാത്ത സമയങ്ങളിലെല്ലാം കടത്തനാട്ടു കോവിലകത്തു പോയി അവിടത്തെ വിദ്വാന്മാരായ തമ്പുരാക്കന്മാരുടെ സേവയ്ക്കുനിന്നു അ

ങ്ങളിലുമായി പലതും വായിച്ച് ഇക്കാലത്തെ നല്ല ഒരു വ്യുൽപന്നനായി തീർന്നിട്ടുണ്ട്. അവിടുന്നും ഇവിടുന്നുമായി കട്ടുക വരക്കത്തക്കവണ്ണമുള്ള ഇംഗ്ലീഷും കൈവശപ്പെടുത്തീട്ടുണ്ട്. നിറം സാമാന്യം വെളുത്താണ്. വട്ടമുഖം. നീണ്ട കണ്ണ്. ഒതുങ്ങി ഉറപ്പുള്ള ദേഹം. ആകപ്പാടെ കണ്ടാൽ ആരോഗ്യംതന്നെ ഒരു പുരുഷാകൃതിയിൽ ഉത്ഭവിച്ചതോ എന്നുതോന്നും.

കുറുപ്പ് പുറത്തിറങ്ങിയപ്പോൾ പറമ്പിൽ കുറെ അകലെയായി രണ്ടു കുറുക്കന്മാർ നടക്കുന്നതുകണ്ടു. "ഏയ്, നല്ലശകുനം" എന്നുപറഞ്ഞു തീരുമ്പോഴേയ്ക്കും കുറുപ്പിന്റെ മുമ്പിൽകൂടി ഒരു കരിമ്പൂച്ച ചാടി ഓടിപ്പോയി. ശകുനത്തിൽ ഭ്രമം ഒരു മാതിരിയായിരുന്നു എങ്കിലും ദുശ്ശകുനദോഷപരിഹാരത്തിന്നായി ശകുനഭ്രമക്കാർ സാധാരണ ചൊല്ലാറുള്ളതും താഴെ എഴുതുന്നതുമായ ശ്ലോകം രസത്തിന്നായിട്ടെന്നപോലെ കുറെ ഉച്ചത്തിൽ ചൊല്ലി.

"ശശാങ്കോദയസ്ഥിതിലഗ്നപ്രഭേദേമയേ
വിശാലജനവന്ദ്യചരണാംബുജദ്വയ്യാഃ
മിശ്രിതവപുശ്ശിരിജയാകപനാതാംഗ്യാ
ദുശ്ശകുനദോഷമപഹൃത്യമമശംഭോഃ"

കുറുപ്പ് നടക്കുവാനുദ്ദേശിച്ചു പുറപ്പെട്ട പറമ്പു സാമാന്യമല്ല. ഇജ്ജിവപ്പുത്തൂരിൽനിന്ന് ഏഴുനാഴിക വഴി വടക്ക കള്ളന്മാരുടെ സങ്കേതസ്ഥാനമെന്ന് അക്കാലത്ത് ഏറ്റവും പ്രസിദ്ധമായിട്ടുള്ളതും അവരുടെ അക്രമം സഹിപ്പാൻ പാടില്ലാതെയായിട്ടു ഗവർമെണ്ടിൽ

ന്നിന്നു പിന്നീട് ഒരു പോലീസ്സ്റ്റേഷൻ സ്ഥാപിച്ചിട്ടുള്ളതും ആയ 'കൃഷ്ണമേനൻറ അത്താണി' എന്ന സ്ഥലത്തിന്നു പടിഞ്ഞാറുഭാഗമായി സുമാർ രണ്ടു നാഴിക നീളവും രണ്ടുനാഴിക വീതിയും ഉള്ള ഒരു വിശാലമായ പറമ്പിൻറെ ഏകദേശം പടിഞ്ഞാറെ അററത്തായിട്ടാണ് കറുപ്പ പ്രവേശിച്ചത്. വെള്ളിപ്പറുകൊണ്ട് അണിഞ്ഞതുപോലെ ദിക്കാസകലം തിളങ്ങിക്കൊണ്ടിരിക്കുന്ന പൂനിലാവിൻറെ അഴകിനാലും കിഴക്കുനിന്നു മന്ദമായി വീശുന്ന മാരുതൻറെ ആസ്വാദ്യതയാലും അപഹൃതമായ അന്തരംഗത്തോടുകൂടി കാമോ മനോരാജ്യവും വിചാരിച്ച കറുപ്പ് നേരെ വടക്കോട്ടു നടന്നുതുടങ്ങി. അങ്ങിനെ കുറെ ചെന്നപ്പോൾ കൃഷ്ണമേനൻറ അത്താണിയ്ക്കലുള്ള വഴിയമ്പലത്തിൻറെ വെള്ളച്ചുമരു കണ്ടുതുടങ്ങി. ദീർഘിയ്ക്കുന്നതിൽ ഭയമുണ്ടെങ്കിലും ഈ വഴിയമ്പലത്തിനെപ്പററി രണ്ടുവാക്കു പറയാതെ നിവൃത്തിയില്ല. വസൂരി ധാരാളമുണ്ടായിരുന്ന ഒരു കൊല്ലത്തിൽ അഗതിയായ ഒരുവൻ വസൂരിപിടിച്ചു ഇതിന്നുള്ളിൽ കയറിക്കിടന്നു മരിച്ചു. ജനസഞ്ചാരമില്ലാത്ത സമയത്ത് എടുത്തു മറവുചെയ്യാമെന്നുവെച്ചു പായിൽ കെട്ടിപ്പൊതിഞ്ഞ് ഒരു മൂക്കിൽ വെച്ചുംകൊണ്ടു സംസ്ക്കാരകർത്താക്കന്മാരായ വേലന്മാർ കുടികളിലേയ്ക്കു പോയി. അന്നു സന്ധ്യയ്ക്കു കുറെ പണവുംകൊണ്ട് ഒരാൾ ആ വഴിയെ പോകുവാനിടയായി. രാത്രി സഞ്ചരിച്ചാൽ കള്ളന്മാർ പണം തട്ടിപ്പറിച്ചേയ്ക്കുമെന്നു ഭയപ്പെ

ട്ട് ആയാൾ വഴിയമ്പലത്തിന്റെ അകത്തു കടന്നു വേറെ ഒരു മുക്കിലായി പണസ്സഞ്ചിയും കയ്യിൽവെച്ചു കള്ളന്മാരെയും ധ്യാനിച്ചുകൊണ്ട് ഇരുന്നു. അടുത്ത മുക്കിൽ വസൂരി അടങ്ങികിടക്കുന്ന കഥ ആയാൾ ധരിച്ചില്ലാ. ഇത്ര സമീപത്തുള്ളകാര്യം ഗ്രഹിപ്പാൻ ബുദ്ധിക്ക് ആഴമില്ലാത്ത ചെറുമനുഷ്യർ സർവ്വജ്ഞന്മാരാണെന്നു നടിക്കുന്നതല്ലേ അത്ഭുതം! അർദ്ധരാത്രികഴിഞ്ഞപ്പോൾ മൂക്കോളം കള്ളുകുടിച്ചു തരിമ്പിനു വെളിവില്ലാതെയും രണ്ടുമൂന്നു ചൂട്ടുകത്തിച്ചു പിടിച്ചും ഉറക്കെ സംസാരിച്ചും അഹങ്കരിച്ചുംകൊണ്ടു ശവസംസ്കാരത്തിന്നായി ഏഴുപേർ വേലന്മാരുടെ വരവായി. താൻ ധ്യാനിക്കുന്ന കള്ളമൂർത്തികൾ പ്രത്യക്ഷമായി എന്നല്ലാതെ പണക്കാരനു വിചാരിപ്പാൻ മാർഗ്ഗമുണ്ടോ? വഴിയിൽക്കൂടി കടന്നുപോകയാണെങ്കിൽ പോകട്ടെ എന്നു വിചാരിച്ചു ശ്വാസംകൂടി അടക്കി ഇരിപ്പായി. അവർ അങ്ങിനെ പോകാൻ വന്നവരാണോ? കൂസൽകൂടാതെ ചവുട്ടിക്കയറി വഴിയമ്പലത്തിന്റെ വാതിലങ്ങോട്ടു തുറന്നു. ഗത്യന്തരമില്ലെന്നറിഞ്ഞ് ‘അയ്യോ’ എന്ന് ഉച്ചത്തിൽ നിലവിളിച്ചുംകൊണ്ടു പണക്കാരൻ പണസ്സഞ്ചിയോടുകൂടി പുറത്തേക്കു ചാടി ഒരോട്ടം. വസൂരിദേവതയാണെന്നുള്ള ഭ്രമത്താൽ വേലന്മാർ ഏഴുപേരും ഭയപ്പെട്ടുവീഴുകയും അവരിൽ മൂന്നുപേർ തൽക്ഷണവും ബാക്കിയുള്ളവർ ആ ബോധക്ഷയത്തിൽനിന്നു നിവർത്തിക്കാതെതന്നെ മൂന്നുനാലു ദിവസത്തിനുള്ളിലും

മരിച്ചുപോയി. ഇങ്ങിനെ ഒരൊറ്റസ്സംഗതിയിൽതന്നെ ഏഴുപേരുടെ പ്രാണഹാനിയും അതുപോലെതന്നെ പല നരഹത്യയും കവൎച്ചയും കഠിനോപദ്രവത്തിനും മറ്റു വിധത്തിലുള്ള ധൎമ്മധ്വംസനത്തിനും സാക്ഷിയായ ആ വഴിയമ്പലത്തിന്റെ ചുമരിനെയാണ് കുറുപ്പ് കണ്ടതു. കുറുപ്പ് തന്റെ നിഘണ്ടുവിൽനിന്നു ഭയം എന്നുള്ളവാക്ക എടുത്തുകളഞ്ഞിട്ടുള്ള ആളായിരുന്നതിനാൽ ആ സ്ഥലഭേദംകൊണ്ട് സാധാരണക്കാൎക്ക് ഉണ്ടാകാവുന്നതുപോലെ യാതൊരു മനോവികാരവും അദ്ദേഹത്തിന്നുണ്ടായില്ല. എങ്കിലും ഒന്നിലധികം നാഴിക നടന്നതുകൊണ്ടും ഒരു തണുപ്പുകാറ്റുവീണ് ഉഷ്ണത്തിന്നല്പം ശമനം വന്നതുകൊണ്ടും ആകാശം മേഘാവൃതമായിത്തുടങ്ങിയതുകൊണ്ടും മടങ്ങിക്കളയാമെന്നു വിചാരിച്ചു കുറച്ചുനേരം ആ പറമ്പിൽതന്നെ നിന്നു. അപ്പോൾ കിഴക്കുഭാഗത്ത് നിന്നായിട്ട് ഒരു മഞ്ചൽ മൂളുന്നതിന്റെ ശബ്ദം കേട്ടു. 'കിഴക്ക കാട്ടുപ്രദേശമാണല്ലൊ. അവിടുന്ന് മഞ്ചൽ വരുവാൻ കാരണമെന്ത്?' എന്ന് തന്നെത്താൻ ചോദിച്ചു. അപ്പോഴയ്ക്കും തെക്കനിന്ന് ഒരു കാളവണ്ടി വളരെ സാവധാനത്തിൽ വരുന്നതിന്റെ ശബ്ദവും കേട്ടു 'വണ്ടിയും മഞ്ചലും കടന്നുപോയിട്ടുമടങ്ങാം' എന്നുറച്ചു പതുക്കെപ്പുറത്തെ വെട്ടുവഴിയിലേയ്ക്കായി കിഴക്കോട്ടുതന്നെ നടന്നുതുടങ്ങി. നമ്മുടെ പ്രസിദ്ധ വഴിയമ്പലത്തിന്റെ മുമ്പിലായി മഞ്ചലും വണ്ടിയും കൂട്ടിമുട്ടി. എടാ! പ്രാതലിന്ന് വണ്ടിയാ

കളെട്ടു, സൎവ്വജ്ഞ കോവിലകവും, എന്തുണ്ട് നോക്കിൻ’ എന്ന് മഞ്ചലിൽ കിടന്നിരുന്ന ആൾ ആജ്ഞാപിച്ചനാക്കേട്ടക്ഷണംപൊഴെല്ലാം കൂട്ടക്കാരിൽ ഒരാൾ ചെന്നു വണ്ടിക്കാരന്റെ തലയ്ക്കു ഒന്നു കൊടുത്തുകഴിഞ്ഞു. വണ്ടി നിന്നു. ഇറങ്ങാൻ പറഞ്ഞപ്പോൾ വണ്ടിയിൽ നിന്നു മൂന്നു പുരുഷന്മാരും രണ്ടു മുതിൎന്ന സ്ത്രീകളും ഒരു പെൺകിടാവും താഴത്തിറങ്ങി. മഞ്ചലിൽ നിന്നിറങ്ങിയ തന്നൂരപ്രമാണിയും അയാളുടെ അകമ്പടിക്കാരായ ഖഡ്ഗധാരികളായ പന്ത്രണ്ടു മാപ്പിളമാരും (മുഹമ്മദിയർ) മഞ്ചൽ എടുത്തുകൊണ്ടിരുന്ന എട്ടു പേരും കൂടി ഇവരെ വളഞ്ഞു. കറുപ്പും അടുത്തെത്തി. ആൾക്കൂട്ടവും വല്ലാത്ത പ്രകൃതവും കണ്ട് ആ പെൺകുട്ടി മോഹാലസ്യപ്പെട്ടു വീഴുവാൻ ഭാവിച്ചപ്പോൾ കറുപ്പ് താങ്ങി എടുത്തു. അതു തന്റെ ഉദ്ദേശസിദ്ധിയ്ക്കു പ്രതികൂലമായതും താൻ കരുതിയിട്ടില്ലാത്തതുമായ ഒരു സംഭവമായിരുന്നു. കറുപ്പ് തന്റെ വടികൊണ്ടു പ്രമാണിയുടെ തലയ്ക്കു ഒരു തട്ടുകൊടുത്തു താഴെ വീഴ്ത്തി തന്റെ മാറിൽ പതിഞ്ഞിരിക്കുന്ന ഭാരവും പേറി നാലടി നടന്നു വഴിയമ്പലത്തിന്റെ വടക്കേപ്പുറത്തും ചാരി വടക്കോട്ടു നോക്കിക്കൊണ്ടുനിന്നു. ഭാരംകൂടി ഉള്ളതുകൊണ്ടു ദേഹത്തെ വേണ്ടുംവണ്ണം പെരുമാറുവാൻ സാധിക്കാത്ത നിലയ്ക്കു പിമ്പുറത്തുനിന്നു ശത്രുക്കൾ എതിൎക്കാതിരിപ്പാൻ വേണ്ടിയായിരിക്കണം കറുപ്പ ചുമരിനെ പിൻബലമായി സ്വീകരിച്ചത്. ‘ചെറുക്കൻ മഹാ അധികപ്രസം

ഗിതന്നെ. അവന്റെ കഥ കഴിച്ചിട്ടു ഇനി മറ്റുകാര്യം' എന്നും പറഞ്ഞു മാപ്പിളമാർ എല്ലാംകൂടി കുറുപ്പിന്റെ പേരെ [illegible] ചാടി. അടിയും തുടങ്ങി. തന്റെ ദേഹത്തിലും താൻ രക്ഷിക്കുന്ന പെൺകുട്ടിയുടെ ദേഹത്തിലും മാപ്പിളമാർ കൂട്ടംകൂട്ടമായി അടിക്കുന്ന അടികളിൽ ഒന്നെങ്കിലും കൊള്ളാതെയും, ഒരു കൈകൊണ്ടു കുട്ടിയെ താങ്ങിയും മറ്റേ കൈകൊണ്ടു തല്ലും തടവും ഒഴിച്ചും നിന്നു പൊരുതുവാൻ കുറുപ്പു സാമാന്യം കുഴങ്ങി. പഠിച്ച വിദ്യ പതിനെട്ടും എടുത്തു. മാപ്പിളമാരിൽ പതിനെട്ടെണ്ണവും താഴത്തു വീണു. ബാക്കിയുള്ള രണ്ടുപേർ ഓടിപ്പോയി. കുട്ടിക്കു ഇനിയും ബോധം വീണിട്ടില്ല. വണ്ടി നിന്നിരുന്ന സ്ഥലത്തുപോയി നോക്കിയപ്പോൾ വണ്ടിയോ വണ്ടിക്കാരനോ കുട്ടിയുടെ കൂട്ടുകാരിൽ ആരെങ്കിലുമോ അവിടെയില്ല. എന്താണിനി നിവൃത്തി? കുട്ടിയുടെ വീട് ഏതാണെന്നറിഞ്ഞാൽ അതിനെ എടുത്തുകൊണ്ടു പോയിട്ടെങ്കിലും തന്റെ ഭാരം ഒഴിക്കാമായിരുന്നു. അതും നിശ്ചയമില്ല. മഴയും പെയ്യുവാനുള്ള വട്ടം തുടങ്ങി. ആകപ്പാടെ കുറച്ചുനേരം ആലോചിച്ചു തന്റെ വീട്ടിലേക്കുതന്നെ പോകുവാനുറച്ചു. വീട്ടിൽ ചെന്നു കയറിയപ്പോൾ ചതുരംഗം വെച്ചുകൊണ്ടിരുന്നവർ ഇരുവരും വെച്ചാളുമായി പൊടിപൊടിക്കുകയാണ്. അവരിലൊരാൾ 'ദൈവശതിക്കുധവാളവനസ്സിൻ റൊവക വാടനിരായധമൊരോടം. തേടിയ വള്ളി കാലിൽ തട

ഞ്ഞു' എന്നു പറഞ്ഞു. അപ്പോഴെല്ലാം കുറുപ്പ് 'മെമെ നേരമ്പോക്കൊന്നും പറയരുതെ. ഏതാണീക്കുട്ടി, എന്താണു് സ്ഥിതി, എന്നൊന്നും എനിക്കു നിശ്ചയമില്ല. നടന്ന കഥയെല്ലാം പിന്നെപ്പറയാം' എന്നും പറഞ്ഞു തന്റെ വിശാലമായ കിടപ്പുമുറിയിൽ കൊണ്ടുപോയി കുട്ടിയെ കട്ടിലിന്മേൽ കിടത്തി. കുട്ടി പാടില്ലാതെ ക്ഷീണിച്ചിരുന്നു. കുറുപ്പ് ഒരു കസേരയിട്ട് അടുത്തിരുന്നു ശുദ്ധശാലുവായ വൈദ്യർ ദീനക്കാരനെ എന്നപോലെ ഒരു വിശറി എടുത്തു പതുക്കെപ്പതുക്കെ വീശിത്തുടങ്ങി. കുട്ടിക്കു സുമാർ ഒരു പതിന്നാലു വയസ്സു പ്രായം കാണും. ചിന്നിച്ചിതറിക്കിടക്കുന്ന തലമുടിയോടും കുറുനിരയോടും സ്വേദാംബസ്സിൽ കുളിച്ചിരിക്കുന്ന മുഖത്തോടും ദേഹത്തോടും അടച്ചിരിക്കുന്ന കണ്ണുകളോടും മങ്ങിയ സ്വൎണ്ണത്തകിടുപോലെ വിളൎപ്പുതട്ടിയ കവിൾത്തടങ്ങളോടുംകൂടി ബോധംകൂടാതെ നിശ്ചേഷ്ടയായി കിടക്കുന്ന ആ കുട്ടിയുടെ കിടപ്പു കണ്ടാൽ മാതാപിതാക്കന്മാർ സഹിക്കയില്ല നിശ്ചയം. കുട്ടിക്കു ബോധം വരാതിരുന്നപ്പോൾ കുറുപ്പിന്റെ ഉറപ്പും അല്പം ഇളകി ഉടനെ അലമാറി തുറന്നു് ഒരു കുപ്പി പനിനീരെടുത്തു മുഖത്തും മേലും തളിച്ചു. കുട്ടി പെട്ടെന്നു ഞെട്ടിത്തരിച്ചു കണ്ണുമിഴിച്ചു 'അയ്യോ! മാപ്പിളമാർ' എന്നു പറഞ്ഞു വീണ്ടും കണ്ണടച്ചു.

കുറുപ്പ്:—കുട്ടി! ഒട്ടും പരിഭ്രമിക്കേണ്ട. മാപ്പിളമാരുടെ കയ്യിൽനിന്നും രക്ഷപ്പെടുത്തി ഇവിടെ കൊണ്ടുവന്നി

രിക്കുകയാണ്. ഇനി മാപ്പിളമാരെ ഭയപ്പെടുവാൻ ആവശ്യമില്ല. കുട്ടിയുടെ കൂട്ടുകാരെല്ലാം ഓടിപ്പോകയാൽ വീട്ടിൻപേരും മററും അറിവാൻ തരമില്ലാത്തതിനാലും ബോധക്ഷയം തീരാഞ്ഞതിനാലും ഞാൻ ഇങ്ങോട്ടു കൊണ്ടുവരികയാണ് ചെയ്തത്. കുട്ടി ഇപ്പോൾ കിടക്കുന്നതു കോട്ടൂർ കുഞ്ഞുക്കുറുപ്പിൻെറ വീട്ടിലാണ്.

കുഞ്ഞുക്കുറുപ്പിൻെറ അഭ്യാസസാമർത്ഥ്യത്തെയും സ്വഭാവഗുണത്തെയും പററി പലരും പറഞ്ഞുകേട്ടിട്ടുള്ളതിനാൽ പേർ പറഞ്ഞു കഴിഞ്ഞപ്പോൾ കുട്ടി പെട്ടെന്നു ധൈര്യത്തോടും വിശ്വാസത്തോടും കൂടി കണ്ണുമിഴിച്ചു നോക്കി. അക്രമികളുടെ ഇടയിൽ നിരാധാരയായി പതിച്ച തന്നെ അന്യാദൃശമായ ശൌര്യത്തോടുകൂടി രക്ഷിക്കുകയും ക്ഷമയോടുകൂടി എടുത്തുകൊണ്ടു വരികയും ദയയോടുകൂടി ഉപചരിക്കുകയും ചെയ്തു ബോധം വരുത്തിയ ആ മഹാത്മാവിൻെറ മഹാമനസ്കതയേയും തനിക്കുവേണ്ടി ചെയ്ത പരിശ്രമങ്ങളുടെ സ്ഥിതിയേയും ആലോചിച്ചു കുട്ടിക്ക് എത്രമാത്രം സ്നേഹബഹുമാനാദികളാണ് ഉണ്ടായത് എന്നു കണക്കില്ല. എന്താണൊന്നു പറവാൻ ഭാവിച്ചപ്പോൾ തൊണ്ട ഇടറി ഒരക്ഷരവും പുറപ്പെട്ടില്ല.

കുറുപ്പ്:—ക്ഷീണം നല്ലവണ്ണം മാറുന്നതിനു മുമ്പായി ഒന്നിനും പരിശ്രമിക്കേണ്ട. ഇവിടത്തെ കുളത്തിലെ വെള്ളം നല്ലതാണ്. ഒന്നു കുളിച്ചാൽ വളരെ ആശ്വാസമുണ്ടാകും. അപ്പോഴേക്കും ഞാൻ കുറെ കാപ്പിയും തയ്യാറാക്കിക്കാം.

ഇതുകേട്ടപ്പോൾ കുട്ടി സാവധാനത്തിൽ എഴുന്നേററിരുന്നു.

കുട്ടി:—അയ്യോ! എന്റെ അച്ഛനും അമ്മയും എന്നെ കാണാഞ്ഞിട്ടും എന്റെ സ്ഥിതിയെപ്പററി അറിയാഞ്ഞിട്ടും വളരെ വ്യസനിച്ചിരിയ്ക്കും. അതുകൊണ്ട് എന്നെ വേഗം എന്റെ വീട്ടിലേയ്ക്ക് അയപ്പാൻ ഏൎപ്പാടുചെയ്താൽ കൊള്ളാം. ഞാൻ ഇപ്പോൾതന്നെ അവിടയ്ക്കു വളരെ ശ്രമകാരിണിയായി തീൎന്നിട്ടുണ്ട്. ഇനിയും അനാവശ്യമായി ബുദ്ധിമുട്ടിയ്ക്കുകയെന്നു വെച്ചാൽ നിലയുണ്ടോ?

കുറുപ്പ്:—ഛെ! അങ്ങിനെ പറയരുത്. 'സന്ദേഹംവേണ്ടപരോപകാരത്തിനാകാത്തതെങ്കിൽ കിന്ദേഹം കൊണ്ടൊരുഫലമിഹപ്രാണിനാം ക്ഷോണിതന്നിൽ' എന്റെ അഭ്യാസംതന്നെ ധൎമ്മരക്ഷണത്തിനുവേണ്ടിയാണ്. കുട്ടിയെ കേടുകൂടാതെ കിട്ടിയപ്പോൾ തന്നെ എന്റെ ശ്രമം പകുതിയും, കണ്ണുമിഴിച്ചുനോക്കിയപ്പോൾ മുക്കാലും, സംസാരിച്ചുകേട്ടപ്പോൾ മുഴുവനും സഫലമായി. കുട്ടി എവിടുത്തെയാണ്?

കുട്ടി:—ഞാൻ മേലേക്കാട്ടു പടിഞ്ഞാറെ കളത്തിലെയാണ്.

കുറുപ്പ്:—കുട്ടികൃഷ്ണന്റെ സഹോദരിയാണ് അല്ലേ? എനിയ്ക്കു മുഖച്ഛായ നല്ലവണ്ണം തോന്നി. ഇത്ര വെടിപ്പായി സംസാരിച്ചതിൽ അത്ഭുതപ്പെടാനില്ല. പേരെന്താണ്?

കുട്ടി:—എന്റെ പേർ ജാനകി എന്നാണ്. വാത്സല്യമുള്ളവരെല്ലാം ജാനു എന്നു വിളിക്കും.

കറുപ്പ്:—ജാനു! യഥാർത്ഥത്തിൽ സ്വപ്നത്തിനു സംഗന്ധംകൂടി ഉണ്ടായാലത്തെ സുഖമുണ്ട്, ഞാൻ രക്ഷിച്ച കുട്ടി എന്റെ പ്രിയസ്നേഹിതനായ കുട്ടികൃഷ്ണന്റെ സഹോദരിയായി വന്നത്.

ജാനു:—എന്റെ രക്ഷിതാവ് ഏട്ടയുടെ സ്നേഹിതനായി വന്നതിൽ എനിക്കും മേൽപ്രകാരമുള്ള സുഖത്തിന് അവകാശമില്ലേ?

കറുപ്പ്:—സുഖത്തിനു സമാവകാശമുണ്ടെന്നു സമ്മതിക്കാം.

ജാനു:—അയ്യോ! എനിക്കു പോകാൻ വൈകി. എന്റെ വീട്ടുകാർ വല്ലാതെ പരിഭ്രമിക്കും.

ഇതു കേട്ട ഉടനെ കറുപ്പ് പുറത്തിറങ്ങി തന്റെ വാലിയക്കാരനെ വിളിച്ചുണർത്തി എന്താണ്ടൊക്കെ പറഞ്ഞു. കാൽ നാഴികയ്ക്കുള്ളിൽ മഞ്ചലും അമാലന്മാരും തയ്യാറായി. അരു നാഴിക വഴിമാത്രം ഉള്ളതുകൊണ്ടു താൻ നടന്നുകൊള്ളാമെന്നു ജാനു വാശിപിടിച്ചു എങ്കിലും കറുപ്പിന്റെ നിർബ്ബന്ധത്താൽ മഞ്ചലിൽ കയറി. മുള്ളാനം എടുത്തു കറുപ്പ് മുമ്പെ നടന്നു. കറുപ്പിനെ വീണ്ടും ബുദ്ധിമുട്ടിക്കുന്നതിൽ ജാനുവിനുണ്ടായിരുന്ന വൈമനസ്യത്തെ അവളുടെ ഭയം ജയിച്ചതിനാൽ അദ്ദേഹം കൂടെപ്പോരുന്നതിനെപ്പറ്റി അവൾ ഒന്നും പറഞ്ഞില്ല. 'എളുപ്പവഴിയേ വെച്ചുകൊള്ളുവിൻ' എന്നു കറുപ്പ് പറഞ്ഞു

തനുസരിച്ചു മഞ്ചൽക്കാർ പറമ്പുകഴിഞ്ഞു കാട്ടുവഴിയിൽ കൂടിയാണു് തിരിച്ചതു്.

കള്ളന്മാരുടെ പിടി വിട്ടോടിയ കൂട്ടക്കാർ ചെന്നു വർത്തമാനം പറഞ്ഞപ്പോൾ പടിഞ്ഞാറേ കളത്തിലെ കോലാഹലം ഒന്നും പറവാനില്ല. സൌന്ദര്യം, സൌശീല്യം, മാർദ്ദവാദി, ബുദ്ധിവിലാസം മുതലായ അനവധി ഗുണങ്ങൾകൊണ്ടു് എല്ലാവരുടേയും വാത്സല്യഭാജനമായ ആ കുട്ടിയെ, പറയരുടെ കയ്യിൽ പശുവിനെ എന്നപോലെ, കൊള്ളക്കാരായ പന്തിരുപത്തു മാപ്പിളമാരുടെ ഇടയിൽ ഇട്ടുകൊണ്ടു പോന്നു എന്നു പറയുമ്പോൾ, സഹായത്തിന്നായി ആരൊരാൾ ഉണ്ടു് എന്നു് എത്രതന്നെ പറഞ്ഞാലും ആ ആൾ ദേവതാമൂർത്തിയാണെന്നു ബോദ്ധ്യം വന്നാൽതന്നെയും അവരെ ജയിച്ചു കുട്ടിയെ രക്ഷപ്പെടുത്തുമെന്നു സാമാന്യബുദ്ധിയുള്ള ആരും വിചാരിച്ചു സമാധാനപ്പെടുന്നതല്ലല്ലോ. ജാനുവിന്റെ അച്ഛനമ്മമാർ ഇടിവെട്ടേറ്റപോലെ സ്തബ്ധന്മാരായിത്തീർന്നു. അമ്മാമന്മാരും സഹോദരന്മാരും സംഭ്രാന്തന്മാരായി അങ്ങുമിങ്ങും ഓടിത്തുടങ്ങി. ഉടനെ വാളും കുന്തവും തോക്കും വെളിച്ചവും ആയി പത്തുമുപ്പതാളുകൾ പുറപ്പെട്ടു. ആറു നാഴികയുണ്ടെന്നു പറഞ്ഞതിൽ മൂന്നു നാഴിക നടന്നപ്പോൾ നമ്മുടെ മഞ്ചൽ കണ്ടു. 'ഇതാ മഞ്ചൽ, ഇതാ കള്ളന്മാർ, വെട്ടുകവെടി' എന്നു് ഈ സംഘത്തിലുള്ള ഒരാൾ പറഞ്ഞതും 'അതു്, കള്ളന്മാരല്ലാ' എന്നു കുറുപ്പു വിളിച്ചുപറഞ്ഞതും

വെടി പൊട്ടിയതും കുറുപ്പു വീണതും ഒരേ നിമിഷത്തിൽ കഴിഞ്ഞു. 'അപ്പൊഴത്തെയവസ്ഥയുരചെയ്യാൻ കെല്പുപോരാ നമുക്കെന്റെ ദൈവമേ.' വെളിച്ചവും ആൾക്കൂട്ടവും അടുത്തെത്തി. ജാനു പെട്ടന്നു് മഞ്ചലിൽ നിന്നിറങ്ങി. 'കഷ്ടം! യമകിങ്കരന്മാരെപ്പോലെ ഭയങ്കരന്മാരായ ഇരുപത്തൊന്നു മാപ്പിളമാരുടെ കയ്യിൽനിന്നു് എന്റെ പ്രാണനേയും മാനത്തേയും രക്ഷിച്ച ഈ മഹാത്മാവിനു് എന്റെ കൂട്ടുകാരെക്കൊണ്ടു് ഇങ്ങിനെയൊരു പ്രത്യുപകാരം ചെയ്യിക്കണമെന്നാണോ ദൈവം വിധിച്ചതു്? അതോ ഇതു കലി, തന്റെ വൈഭവം കാട്ടിയതോ? ഈ കൃതഘ്നയായ ഞാൻ ജീവിച്ചിരുന്നിട്ടു് ഇനി എന്തു ഫലമാണു്! കഷ്ടമേ! അദ്ദേഹത്തിന്റെ മേൽ കൊണ്ട ഉണ്ട എന്റെ മേൽ കൊള്ളാമായിരുന്നില്ലേ? എന്നാൽ മാനത്തോടുകൂടി മരിക്കാമായിരുന്നുവല്ലോ.' എന്നും മറ്റും അതിദയനീയമായ വിധത്തിൽ പറഞ്ഞു പൊട്ടിക്കരഞ്ഞ ജാനുവിനോടു തന്റെ കൊച്ചമ്മാമനാകട്ടെ, കുട്ടിക്കൃഷ്ണനാകട്ടെ, കൂട്ടത്തിലുള്ള മററാൾക്കെങ്കിലുമാകട്ടെ, ഒരക്ഷരംപോലും സമാധാനം പറവാൻ ധൈര്യമുണ്ടായില്ല. രക്തപ്രവാഹത്തിൽ മുങ്ങിക്കിടക്കുന്ന കുറുപ്പിന്റെ അടുക്കൽ കുട്ടിക്കൃഷ്ണൻ വെളിച്ചം കൊണ്ടുചെന്നു നോക്കി 'അയ്യോ! എന്റെ ചങ്ങാതി എന്നെ ചതിച്ചുവല്ലോ' എന്നു പറഞ്ഞു് ഉറക്കെക്കരഞ്ഞുതുടങ്ങി. ആകപ്പാടെ എല്ലാവർക്കും ഒരു സംഭ്രമമായി. കുറെ കഴിഞ്ഞപ്പോൾ കൊച്ച

മ്മാമൻ അടുത്തു ചെന്ന് ഇങ്ങിനെ പറഞ്ഞു:—'കുട്ടികൃഷ്ണ! കഷ്ടബലം വന്നുപോയി. പോയ ബുദ്ധി ആന വലിച്ചാലും വരില്ല. യോഗത്തിനെത്തടുപ്പാൻ ആൎക്കും ശക്തിയുമില്ല. ഇനി വ്യസനിച്ചിട്ടും കരഞ്ഞിട്ടും എന്താണ് ഫലം? *പാലുകൊടുക്കുന്ന കയ്യിന്മൽ കടിക്കുന്ന പാമ്പിന്റെ മാതിരിയായി നമ്മുടെ പ്രവൃത്തി. എന്തു ചെയ്യാം? ദൈവം വരുത്തിയതല്ലേ? ഏതായാലും ഇദ്ദേഹത്തിനെ എടുപ്പിച്ച് ആസ്ത്രിയിലേക്കു കൊണ്ടുപോ. കൂട്ടുകാരിൽ നാലു പേർ കൂടെ വരും.' ഇത്രയും പറഞ്ഞുതീരുമ്പോഴേക്കും കരുപ്പിനെ വഹിക്കുന്ന മഞ്ചൽക്കാരും കുട്ടികൃഷ്ണനും കൂട്ടുകാരും നടന്നുതുടങ്ങി. വ്യസനത്താലും പരിശ്രമത്താലും കുടഞ്ചോര കണ്ടതിനാലും ജാനുവിന്നു പെട്ടെന്ന് ഒരു തലതിരിച്ചൽ ഉണ്ടായി എങ്കിലും കരുപ്പിന്റെ മഞ്ചലും കുട്ടികൃഷ്ണനും മറ്റും പോകുന്നതിനെ അകലത്തെങ്കിലും കാണത്തക്കവണ്ണമുള്ള സമയത്തു കണ്ണുമിഴിച്ചു നോക്കി. തമോമയമായ ആകാശംപോലെ വ്യസനാവൃതമായ മനസ്സോടുകൂടി യാതൊരു വെളിവുമില്ലാതെ ജാനു അമ്മാമനോടും മറ്റുള്ള കൂട്ടുകാരോടും കൂടി പതുക്കെപ്പതുക്കെ നടന്നു വീട്ടിലേക്കു പോന്നു.

ജാനുവും കൂട്ടരും വീട്ടിൽ ചെന്നു സകല വൎത്തമാനങ്ങളും പറഞ്ഞു കേൾപ്പിച്ചപ്പോൾ സന്തോഷവും സന്താപവും ഇടകലൎന്ന കണ്ണുനീർ പൊഴിക്കാതെ ആ വീട്ടിൽ ആരുംതന്നെ ഉണ്ടായിരുന്നില്ല. കരുപ്പിന്റെ ഉ

ണ്ണാതിശയത്തെപ്പററി വളരെ നേരം സംസാരിച്ചതിനു ശേഷം എല്ലാവരും പോയിക്കിടപ്പായി. ആ ഭയങ്കര രാത്രിയിലെ സംഭവങ്ങളെല്ലാംകൊണ്ടും ദേഹത്തിനും മനസ്സിനും ഒരുപോലെ വാട്ടം തട്ടി ജാനു തെല്ലൊന്നു മയങ്ങി. അപ്പോൾ മുത്താനമെടുത്തു കുപ്പ് മുമ്പിൽ നില്ക്കുന്നതായി സ്വപ്നം കണ്ടു ഞെട്ടി ഉണൎന്നു. പിന്നെ ഉറക്കം വരാതെ അങ്ങിനെ കിടപ്പായി. അപ്പോഴേയ്ക്കും വാതിൽക്കൽ ഒരാൾ വിളിയ്ക്കുന്നതും, 'ആരാണത്, കുട്ടിക്കുഞ്ഞനോ?' എന്നു പത്തായപ്പുരയുടെ മുകളിൽ നിന്നു കൊച്ചമ്മാമൻ വിളിച്ചു ചോദിയ്ക്കുന്നതും 'അതേ' എന്നു മറുവടി പറയുന്നതും കേട്ടു. ഉടനെ ജാനുവിന്റെ അച്ഛനമ്മമാരും എഴുന്നേററു വാതിൽ തുറന്നു. ജാനുവും ഒപ്പമെത്തി. കൊച്ചമ്മാമനും ഇറങ്ങിവന്നു. 'എന്താണ് ഇത്ര ക്ഷണം മടങ്ങിപ്പോന്നത്?' എന്നു ഇവരെല്ലാവരും ആളുവീതം ചോദിച്ചിട്ടും ഒരക്ഷരംപോലും മറുവടി പറയാതെ കുട്ടിക്കുഞ്ഞൻ വെറുതെ കരഞ്ഞുംകൊണ്ടു നിന്നതേ ഉള്ളു.

കൊച്ചമ്മാമൻ—കുട്ടിക്കുഞ്ഞാ! കുറുപ്പിനെക്കുറിച്ചു ഞങ്ങൾ കേവലം നിരാശന്മാരായിത്തീൎന്നിട്ടുണ്ട്. അദ്ദേഹം ഒരത്ഭുതപ്രവൃത്തി ചെയ്യാനായി ഉണ്ടായ ഒരവതാരപുരുഷനാണ്. ആ പ്രവൃത്തി കഴിഞ്ഞു. അദ്ദേഹം മരിച്ചു. ഇനി അദ്ദേഹത്തെക്കുറിച്ച് എന്തുതന്നെ പറഞ്ഞാലും ഇതിലുമധികമായി വ്യസനിയ്ക്കില്ലാ എന്നുള്ള നിലയിലല്ലേ നമ്മളെല്ലാം നില്ക്കുന്നത്? പിന്നെ എന്താണിത്ര മടിപ്പാനുള്ളത്?

കുട്ടികൃഷ്ണൻ — മടിയൊന്നുമില്ല. പറയാം. ഞങ്ങൾ അരനാഴിക വഴി അങ്ങോട്ടു പോയപ്പോഴയ്ക്കും പത്തിരുപത് ആളുകളെ എടുത്തുംകൊണ്ട് ഇടനാട്ടിൽ കായാതെ മാപ്പിളമാർ നേരിട്ടു വന്നു. 'ആരാണത്?' എന്ന് അവരിലൊരാൾ ചോദിച്ചതിന്ന്, 'കള്ളിനക്കാരനെക്കൊണ്ടുപോകയാണ്' എന്നു ഞാൻ മറുവടി പറഞ്ഞു. ഉടനെ അവരിൽ രണ്ടുപേർ അടുത്തുവന്ന് വെളിച്ചം വാങ്ങി സൂക്ഷിച്ചുനോക്കി 'ഇത് ആപാറയൻതന്നെയാണ്. ഇവൻ ഇതിനിടയ്ക്ക് എവിടെയാണ് വെടികൊണ്ടു ചാകാൻ പോയത്? ഇക്കാലത്തു പടച്ചവന്റെ പണി അപ്പപ്പോൾ തന്നെയാണ്. നമ്മുടെ മുതലാളിയേയും പതിനെട്ടു കുട്ടികാരേയും പൂകയത്ത് എലിയെത്തല്ലിക്കൊല്ലുംപോലെ കൊന്നവനല്ലേ ഇവൻ? ഇവനെക്കൊണ്ടുപോയി പത്തൊമ്പതു കഷണമായി നുറുക്കി പത്തൊമ്പതു കുഴിയിലിട്ടു മൂടിയാലല്ലാതെ ഈറ തീരില്ല.' എന്നും പറഞ്ഞു മഞ്ചക്കാരെ കുറേ തല്ലി മഞ്ചലും വാങ്ങി അദ്ദേഹത്തെക്കൊണ്ടുപോയി. ഞങ്ങളിങ്ങോട്ടും പോന്നു.

കുട്ടികൃഷ്ണൻ ഇതു പറഞ്ഞുകഴിഞ്ഞപ്പോൾ ഒന്നുമിണ്ടാതെ എല്ലാവരും കുറേനേരം സ്തംഭിച്ചപോലെ ഇരുന്നു. ഒടുക്കം കൊച്ചമ്മാമൻ:—

'ജന്മപ്രഭൃതിദാരിദ്ര്യം
ദേശപാഷാണിബന്ധനം
സമുദ്രതീരേമരണം
കിഞ്ചിൽപുണ്യഭവിഷ്യതി.'

എന്നതിലെ 'കിഞ്ചിൽപ്ലുഷം' പോലെ ഇരിക്കുന്നു ഇതു്. എല്ലാവരും കണ്ണുനീരും കയ്യുമായി എഴുന്നേറ്റുപോകയും ചെയ്തു.

---

## ഉത്തരഖണ്ഡം.

---

കൊല്ലം രണ്ടു തികയാറായി. അതിശോഭയോടും കൂടി ഉദിച്ചു പെട്ടെന്നു് ഇല്ലാതായിത്തീരുന്ന 'കൊള്ളിമീൻ' പോലെ അത്ഭുതപരാക്രമങ്ങളെ സ്വല്പം കാലം മാത്രം പ്രകാശിപ്പിച്ചു നാമാവശേഷനായിത്തീർന്ന കറുപ്പിനെക്കുറിച്ചു് അടുത്ത ബന്ധുക്കൾ ഒഴികെ ബാക്കിയുള്ളവർ കാലപ്പഴക്കത്താൽ വിചാരം കുറഞ്ഞുതുടങ്ങി. എന്നാൽ യാതൊരാൾ നിമിത്തമായിട്ടു കറുപ്പിന്നു് ഈ അപകടസംഭവത്തിന്നിടവന്നുവോ, ഗുണശാലിനിയായ ആ ജാനുവിന്നു് ആ ഭയങ്കരരാത്രിയിൽ മഞ്ചലിൽനിന്നിറങ്ങിയ സമയത്തുണ്ടായ മനോവ്യാകുലത ഇപ്പോഴും നിലനിന്നുപോരുന്നുണ്ടു്.

'സൃജതിതാവദശേഷഗുണാകരം
പുരുഷരത്നമലങ്കരണംഭുവഃ
തദപിതൽക്ഷണഭംഗികരോതിചേ-
ദഹഹ!കഷ്ടമപണ്ഡിതതാവിധേഃ.'

എന്നും മറ്റും ബ്രഹ്മാവിനെ ദൂഷ്യം പറഞ്ഞും, പൂർവ്വജന്മങ്ങളിലെ ദുരിതശക്തികൊണ്ടാണു് ഇജ്ജന്മത്തിൽ

ഇപ്രകാരമുള്ള കഷ്ടങ്ങളെല്ലാം വന്നുകൂടുന്നത് എന്താലോചിച്ചു സമാധാനിപ്പാൻ ശ്രമിച്ചും,

'ആപദികിംകരണീയം
സ്മരണീയം ചരണയുഗളമംബായാഃ.'

എന്നുള്ള ആപ്തവാക്യത്തെ അനുസരിച്ചു സൃഷ്ടിസ്ഥിതിസംഹാരകാരിണിയായ ആ ജഗദീശ്വരിയെ നിഷ്കളങ്കഭക്തിയോടുകൂടി ഭജിച്ചും ആ സ്ത്രീ ദിവസം കഴിച്ചുപോന്നു. നിരന്തരമായി ജാനുവിന്റെ ഉള്ളിൽ കത്തിക്കൊണ്ടിരിക്കുന്ന വ്യസനാഗ്നിയും പ്രായാനുസരണം ആ സ്ത്രീയിൽ സ്ഥാനം പിടിച്ചിരിക്കുന്ന യൌവനദശയും തമ്മിൽ മത്സരിക്കുന്നുണ്ടെന്നും, രണ്ടുപേരും തോല്ക്കാതെയും ജയിക്കാതെയും സമമായി നിൽക്കുന്നുണ്ടെന്നും ഉള്ള സംഗതി ജാനുവിന്റെ മുഖവും ദേഹവും നോക്കിയാൽ ആൎക്കും ഗ്രഹിക്കാവുന്നതാണ്. ചുരുക്കിപ്പറകയാണെങ്കിൽ ഈ കഥയുടെ ഒന്നാംഭാഗത്തിൽ ക്ലേശംകൂടാതെ 'ജാനു' എന്നു വിളിച്ചുവന്ന എനിക്കുകൂടി ഇപ്പോൾ 'ജാനമ്മ' എന്നോ 'ജാനകിയമ്മ' എന്നോ വിളിക്കേണ്ടതല്ലേ എന്നൊരു ശങ്ക ഉള്ളിൽ കടന്നുകൂടീട്ടുണ്ട്. ഈ ശങ്കയ്ക്കു കാരണം ആ സ്ത്രീയുടെ പ്രായമോ വളൎച്ചയോ അല്ല, മുഖത്ത് ഇടവിടാതെ പ്രസരിച്ചുകൊണ്ടിരുന്ന ശാന്തരസസമ്മിശ്രമായ ഒരു പ്രത്യേകതേജസ്സാണ്.

കുപ്പിന്റെ മാതാപിതാക്കന്മാരുടേയും ഏകസഹോദരിയുടേയും കഥ പക്ഷേ പറയാതിരിക്കുകതന്നെ

യായിരിക്കും നല്ലത്. എങ്കിലും അങ്ങിനെ വിട്ടുകളയുന്നത് അനുചിതമാണല്ലോ. അത്താഴവും കൊടുത്തു പതിവുപോലെ കുടിപ്പാനുള്ള കുറുകിയ പാലും പടിപ്പുരയിലേയ്ക്കു കൊടുത്തയച്ചിട്ടാണ് അപ്പനും അമ്മയും മകളും പോയിക്കിടന്നത്. കുറച്ചു വെളിച്ചമായപ്പോൾ മകൾ എഴുന്നേറ്റ് പയ്യിനെക്കറന്നു പതിവുപോലെ പാകാത്തി വെച്ചു തയ്യാറാക്കി. മഴ കുറേശ്ശ പെയ്യുന്നുണ്ടായിരുന്നു. സമയത്തു കുപ്പു വരാഞ്ഞതു കണ്ടപ്പോൾ 'ഇയ്യാളെന്തടോ! ഇന്നെണീക്കാത്തത്. മഴയുടെ സുഖംകൊണ്ടു കിടന്നുറങ്ങുകയായിരിക്കുമോ?' എന്നു തന്നെത്താൻ പറഞ്ഞുംകൊണ്ടു കുപ്പിന്റെ അമ്മ നാലുകെട്ടിന്റെ ഇറയത്തുനിന്ന് "കുട്ടാ! കുട്ടാ!" എന്ന് ഉറക്കെ രണ്ടു വിളിവിളിച്ചു. കുട്ടനെവിടെ? ദൗർഭാഗ്യത്തോടു പോയിച്ചേർന്നിരിക്കുക. പടിപ്പുരയുടെ തിണ്ണയിൽ കിടന്നുറങ്ങിയിരുന്ന മഞ്ചൽക്കാർ ഈ വിളി കേട്ട് പെട്ടെന്നു ഞെട്ടിയുണർന്ന് എഴുന്നേറ്റു ചെന്നു വിവരങ്ങളെല്ലാം പറഞ്ഞുകേൾപ്പിച്ചു. ഹാ! ഹാ! കഷ്ടം! എന്താണ് പിന്നത്തെക്കഥ? രണ്ടു മണിക്കൂറു കണ്ടു പരിചയിച്ചിട്ടുള്ള നമ്മുടെ ജാനു ഇത്രയെല്ലാം വ്യസനിച്ച സ്ഥിതിക്ക് ഒരാൺകുട്ടിയുണ്ടാവാൻവേണ്ടി വളരെ ഈശ്വരപ്രാർത്ഥനകൾ കഴിച്ച് "ഗർഭധാരണക്ലേശം" സഹിച്ചു, "ദുസ്സാദ്ധ്യമൂലവ്യാധി"യോടുകൂടി പ്രസവിച്ച്, 'ദൌർബ്ബല്യം, രക്തശോഷണം, മലബന്ധശല്യം' ഇത്യാദികളായ അസ്വസ്ഥതകൾ അനുഭവിച്ചു,

"കയ്യോ വളരുന്നു കാലോവളരുന്നു
മെയ്യിന്നൊരോന്നം ചടപ്പു തട്ടുന്നുവോ"

എന്നിങ്ങിനെ നിത്യം നിത്യം പരിശോധിച്ചു, വളൎച്ച് കണ്ടു സന്തോഷിച്ചുവരുന്ന പെറ്റമ്മയ്ക്കും, ഇതിന്നെല്ലാം സാക്ഷിയും മിക്കവാറുമെല്ലാററിന്നും ഭാഗഭാക്കും ആയ അച്ഛന്നും ഉള്ള വ്യസനത്തിന്റെ ശക്തിയെ ആൎക്കാണ് ഗണിയ്ക്കാവുന്നത്? അപ്രിയമായി യാതൊന്നും സംസാരിയ്ക്കുകയോ പ്രവൎത്തിയ്ക്കുകയോ ചെയ്യാതെ അതിവാത്സല്യത്തോടുകൂടി ലാളിയ്ക്കപ്പെട്ടുവരുന്ന സഹോദരിയ്ക്കും ഉള്ള ദുഃഖത്തിന്നും അതിരുണ്ടായിരുന്നില്ല. ആ മൂന്നുപേരും കേവലം ജീവച്ഛവങ്ങളായിത്തീൎന്നു എന്നല്ലേ പറയേണ്ടു?

താൻനിമിത്തമായി ആ സാധുക്കൾക്ക് ഈ കഷ്ടസ്ഥിതി വന്നതുകൊണ്ട് അവൎക്ക് തന്നെക്കുറിച്ച് എന്തു തോന്നുമോ എന്നൊരു ശങ്ക ജാനുവിന്റെ ഉള്ളിൽ കടന്നു കൂടി. അവരെ ഒന്നു പോയിക്കാണ്മാനാകവണ്ണമുള്ള ധൈൎയ്യമുണ്ടായില്ല. എന്നാൽ കുട്ടികൃഷ്ണൻ രണ്ടുമൂന്നു തവണ പോയി കഴിയുന്ന സമാധാനവാക്കുകളെല്ലാം പറഞ്ഞത് സ്വന്തമനസ്സാലെയാണെങ്കിലും ജാനുവിന്റെ ഉത്സാഹം കൂടിയുണ്ടായി. മൂന്നു മാസം കഴിഞ്ഞതിന്നു ശേഷം കറുപ്പിന്റെ സഹോദരിയ്ക്കു ജാനു താഴെ പറയും പ്രകാരം ഒരെഴുത്തയച്ചു.

ശ്രീ.

പ്രിയസഹോദരി !

നാം തമ്മിൽ കണ്ടുപരിചയമില്ലെങ്കിലും ഭയങ്കരമായ ഒരു സംഭവത്താൽ നിബിഡം ഭാഗ്യഹീനയായ എ

ന്റെ പേർ കേട്ടിരിക്കും. ആ കാൎയ്യത്തിൽ ഞാൻ തീരെ നിരപരാധിനിയാണേ. നിങ്ങളെപ്പോലെയോ അതിലധികമോ വ്യസനിച്ചുകൊണ്ടാണ് ഞാൻ നാൾകഴിച്ചു വരുന്നത്. പുത്രീനിൎവ്വിശേഷമായ വാത്സല്യത്തോടുകൂടി എന്നെ ഗണിച്ച് അനുഗ്രഹിക്കുന്നമെന്ന് അച്ഛനമ്മമാരോട് പ്രത്യേകം പറവാനപേക്ഷ.

ശേഷം മറുവടിപോലെ

സ്വന്തം ജാനകി.

ഈ എഴുത്തു കൊണ്ടുപോയ ആൾതന്നെ താഴെ എഴുതുന്ന മറുപടിയും കൊണ്ടുവന്നു.

ശ്രീ.

പ്രിയ സഹോദരി!

സദയം അയച്ച എഴുത്തു കിട്ടി. നിങ്ങളെപ്പോലെയുള്ള പഠിപ്പില്ലെങ്കിലും യാദൃച്ഛികമായി സംഭവിച്ച ഈ ആപത്തിന്നു ഞങ്ങളുടെ ദുൎദ്ദശയെയല്ലാതെ ഒരാളെ (പ്രത്യേകിച്ചു ഗുണസമ്പൂൎണ്ണയും കഴിഞ്ഞുപോയ ആളുടെ പ്രിയസ്നേഹിതന്റെ സഹോദരിയും ആയ ഭവതിയെ) കുറ്റപ്പെടുത്തത്തക്ക ചാപല്യം ഞങ്ങൾക്കില്ല. അമ്മയെ എഴുത്തു വായിച്ചു കേൾപ്പിച്ചതിൽ 'എനിക്കു് ആ കുട്ടിയെ ഒന്നു കാണാൻ തോന്നുന്നു' എന്നു് കണ്ണീർ വാൎത്തുകൊണ്ടു പറഞ്ഞു. അച്ഛൻ ഇവിടെയില്ല. വീട്ടിലേക്കു പോയിരിക്കുകയാണ്.

ശേഷം കാഴ്ചയിൽ.

സ്വന്തം കുഞ്ഞുലക്ഷ്മി.

മറുപടി കിട്ടിയതിന്റെ പിറേറദിവസം ജാനു കുറുപ്പിന്റെ വീട്ടിലേക്കു പോയി. കണ്ടപ്പോൾതന്നെ കുറുപ്പിന്റെ അമ്മ അതിവാത്സല്യത്തോടുകൂടി ജാനുവിനെ കെട്ടിപ്പിടിച്ച് വളരെനേരം കരഞ്ഞു. ആ നേരമെല്ലാം ജാനുവും കരഞ്ഞു എന്നു പറയേണ്ടതില്ലല്ലോ. ജാനുവും കുഞ്ഞുലക്ഷ്മിയും തമ്മിൽ വളരെ സ്നേഹമായി. അമ്മയ്ക്കും ജാനുവിനെ മകളെപ്പോലെയുള്ള വാത്സല്യമായി. അതിൽപിന്നെ ജാനു മാസത്തിലൊരിക്കൽ കുറുപ്പിന്റെ വീട്ടിനടുത്തുള്ള പാതിരിക്കോട്ട കാവ് ഭഗവതീക്ഷേത്രത്തിൽ തൊഴുക എന്നൊരു നിശ്ചയം വെയ്ക്കകയും ആ അവസരങ്ങളിലെല്ലാം കുറുപ്പിന്റെ വീട്ടിൽ പോകയും ചെയ്യുവന്നു. ഒരു ദിവസം കുറുപ്പിന്റെ അമ്മ ജാനുവിന്റെ പുറം തലോടിക്കൊണ്ട് "എന്റെ മകനുണ്ടെങ്കിൽ—" എന്ന് പകുതി പറഞ്ഞു വ്യസനത്താൽ മുഴുവൻ പറവാൻ വയ്യാതെ നിർത്തി. ഉദ്ദേശിച്ച അർത്ഥം ജാനുവിന്നു മനസ്സിലായതിനാൽ ആ സ്ത്രീയുടെ മുഖം പെട്ടന്നു രക്തവർണ്ണമാകയും രണ്ടു കണ്ണിൽനിന്നും മുത്തുപോലെ രണ്ടു കണ്ണീർത്തുള്ളി വീഴുകയും ചെയ്തു. പിന്നെ ഒരു ദിവസം വർത്തമാനം പറയുന്നതിന്നിടയ്ക്ക് 'എന്റെ മകളെ! അന്തിത്തുണയ്ക്ക് ആളില്ലാതെ എന്നെ വിട്ടേച്ചു പോയല്ലോ എന്റെ മകൻ.' എന്നു കുറുപ്പിന്റെ അമ്മ പറഞ്ഞതു കേട്ട് ജാനുവിന്നു സഹിപ്പാൻ പാടില്ലാത്ത സന്താപമുണ്ടായി. ഈ ബുദ്ധിക്ഷയം ആവുന്നവിധത്തിൽ തീർക്കേണ്ടതിന്നായി ജാനു മനഃപൂർവ്വം

ശ്രമിച്ചു. ഒരു കൊല്ലം കഴിഞ്ഞ ഉടനെ തന്റെ സഹോദരനായ കിട്ടികൃഷ്ണമേനോനെക്കൊണ്ട് കുറുപ്പിന്റെ സഹോദരിയായ കുഞ്ഞുലക്ഷ്മിയെക്കൂടി സംബന്ധം തുടങ്ങിച്ചു. എന്നാൽ ഇക്കാൎയ്യത്തിൽ കഴക്കിനാനുസരണമായി വഞ്ചി വിടുവാൻ വഞ്ചിക്കാരനുള്ള പ്രയാസമേ ജാനുവിന്നുണ്ടായുള്ളു. അന്തിത്തുണസ്സ് ആളുണ്ടായതു കുറുപ്പിന്റെ കൂട്ടർക്കെല്ലാം വളരെ ആശ്വാസഹേതുവായിത്തീരുകയും, ഇതു ജാനു മുഖാന്തരം സാധിച്ചതുകൊണ്ട് ആ സ്ത്രീ അവൎക്കെല്ലാം കണ്ണിലുണ്ണിയായി ഭവിക്കുകയും ചെയ്തു. ഐഹികവ്യവഹാരങ്ങളെല്ലാം 'ദുഃഖോദൎക്കങ്ങളും അവസാനവിരസങ്ങളും' ആണെന്നും ഈശ്വരഭജനംകൊണ്ടു മാത്രമേ ശാശ്വതമായ സുഖം ലഭിക്കുകയുള്ളു എന്നും ഉള്ള സൂക്ഷ്മതത്വം വിദുഷിയായ ആ സ്ത്രീരത്നം ധരിച്ചിരുന്നതിനാൽ, ജീവന്മുക്തനായ ഒരാൾ ലൌകികകാൎയ്യങ്ങളിൽ പ്രവൎത്തിക്കുന്നതുപോലെയായിരുന്നു ജാനു ഈ വക കാൎയ്യങ്ങളിലെല്ലാം പ്രവേശിച്ചിരുന്നത്. കുളിയും തൊഴലും വ്രതവും ഈശ്വരവിചാരവുമായിരുന്നു ജാനുവിന്റെ പ്രധാനമായ ജോലി. ഇങ്ങിനെ മനസ്സുറച്ച ഭക്തിയോടുകൂടി ഇരിക്കുകകൊണ്ടു വലിയമ്മാമനും മുത്തശ്ശിയും ആയിടക്കു മരിച്ചുപോയതു ഒരു സാധാരണ സംഭവമായിട്ടല്ലാതെ ജാനുവിന്നു തോന്നിയില്ല. മനസ്സുറച്ചും കുളിച്ചും ജപിച്ചും ആങ്ങിനെയിരിക്കട്ടെ. നാം ബുദ്ധിമുട്ടിക്കേണ്ട. നമുക്കു മറെറാരടിക്കിൽ പോകാം. * * * * * * *

* * * * * * * * *

* * * * * * * * *

രാമനാഥപുരം രാജാവിന്റെ കൊട്ടാരത്തിന്നു സമീപം അദ്ദേഹത്തിന്റെ വകയായി പണി ചെയ്യപ്പെട്ടിട്ടുള്ള വിശേഷമായ ഒരു ബങ്കളാവുണ്ട്. അതിന്റെ താഴത്തെ നിലയിലെ വിശാലമായ ഒരു മുറിയിൽ പലവിധപുസ്തകങ്ങൾ നിറച്ചു വെച്ച രണ്ടു കണ്ണാടി അലമാറിയും പല ഭാഷയിലുള്ള അനവധി വൎത്തമാനക്കടലാസ്സുകൾ കിടക്കുന്ന ഒരു വലിയ വട്ടമേശയും അതിന്നു ചുററും വിശേഷമായ അഞ്ചെട്ടു കസാലകളും കുറച്ചകലെയായി ഒരു ചാരുകസാലയും കിടപ്പുണ്ട്. ബങ്കളാവിന്റെ പടിവാതില്ക്കൽ ഒരു പട്ടാളക്കാരനും അകത്തേക്കു കടക്കുന്ന ദിക്കിൽ ഒരു തവണക്കാരനും നില്പുള്ളതുകൊണ്ട് അതിൽ താമസിക്കുന്നതു രാജകുടുംബത്തിൽ ഉൾപ്പെട്ട ഒരാളാണെന്ന് ഊഹിക്കാം. എന്തായാലും ആ ആൾ മുൻപറഞ്ഞ ചാരുകസാലയിൽ കിടന്നു വൎത്തമാനക്കടലാസ്സു വായിക്കയായിരുന്നു. വെയ്ക്കുന്ന കുട്ടിപ്പട്ടരും രണ്ടു തമിഴർ വാലിയക്കാരും ഒഴിച്ച് ആ കെട്ടിടത്തിൽ മററാരുമില്ല. കസാലയിൽ കിടക്കുന്ന ആൾ തലമുടി പരിഷ്കാരരീതിയിൽ വെട്ടിച്ചിട്ടുണ്ട്. മേൽമീശ വെപ്പിച്ചിട്ടുണ്ട്; നക്ഷത്രംപോലെ പ്രകാശിക്കുന്ന രണ്ടു വൈരക്കല്ലു കടുക്കനും രണ്ടു കയ്യിന്മേലും സ്വൎണ്ണംകൊണ്ട് ഓരോ കട്ടിക്കാപ്പും. ഘനംകുറഞ്ഞ ഒരുതരം വിശേഷമായ ശീലകൊണ്ടുണ്ടാക്കീട്ടുള്ള ഒരു പാതിക്കുപ്പായവും കഴുത്തിൽ സ്വൎണ്ണച്ചങ്ങലയിൽ വിശേഷമായ ഒരു പതക്കവും ധരിച്ചിട്ടുണ്ട്. നമുക്കു കണ്ടാൽ ഒരു

വികൃതവേഷമായിത്തോന്നും. പക്ഷെ ആ നാട്ടിൽ അതൊരു ഭംഗിയായിരിയ്ക്കും. അദ്ദേഹം അങ്ങിനെ കടലാസ്സു വായിച്ചുകൊണ്ടു കിടക്കുമ്പോൾ അന്നത്തെ തപാലിൽ വന്നതും തപാൽശിപായി കൊണ്ടുവന്നതുമായ ഒരു പുസ്തകത്തെ തവണക്കാരൻ വാങ്ങി കയ്യിൽകൊടുത്തു. കടലാസ്സു താഴെ വെച്ചു പുസ്തകം തുറന്നു വായിപ്പാൻ തുടങ്ങി. അതു കൊടുങ്ങല്ലൂർ വിദ്വാൻ ഏളയ തമ്പുരാൻ ഉണ്ടാക്കിയതും പൂനായിൽ അച്ചടിച്ചതുമായ 'രാമചരിതം' കാവ്യമായിരുന്നു. ഒന്നാംശ്ലോകം നോക്കി. രണ്ടാംശ്ലോകം പുറത്തു കേൾക്കത്തക്കവണ്ണം ചൊല്ലി.

"സ്വർണ്ണചൂർണ്ണദ്യുതിതുല്യകാന്ത്യാ
സമാശ്രിതസ്സാഗരകന്യയായഃ
വിഭാതിഗാത്രതതചാരുമേഘഃ
ക്ഷണപ്രഭാവാനിവകാളമേഘഃ"

(പൊന്നിൻപൊടിയ്ക്കിടയാകിയകാന്തിപിണ്ഡം
കന്നൽക്കുമാരിരസമാർപ്പുണരുന്നമൂലം
മിന്നുന്നനന്മരതകോപമകോമളാംഗൻ
മിന്നൽക്കൊടിപ്രഭപെടുംകരിമേഘതുല്യം.)

ശ്ലോകത്തിന്റെ രസികത്തത്തെക്കുറിച്ച് ആലോചിച്ചുതുടങ്ങി. ആലോചനയുടെ ചുരുക്കം ഇതാണ്:— "അസ്സൽ ഉപമ. വാസ്തവത്തിൽ മിന്നൽ മേഘത്തിന്ന് ഒരലങ്കാരം തന്നെയാണ്. എന്തിന് ഉപമാനത്തെപ്പറ്റിപ്പറയുന്നു. ഉപമേയത്തെത്തന്നെ പിടിയ്ക്കാം. മഹാലക്ഷ്മിയില്ലെങ്കിൽ മഹാവിഷ്ണുവിന്റെ കഥയെന്ത്? ശ

ശക്തിയില്ലെങ്കിൽ ശിവന്റെയും സരസ്വതിയില്ലെങ്കിൽ ബ്രഹ്മാവിന്റെയും സ്ഥിതിയും അങ്ങിനെതന്നെ. ഗുണവതിയായ ഭാര്യയാൽ പുരുഷൻ ശോഭിക്കുന്നു." പുസ്തകം അടച്ചു മേശപ്പുറത്തുവെച്ച് ആലോചനയോടുകൂടി കിടപ്പായി. അപ്പോഴേക്കും തവണക്കാരൻ വന്നു "രാംദാസ് വന്തിരുക്കാൻ" എന്നു പറഞ്ഞു. "വരച്ചൊല്ലു" എന്നു മറുവടി കേട്ട് തവണക്കാരൻ പോയി. ഉടനെ ഒരു തടിമാടൻ ചാടിവന്ന് പരിഭ്രമത്തോടുകൂടി ഇങ്ങിനെ പറഞ്ഞു.

വന്നവൻ—അയ്യാ! കള്ളർ വരാർ.

അദ്ദേഹം—എപ്രം.

വന്നവൻ—ഇപ്രം.

അദ്ദേഹം—ഇപ്രം താനാ?

വന്നവൻ—ആമാമയ്യാ ഇപ്രംതാൻ.

അദ്ദേഹം—എത്തിനാപേരിരുക്കും?

വന്നവൻ—മുന്നൂറ് പേരിരുക്കും.

"ആവട്ടും" എന്നും പറഞ്ഞു സാവധാനത്തിൽ എഴുന്നേറ്റ് കരപ്പട്ടയെടുത്ത് അരയിൽ കെട്ടി. ചന്ദ്രനെപ്പോലെ വിളങ്ങുന്ന ഒരു വാളും സൂര്യനെപ്പോലെ വിളങ്ങുന്ന ഒരു പരിചയും എടുത്തു വിശ്വരൂപം കാണിപ്പാൻ പുറപ്പെട്ട ശ്രീകൃഷ്ണമൂർത്തിയെപ്പോലെ ആ വീടിൻ പുറത്തേക്കിറങ്ങി. ആ വന്ന ആളും കൂടെപ്പോയി. സമയം രാത്രി ഏഴര മണിയായിരിക്കും. ഏകദേശം ഒരു നാഴിക വഴി ചെന്നപ്പോൾ മൂന്നുപേർ ഓടി

കൊണ്ടു വരുന്നതു കണ്ടു. “അവാൾ വടക്കെ പോയി വിട്ടാൾ. ഇങ്കെ വരല്ലെ. തിരുമ്പിപോകലാം” എന്നു് അവരിൽ ഒരാൾ പറഞ്ഞതുകേട്ടു് അദ്ദേഹം പിന്നാക്കം തിരിച്ചു. ഓടിവന്നവരും കൂടെയുണ്ടായിരുന്നവരും പിന്നാലെ പോയി. വഴിയാത്രക്കാർ താമസിപ്പാനുള്ള സത്രത്തിന്റെ സമീപത്തുകൂടിയാണു് പോയതു്. സത്രത്തിന്റെ അകത്തുനിന്നു് ഒരു വിദേശഭാഷയിലുള്ള സംഭാഷണം കേട്ടു് അതിന്റെ പുതുമയിൽ കൌതുകം തോന്നീട്ടെന്നവണ്ണം നടയിൽ പെട്ടന്നു നിന്നു. കേട്ടഭാഗം സംഭാഷണം താഴെ പറയുംപ്രകാരമായിരുന്നു:—

ഒരാൾ—വഴിയാത്രയിൽ വിശ്വസ്തന്മാർ വേണമെന്നു വെച്ചല്ലേ നിങ്ങളെ കൊണ്ടുപോന്നതു്. അങ്ങിനെയിരിക്കെ അത്യാപത്തിൽവെച്ചു് ഉപേക്ഷിച്ചു പോകയാണോ വേണ്ടതു്? നിങ്ങൾ പോയാൽ അശരണയായ എനിക്കു് എന്താണു് ഗതി?

വേറെ ഒരാൾ—ഞങ്ങളാൽ കഴിയുന്നവിധത്തിലെല്ലാം ശ്രമിച്ചുനോക്കി. മുറി മുറിച്ചിട്ടതുപോലെയല്ലേ കിടക്കുന്നതു്? ദേഹം പച്ചവെള്ളത്തിനു ശരിയായി. ഇനിയും അവർ ജീവിക്കുമെന്നു വിചാരിക്കുന്നതു വിഡ്ഢിത്തമല്ലേ? ഞങ്ങൾ നാലുപേരല്ലേ ഉള്ളൂ? അഞ്ചുപേരെ കാച്ചിത്തിരുമ്മുകയും വേണം. എത്രതന്നെ ശ്രമിച്ചിട്ടും തണുപ്പു വിടുന്നതുമില്ല. ‘സർവ്വവുമുപേക്ഷിച്ചു ആത്മാവെ രക്ഷിക്കേണം’ എന്നല്ലേ ചൊല്ലു്? അതുകൊണ്ടു് ഇതു പകരുന്നതിനു മുമ്പായി നമുക്കു നമ്മുടെ ജീവനേയുംകൊണ്ടു വല്ലവിടേക്കും പോവുക.

ആദ്യത്തെ ആൾ — ആത്മാവിനെ രക്ഷിക്കേണമെന്നു പ്രമാണം പറഞ്ഞു നിങ്ങൾ ആത്മാവിനെ വഞ്ചിപ്പാനല്ലേ തുടങ്ങുന്നത്? നിങ്ങൾ പോകയാണെങ്കിൽ പൊയ്ക്കൊൾവിൻ! ഞാൻ ഇവരോടുകൂടിത്തന്നെ മരിച്ചുകൊള്ളാം. ജനിച്ചാലൊരിക്കൽ മരിക്കണം. അത് എവിടെയായാലും എന്തു കാരണത്തിന്മേലായാലും എല്ലാം ഒന്നുതന്നെ.

ഇത്രയും കേട്ടപ്പോഴേക്കും പുറത്തുനിന്നിരുന്ന ആൾ തന്റെ കൂടെയുള്ള നാലുപേരിൽ ഒരുത്തന്റെ കയ്യിൽ വാളും പരിചയും കൊടുത്ത് "ഇത് ഒരുകെവെച്ചുവെയ് എൻപെട്ടിയിലെ ഉള്ളത് 'വിഷൂചികാസംഹാരി ഗുളികപ്പെട്ടിയും 'ശീതഹരമണി' തൈലക്കുപ്പിയും എടുത്ത് ചീക്രം കൊണ്ടുവാ" എന്നും മറ്റൊരുത്തനോട് "കിട്ടെയിങ്കര കടയിൽ പോയി പത്തു കമ്പിളി വാങ്ങിവാ" എന്നും ആജ്ഞാപിച്ചു വീണ്ടും ചെവിയോർത്തു നിന്നു. അകത്തു പിന്നെയും താഴെ പറയുന്ന സംഭാഷണം നടന്നു.

മൂന്നാമത്തെയാൾ — കാര്യം വലിയ വൈഷമ്യത്തിലായി. ഈ സ്ത്രീ പറഞ്ഞാൽ കൂട്ടാക്കുന്നില്ല. കുട്ടികൾ മരിച്ചു എന്നു പറഞ്ഞാൽ ബോദ്ധ്യം വരുന്നില്ല. വിഷൂചിക പകരുമോ എന്നുള്ളതിന് ഇവർ തന്നെ മതിയായ സാക്ഷികളാണ്. ഒരു സ്ത്രീയെ തനിച്ചാക്കിക്കൊണ്ടുപോകുന്നതു കഷ്ടമാണ്. അതിലും കഷ്ടമാണ് അറിഞ്ഞുംകൊണ്ടു മരിക്കുന്നതും. അതുകൊണ്ടു

നമുക്കു നമ്മുടെ വഴി നോക്കുക. എന്താ നിങ്ങൾ മണ്ടപോലും ഒന്നും മിണ്ടാത്തത്?

വേറെ രണ്ടുപേർ—ഇതിലധികമായി ഒന്നും മിണ്ടാനില്ല. നിങ്ങൾ നിശ്ചയിക്കുന്നതു ഞങ്ങൾക്കും സമ്മതം.

ആദ്യത്തെ ആൾ—

ശ്രീപാർവ്വതി! ത്രിപുരസുന്ദരി! തമ്പുരാട്ടി!
ഹേ പാർവ്വണേന്ദുവദനേ! പരിപാഹി നാഥേ!
ആപത്തിനാൽ പൊറുതിമുട്ടിയ പെൺകിടാവിൻ—
താപത്തിലുംതിരുമനസ്സിളകാത്തതെന്തേ?
സന്താനവല്ലിയിതു നിമ്പദമാശ്രയിച്ചാൽ
സന്താപമാണു ഫലമെന്നു വരുത്തിടൊല്ലേ
ചെന്താർശരാന്തകകുടുംബിനി! നീ നിനച്ചാ—
ലെന്താണു മൂവുലകിലിന്നൊരസാദ്ധ്യകാര്യം?
ബ്രഹ്മാണ്ഡസങ്കടമണഞ്ഞളവെന്നൊരക്ഷി—
ച്ചിമ്മാതിരിപ്പുനിലനിർത്തിയ ദിവ്യമൂർത്തേ!
വിണ്ണോരാധനാംഗശചിയോത്തു കഴിഞ്ഞുകൂട—
മെന്നോർക്ക മാളുകളകെൻ കരുണാപയോധേ!

ഒടുക്കത്തെ ശ്ലോകം പകുതി ചൊല്ലിയപ്പോഴേക്കും തന്നെ കരിമ്പടത്തിന്നും മയന്നിന്നും അയയ്ക്കപ്പെട്ടിരുന്നവർ മടങ്ങി എത്തി. ശ്ലോകം മുഴുവനായതും "കതകെത്തുറയിക്കോൾ" എന്നു പുറത്തുനിന്ന് ഒരു ശബ്ദം കേട്ടതും ഏകദേശം ഒരേ സമയത്തായിരുന്നു. അകത്തുള്ളവർ വല്ലാതെ ഒന്നു പരിഭ്രമിച്ചു എങ്കിലും ഒരാൾ ചെന്നു വാതിൽ തുറന്നു. സന്ധ്യാകാലത്തിലെ ആകാശം

പോലെ അരുണവൎണ്ണമായ മുഖത്തോടുകൂടിയാണു് നമ്മുടെ വീരൻ അകത്തു പ്രവേശിച്ചതു്. കൂട്ടുകാർ നാലുപേരും ഒപ്പം കടന്നു. അകത്തു ചെന്നപ്പോഠം മങ്ങിയ വിളക്കും മരിച്ചതുപോലെ നിശ്ചേഷ്ടന്മാരായി കിടക്കുന്ന നാലഞ്ചാളുകളും കണ്ണീരിനാൽ മ്ലാനമായ മുഖത്തോടുകൂടിയ ഒരു യുവതിയും അവിടവിടെയായി നില്ക്കുന്ന നാലു പുരുഷന്മാരും കാണപ്പെട്ടു. അദ്ദേഹം നടത്തിയ സംഭാഷണമെല്ലാം തമിഴിലായിരുന്നു എങ്കിലും മലയാളികളായ വായനക്കാരുടെ രസത്തിനായി അതിനെ മലയാളത്തിൽ തൎജ്ജിമചെയ്തു ചേൎക്കാം.

അദ്ദേഹം — എന്താണിവിടത്തെ വഴക്കു്?

ഒരാഠം — ഒന്നുമില്ല.

അദ്ദേഹം — ഒന്നുമില്ലേ? ഞാൻ കേട്ടുവല്ലോ.

മറ്റൊരാഠം — ഞങ്ങളെല്ലാം രാമേശ്വരത്തു പോയി വരികയാണു്. ഈ കിടക്കുന്നവരിൽ മൂന്നുപേൎക്കു് പരഷാണത്തുവെച്ചും രണ്ടുപേൎക്കു് ഇവിടെവെച്ചും വിഷൂചിക പിടിപെട്ടു. രണ്ടു് അഹോരാത്രം ഞങ്ങഠം കരച്ചീട്ടും തിരഞ്ഞീട്ടും പടിച്ച പാടൊക്കെ നോക്കി. യാതൊരു ഭേദവും കണ്ടില്ല. ഞങ്ങഠംക്കും ഇതു പിടിപെട്ടെങ്കിലോ എന്നു വിചാരിച്ചു പേടിക്കുകയാണു്.

അദ്ദേഹം — അങ്ങിനെ പിൻവലിക്കുകയാണോ വേണ്ടതു്? അന്യന്മാൎക്കുവേണ്ടി മരിക്കുന്നതല്ലേ പുരുഷധൎമ്മം?

“അങ്ങിനെയുള്ള ആളുകളുമുണ്ടായിരുന്നു ഞങ്ങളുടെ നാട്ടിൽ” എന്നു് ഒരു സ്ത്രീ അവനവനോടെന്നപോ

ലെ പത്തുക്കെപ്പുറത്ത് ഒന്നു നെട്ടവീർപ്പിടുകയും, അതിന്നു തുടർച്ചയായി തെരുതെരെ ഞരങ്ങിക്കരയുകയും ചെയ്തു. സ്ത്രീ പത്തുക്കെപ്പുറത്തതിന്റെ താൽപര്യം ഗാംഭീര്യത്തിട്ടോ എന്തോ അദ്ദേഹം സ്ത്രീയുടെ മുഖത്ത് അല്പം നേരം നോക്കി. സ്ത്രീയുടെ ദുഃഖത്തിൽ തനിക്കു സഹതാപമുണ്ടെന്നു മുഖഭാവത്താൽ സ്പഷ്ടമായിരുന്നു.

അദ്ദേഹം—ഇവർ ആരൊക്കെയാണ്?

ഒരാൾ—ഈ രണ്ടുപേർ ഈ സ്ത്രീയുടെ അപ്പനമ്മമാരും ഇത് അമ്മാമനും ഇതു രണ്ടും ഉടപ്പിറന്നവന്റെ ഭാര്യയുടെ അപ്പനമ്മമാരുമാണ്.

ഈ ഒടുവിൽ പറഞ്ഞവർക്കു കുറെ അധികം ക്ഷീണമുണ്ടെന്നു തോന്നീട്ടായിരിക്കണം അദ്ദേഹം കുറച്ചധിക നേരം അവരെ സൂക്ഷിച്ചുനോക്കി ആലോചനയോടുകൂടി ഇരുന്നത്. ഉടനെ അവരുടേയും ക്രമേണ മറ്റുള്ളവരുടേയും നാഡി പിടിച്ചുനോക്കി.

'അമ്മാ വ്യസനിപ്പാനില്ല. വെറുതെ കരയണ്ട. കരയേണ്ട കൂട്ടമല്ലിത്. ഇവയുള്ളവരുടെ ജീവൻ കിട്ടേണമെങ്കിൽ അമ്മയുടെ സഹായം ആവശ്യമാണ്' എന്നും പറഞ്ഞു മൂന്നു കരിമ്പടം ഒരിടത്തും രണ്ടു കരിമ്പടം കുറച്ചകലെയായും വിരിച്ചു പുരുഷന്മാരെയും സ്ത്രീകളെയും വേർതിരിച്ചു കിടത്തി തന്റെ കൂട്ടുകാരിൽ ഒരുവനെ കുറെ ജീരകക്കഷായം ഉണ്ടാക്കിക്കൊണ്ടുവരുവാൻ ഏല്പിച്ചു. പുരുഷന്മാരുടെ ശുശ്രൂഷ താൻ ഏൽക്കുകയും സ്ത്രീകളുടെ ശുശ്രൂഷ സ്ത്രീയെ ഏല്പിക്കുകയും ചെയ്തു.

തൈലക്കുപ്പി തുറന്നു കുറെ തൈലം സ്ത്രീയുടെ കയ്യിൽ ഒഴിച്ചുകൊടുത്തു് അതിനെ ദീനക്കാരികളുടെ മേലെല്ലാം തലോടുവാൻ പറഞ്ഞു താനും കുറെ തൈലമെടുത്തു തന്റെ വീതപ്രകാരമുള്ള ദീനക്കാരുടെമേൽ തലോടിത്തുടങ്ങി. കയ്യിൽ കൊടുത്ത തൈലം കഴിഞ്ഞപ്പോൾ സ്ത്രീ വീണ്ടും വീണ്ടും കൈകാട്ടി തൈലം വാങ്ങി വെടുപ്പായും വേഗത്തിലും പുരട്ടി. 'എല്ലാടത്തും തലോടി' എന്നു ഗുരുനാഥൻ ഏല്പിച്ചിട്ടുള്ള പണി നടത്തിയ സ്കൂൾകുട്ടിയെപ്പോലെ ജാഗ്രതയോടും ആദരവോടും പറയുന്നതു കേട്ടു നമ്മുടെ ഗംഭീരനായ വൈദ്യന്റെ മുഖത്തിൽനിന്നു് ഒരു വല്ലാത്ത മന്ദസ്മിതം പുറപ്പെട്ടു. 'ഇനിയാണ് പണി. രണ്ടുപേരുടെയും ദേഹം തിരുമ്മി ചൂടുപിടിപ്പിക്കണം.' എന്നു പറഞ്ഞതു കേട്ടു ഉടനെ സ്ത്രീ തിരുമ്മിത്തുടങ്ങി. അദ്ദേഹവും അതേ ജോലിയിൽ തന്നെ ഏർപ്പെട്ടു. പ്രയത്നിക്കുന്നതിനു ഫലമുണ്ടെന്നറിഞ്ഞപ്പോൾ ശുശ്രൂഷിക്കുന്നവർക്കു ഉത്സാഹവും വർദ്ധിച്ചു തുടങ്ങി. തിരുമ്മലവസാനിക്കുന്നതിനു മുമ്പായിത്തന്നെ ജീരകകഷായവും കൊണ്ടു് ഒരുവൻ മടങ്ങിവന്നു. അല്പാല്പം കഷായമെടുത്തു് അതിൽ ഓരോ ഗുളികചേർത്തു് ഓരോരുത്തൎക്കും കൊടുത്തു. പല്ലുകൾ തമ്മിൽ കൂട്ടിമുട്ടിയിരുന്നതിനാൽ കഷായം കൊടുപ്പാൻ കുറെ ബലം പ്രയോഗിക്കേണ്ടിവന്നു. എങ്കിലും കഷായം ചെന്നു് അരനാഴിക കഴിഞ്ഞപ്പോഴേക്കും ദീനക്കാരെല്ലാം കുറേശ്ശ കൈകാലനക്കുകയും കണ്ണുമിഴിക്കുകയും ശബ്ദം പുറപ്പെ

ട്ടവിയ്ക്കുകയും ചെയ്തുതുടങ്ങി. ഉടനെ അദ്ദേഹം ബാക്കിയുള്ള കരിമ്പടങ്ങളെടുത്ത് എല്ലാവരേയും പുതപ്പിച്ചു. 'ഒരു മണിക്കൂറു കഴിഞ്ഞാൽ കുറച്ച് ആഹാരം കൊടുക്കണം. അതു ഞാൻ കൊടുത്തയയ്ക്കാം. നല്ലതായ ഒരു വിളക്കും കൊടുത്തയയ്ക്കാം. എൻെറ കൂടെയുള്ള നാലുപേരും ഇവരുടെ ശുശ്രൂഷയ്ക്കായി ഇന്നിവിടെ താമസിക്കും. അമ്മാം രണ്ടുദിവസമായല്ലോ ഉറങ്ങീട്ട്. സൌഖ്യമായി കിടന്നുറങ്ങണം. എല്ലെങ്കിൽ അബദ്ധമുണ്ട്. ഇവരും രണ്ടു ദിവസമായിട്ട് ബുദ്ധിമുട്ടുന്നവരല്ലേ? ഇന്നു കിടന്നുറങ്ങട്ടെ. ഇനി ഭയപ്പെടാനില്ല. ഛർദ്ദിയോ അതിസാരമോ ഉണ്ടായാൽ കഷായത്തിൽ ഒരു ഗുളികകൂടിച്ചേർത്തു കൊടുക്കണം.' എന്നും പറഞ്ഞ് ഗുളികച്ചെപ്പ് ആ സ്ത്രീയുടെ കയ്യിൽ കൊടുത്തു. മരിച്ചുപോയി എന്നു തീർച്ചപ്പെടുത്തിയ തൻെറ മാതാപിതാക്കന്മാരും അമ്മാമനും ഉററ ബന്ധുക്കളിൽ രണ്ടുപേരും രക്ഷപ്പെട്ടു എന്നു പറയത്തക്ക നിലയിലായതിനാലുള്ള സന്തോഷാധിക്യം കൊണ്ടും ഉള്ളു ചുട്ടു ചെയ്ത തൻെറ പ്രാർത്ഥനയാൽ പ്രസാദിച്ച സർവ്വേശ്വരിയായ ആ ശ്രീപാർവ്വതിതന്നെ ഒരു വൈദ്യൻെറ വേഷം ധരിച്ചുവന്നതാണെന്നുള്ള വിശ്വാസപൂർവ്വമായ ഭക്തികൊണ്ടും ധാരമുറിയാതെ വീഴുന്ന കണ്ണീരോടുകൂടിയാണ് ആ സ്ത്രീ ഗുളികച്ചെപ്പു വാങ്ങിയതു്. സ്ത്രീയുടെ കൂട്ടുകാരായ നാലുപേരുമാകട്ടെ, വിദേശിയനും യാതൊരു ബന്ധവുമില്ലാത്തവനുമായ അദ്ദേഹത്തിൻെറ ഔദാര്യവും ശുശ്രൂഷാസാമർത്ഥ്യവും കണ്ട് എററവും വി

ഷന്മാരായിത്തീൎന്നു. അവരിലൊരാൾ 'എജമാനനേ! ഞങ്ങടെ അറിവില്ലായ്മയാൽ ചെയ്ത തെറ്റിനെ പൊറുക്കണേ!' എന്നു പറഞ്ഞപ്പോൾ, 'നിങ്ങൾ എന്തൊരു തെറ്റാണ് ചെയ്തത്. പ്രയത്നിച്ച ബുദ്ധി മങ്ങുമ്പോൾ ചിലൎക്കിങ്ങിനെ തോന്നുന്നതു പതിവാണ്. പിന്നെ പുരുഷന്മാരിൽതന്നെ ചിലൎക്ക് മരണത്തിന്ന് അധികം ഭയമുണ്ടായിരിക്കും. അതുകൊണ്ടൊന്നുമില്ല.' എന്ന് അവരോടും 'ഇവരെക്കുറിച്ച് അഹിതമായിട്ടൊന്നും വിചാരിക്കയോ പറകയോ അരുത്' എന്ന് ആ സ്ത്രീയോടും പറഞ്ഞ് 'ഇല്ല' എന്ന് ആ സ്ത്രീ ഗൽഗദാക്ഷരത്തിൽ പറഞ്ഞ മറുപടിയെ കേൾപ്പാൻ നില്ക്കാതെ അദ്ദേഹം വെട്ടെന്ന പുറത്തിറങ്ങി.

ഒരു മണിക്കൂറു കഴിച്ചു കഴിഞ്ഞപ്പോഴയ്ക്കും അദ്ദേഹത്തിന്റെ കുട്ടിപ്പട്ടർ ഒരു റാന്തൽവിളക്കും കുറെ കഞ്ഞിയും കൊണ്ടു സത്രത്തിൽ വന്നു. ആ സ്ത്രീ കഞ്ഞി വാങ്ങി, വിശപ്പിനെപ്പറ്റി ആവലാധി പറവാൻ തുടങ്ങിയിരിക്കുന്ന രോഗികൾക്കെല്ലാം കൊടുത്തു. ആ വന്ന ആൾ ആരാണെന്നും സ്ഥിതി എന്താണെന്നും അറിവാൻ ആഗ്രഹത്തോടുകൂടി ആ സ്ത്രീ ശുശ്രൂഷയ്ക്ക് നിയമിക്കപ്പെട്ടിരുന്ന ആളുകളോടു ഓരോന്നൊക്കെച്ചോദിച്ചു എങ്കിലും അവർ സംസാരിക്കുന്ന തമിഴിന്റെ കാഠിന്യത്താൽ 'മഹാരാജാവുക്ക് റൊമ്പംപ്രിയം' എന്നു പറഞ്ഞതു മാത്രമേ മനസ്സിലായുള്ളൂ. ശുശ്രൂഷകന്മാരായ തമിഴരൊഴികെ സത്രത്തിൽ ബാക്കിയുള്ളവരെല്ലാം ആ രാത്രി സുഖമായുറങ്ങി.

നമ്മുടെ ബെങ്കളാവിനലങ്കാരഭൂതനായ അദ്ദേഹത്തിന്നു മാത്രം അന്നത്തെ ഉറക്കം അത്ര സുഖമായില്ല. പുതുതായി വന്നിട്ടുള്ള പുസ്തകം മുഴുവൻ വായിച്ചുതീൎക്കുവാനുള്ള ആഗ്രഹംകൊണ്ടാണെന്നു വിചാരിച്ചുകൂടാ. എന്തെന്നാൽ വായനയിൽ പതിവുപോലുള്ള ശ്രദ്ധ അന്നു കണ്ടില്ല. വിഷൂചിക പകരുമെന്നുള്ള ഭയംകൊണ്ടാണെന്നു വിചാരിപ്പാൻ അത്ര ഒരു ഭീരുവാണദ്ദേഹമെന്നും തോന്നുന്നില്ല. ഏതായാലും ചാരുകസാലയിൽ കിടന്നും, പുസ്തകം വായിപ്പാൻ ശ്രമിച്ചും, മനോരാജ്യം വിചാരിച്ചും, ഇടക്കെഴുന്നേറ്റു മുറിയ്ക്കകത്തുതന്നെ അങ്ങുമിങ്ങും സഞ്ചരിച്ചും, രണ്ടു പ്രാവശ്യം സത്രത്തിൽ പോയി തന്റെ ആളുകളെ വിളിച്ചു വാതിൽ തുറപ്പിച്ചും, ദീനക്കാരുടെ സ്ഥിതിയെപ്പറ്റി സൂക്ഷ്മമായും നിഷ്കൃഷ്ടമായും പരിശോധിച്ചും, ഭദ്രമായി സൂക്ഷിച്ചുകൊള്ളണമെന്ന് ഏല്പിച്ചും ഒരുവിധം രാത്രി കഴിച്ചുകൂട്ടി.

ദീനക്കാരും കൂട്ടരും ഉണൎന്നു നോക്കുമ്പോൾ സത്രത്തിന്റെ ഉമ്മറത്തായി രണ്ടു കുതിരവണ്ടികൾ നില്പുണ്ട്. വണ്ടിക്കാരിൽ ഒരാൾ അടുത്തുചെന്ന് അവരോടെല്ലാം കൊട്ടാരത്തിലേക്കു ചെല്ലുവാൻ ഇന്നലത്തെ ആൾ കല്പനയായിരിക്കുന്നു എന്നറിയിച്ചു. രാജാവു തന്നെയായിരിക്കാം തങ്ങളെ ശുശ്രൂഷചെയ്തത് എന്നും പോകുന്ന കാൎയ്യത്തിൽ ഭയപ്പെടുവാനില്ലെന്നും തീൎച്ചപ്പെടുത്തി അവരെല്ലാവരും വണ്ടിയിൽ കയറിയും അവരുടെ കൂട്ടുകാർ തങ്ങളുടെ ഉദാസീനതയെ ഓൎത്തു ഇടി

ള്ളുന്ന ഏഴിയത്തോടുകൂടി നടന്നും യാത്രയായി. ബംഗ്ലാവിന്റെ അകത്തു ചെന്നു വണ്ടികൾ നിന്നു. തവണക്കാരൻ വഴികാണിച്ച് അനുരൂപതം പറഞ്ഞും നടന്നു ബംഗ്ലാവിന്റെ അകത്തു കടന്നു. ചെറുപ്പക്കാരിയായ സ്ത്രീയെ ഇങ്ങിനെ ഒരു മുകളിൽ നിൽക്കുകയും ബാക്കിയുള്ളവർ അവർക്കായി ഇട്ടിട്ടുള്ളതും തവണക്കാരൻ കാണിച്ചുകൊടുത്തതുമായ കസേരകളിൽ ഇരിയ്ക്കുകയും ചെയ്തു. കട്ടിപ്പട്ടർ എല്ലാവർക്കും ഓരോ പാത്രം റവ കുറുക്കിയതു കൊണ്ടുവന്നു കൊടുത്തു. അവരെല്ലാവരും അതു കഴിച്ചതിന്നു എന്നറിഞ്ഞപ്പോൾ അടുത്ത മുറിയിൽ ചാരുകസേരയിൽ കിടന്നിരുന്ന നമ്മുടെ വീരപുരുഷൻ എഴുന്നേറ്റു പെട്ടന്ന് ഈ മുറിയിലേയ്ക്കു കടന്ന് ഇരിയ്ക്കുന്നവരുടെ കാൽക്കൽ സാഷ്ടാംഗം നമസ്കരിച്ചു. അവരെല്ലാം വല്ലാതെ പരിഭ്രമിച്ചു എന്നു പറയേണ്ടതില്ലല്ലോ. അക്ഷമാർക്കും ഒന്നും പറവാനൊ ചെയ്വാനൊ തോന്നാതെയായി. 'എന്റെ മകൻ പോയതിൽപിന്നെ ഇത്ര കൊഴപ്പുണ്ടായിട്ടും ശീലം നന്നായിട്ടും ഞാൻ ഒരാളെക്കണ്ടിട്ടില്ല' എന്നു സ്ത്രീകളിൽ ഒരാൾ പറഞ്ഞപ്പോൾ 'അമ്മേ! നിങ്ങടെ മകൻ എങ്ങും പോയിട്ടില്ല. ഭാഗ്യമില്ലാത്ത ആ മഹാപാപി ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. അവനാണ് ഇപ്പോൾ നിങ്ങളുടെ കാൽക്കൽ വീണു കിടക്കുന്നത്. ഇത്രനാളും നിങ്ങളെ വ്യസനിപ്പിച്ചതിന്നു മാപ്പുതന്ന് എന്നെ അനുഗ്രഹിക്കണേ!' എന്നു പറഞ്ഞ് ആ വീരപുരുഷൻ എഴുന്നേറ്റു കണ്ണീരിലാറാടി തൊഴുതും

കൊണ്ടു നിന്നു. 'അയ്യോ! ഇതു് എന്റെ മകൻ തന്നെയാണല്ലോ' എന്നു പറഞ്ഞു് ആ വൃദ്ധസ്ത്രീ തന്റെ മകനായ നമ്മുടെ കഥാനായകന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു കരഞ്ഞു. കറുപ്പിനു വെടികൊണ്ട സമയം മുതൽ ഏതാനും ചിലരും, ആ വൎത്തമാനം കേട്ടതുമുതൽ ബാക്കിയുള്ളവരും കരഞ്ഞ കരച്ചിലെല്ലാം വെറും അഭ്യാസമായിട്ടും ഈ സമയത്തുണ്ടായ കരച്ചിൽ അതിന്റെ അരങ്ങേറ്റമായിട്ടും കണക്കാക്കത്തക്കവണ്ണം അത്ര ശക്തിയോടുകൂടിയാണു് അവിടെയുള്ളവരെല്ലാം അപ്പോൾ കരഞ്ഞതു്. തവണക്കാരൻ കൂടി ഇടത്തുടരെ കണ്ണീർ തുടച്ചു. ആദ്യമായി ഒള്ളി മുക്കിൽ നിൽക്കുകയും മനോവികാരങ്ങളുടെ ഘനംകൊണ്ടു വിചാരശൂന്യയായി നിലത്തു തന്നെ ഇരിക്കുകയും ചെയ്ത ജാനുവിന്റെ തേങ്ങൽ പടിക്കൽ നില്ക്കുന്ന പട്ടാളക്കാരനു കേൾക്കാമായിരുന്നു.

കറുപ്പ്—എന്റെ ജന്മാന്തരസുകൃതം തീരെ നശിച്ചിട്ടില്ലായ്കയാലാണു് നിങ്ങൾ എല്ലാവരേയും ഒന്നിച്ചു കാണ്മാനും, ഒരു അപകടദശയിൽ നിങ്ങൾക്കെല്ലാവൎക്കും യഥാശക്തി സഹായിപ്പാനും ഇടവന്നതു്. എന്നിൽ അതിവാത്സല്യമുള്ള മാതാപിതാക്കന്മാരേയും മറ്റു ബന്ധുക്കളേയും കാണ്മാനുള്ള ആഗ്രഹത്തോടുകൂടി ഞാൻ തിടുക്കപ്പെട്ടു നാട്ടിൽ വരുമ്പോൾ, എന്റെ സമീപത്തുകിടന്നു് അവർ മരിച്ചുപോയിരിക്കുന്നു എന്നുള്ള വൎത്തമാനം കേൾപ്പാനിടവന്നിരുന്നു എങ്കിൽ ഞാൻ പെട്ടന്നു വീണു മരിക്കുമായിരുന്നു.

അമ്മ—എന്റെ മകനെ! എനിക്കിനി മരിച്ചാലും വേണ്ടില്ലാ. കട്ടുവിട്ടുപോയ എന്റെ മകൻ തിരിയെ വന്ന് ഒരു കണ്ണു കാണാറായല്ലൊ.

ജനറാചിന്റെ കൊച്ചമ്മാമൻ—നിങ്ങൾ മരിക്കാതിരുന്നതും ആ വിവരം ഞങ്ങളെ അറിയിക്കാതിരുന്നതും ഒരുപോലെ ആശ്ചര്യമായിത്തോന്നുന്നുണ്ട്. വിരോധമില്ലെങ്കിൽ കേട്ടാൽ കൊള്ളാം.

അമ്മ—എനിക്കൊന്നും കേട്ടില്ലെങ്കിലും വേണ്ടില്ല. എന്റെ മകൻ ഉണ്ടായല്ലൊ; അതു മതി.

കുറുപ്പ്—അതെല്ലാം യഥാവസരം പറഞ്ഞു കേൾപ്പിക്കാം. ക്ഷീണിച്ചിരിക്കുന്ന നിങ്ങളെ അത്ര ബുദ്ധിമുട്ടിച്ചുകൂടാ.

കുറുപ്പിന്റെ അച്ഛൻ—ഞങ്ങൾക്ക് വർത്തമാനം കേൾപ്പാൻ വയ്യാത്ത വിധത്തിലുള്ള ക്ഷീണമില്ല. അതുകൊണ്ടു ആ കാരണത്തിന്മേൽ അതു നീട്ടേണമെന്നില്ല.

കുറുപ്പ്:—എന്നാൽ പറയാം. വെടികൊണ്ടുള്ള ബോധക്ഷയത്തിൽ ഞാൻ ഒന്നുണർന്നപ്പോൾ 'എടാ ചത്തിട്ടില്ലെടാ, കത്തി എടുത്തു കൊത്തെടാ കഴുത്തിൽ' എന്ന് ഒരുവനും 'പോടാ പോ നല്ലൊരു നായരിന്റെ തയ്യിനെ അങ്ങിനെ കൊല്ലുകയോ, എന്തു മാനമാണെടാ അതിനുള്ളത്' എന്നു മറ്റൊരുവനും 'നമ്മുടെ ഈ അട്ടറയിൽനിന്നു പുറത്തുപോണമെങ്കിൽ നാം തന്നെ വഴികാണിക്കേണ്ടേ? കൊല്ലണം എന്നു തോന്നുമ്പോൾ

കൊല്ലാം, വെമ്പണ്ടാ' എന്നു മൂന്നാമതൊരുവനും പറയുന്നതു കേട്ടു. കശാപ്പുകാരൻ്റെ കയ്യിൽ അകപ്പെട്ട ആടിൻ്റെ സ്ഥിതിയേക്കാൾ മോശമാണ് എൻ്റെ സ്ഥിതി എന്നു എനിക്കു മനസ്സിലായി. 'ഈശ്വരാ രക്ഷിക്കൂ' എന്നു വിചാരിച്ചു കണ്ണു മിഴിച്ചു നോക്കിയപ്പോൾ അടുത്തു കത്തിക്കൊണ്ടിരിക്കുന്ന ഒരു വിളക്കിൻ്റെ സഹായത്താൽ എൻ്റെ ചുറ്റും അനവധി മാപ്പിളമാർ ഇരിക്കുന്നതു കണ്ടു. 'ഞാൻ എങ്ങിനെയാണ് നിങ്ങളുടെ ഇടയിൽ പെട്ടത്' എന്നു ചോദിച്ചപ്പോൾ 'പടച്ചവൻ കൊണ്ടുവന്നാക്കിയതാണ്' എന്നു അവരിലൊരാൾ മറുപടി പറഞ്ഞു. 'അതെ. ഈശ്വരകല്പിതമാണെന്നു ഞാനും സമ്മതിക്കാം. എങ്കിലും എങ്ങിനെയാണ്' എന്നു വീണ്ടും ചോദിച്ചപ്പോൾ ഒരുവൻ വിവരം മുഴുവൻ പറഞ്ഞു മനസ്സിലാക്കി. 'ഞങ്ങളുടെ മുതലാളിയേയും കൂട്ടത്തിൽവെച്ചു തലയായ പതിനെട്ടു പേരേയും തല്ലിക്കൊന്നവരല്ലോ' എന്നു ഒരുത്തൻ പറഞ്ഞപ്പോൾ 'അവരെവിടെ' എന്നു ഞാൻ ചോദിച്ചു. 'ഇതാ' എന്നു പറഞ്ഞുകാണിച്ചുതന്നു. 'ആകട്ടെ, എൻ്റെ ജീവനെ നിങ്ങൾ രക്ഷിച്ചുവല്ലോ. അതിനു പകരമായി നിങ്ങളുടെ കൂട്ടുകാരെ ഞാനും ജീവിപ്പിക്കാം' എന്ന് എൻ്റെ വാക്കിൽനിന്നു പുറപ്പെട്ടപ്പോൾ അവർക്കെല്ലാം അതിസന്തോഷമായി. ഉടനെ ഞാൻ എഴുന്നേറ്റിരുന്ന് എൻ്റെ മുറി പരിശോധിച്ചു. വെടി കൊണ്ടതു കാലിന്മേലായിരുന്നു. അധികം സാരമായിരുന്നില്ല. ചെ

ലുതായ ഒരു രക്തനാഡി മുറിഞ്ഞതിനാൽ ചോര വളരെപ്പോയതാണെന്നും തൊമ്പിന്മേൽ തട്ടിയതിനാൽ ബോധക്ഷയം പററിയതാണെന്നും മനസ്സിലായി. ഒരു മുണ്ടു ചീന്തി മുറി കെട്ടുവാൻ ഭാവിച്ചപ്പോൾ 'എജമാനേ! നല്ലതായിട്ടൊരു മുറിമരുന്നുണ്ടു്. അതുവെച്ചു കെട്ടിയാൽ അതങ്ങിനെതന്നെ ഉണങ്ങും. ഞാനിപ്പോൾ കൊണ്ടുവരാം.' എന്നും പറഞ്ഞു് ഒരു മാപ്പിള ഓടി. 'ആയാൾ വന്നിട്ടു മുറികെട്ടാം. മരിച്ചുകിടക്കുന്നവരെ ഓരോരുത്തരായി ഇങ്ങോട്ടെടുക്കുവിൻ' എന്നു ഞാൻ പറഞ്ഞതനുസരിച്ചു് ഓരോരുത്തരായി കൊണ്ടുവരികയും എല്ലാവരേയും ഞാൻ മരുന്നു തട്ടി എഴുന്നേല്പിക്കുകയും ചെയ്തു. എഴുന്നേററവരും കൂട്ടുകാരും തമ്മിൽ എന്താണെന്നൊക്കെ സ്വകാര്യമായി പറഞ്ഞുതുടങ്ങി. ആയിടക്കു ഞാൻ, മാപ്പിള കൊണ്ടുവന്ന മുറിമരുന്നുവെച്ചു് മുറി വെടിപ്പായി കെട്ടി. അപ്പോഴേക്കും മുതലാളിയും കൂട്ടുകാരുംകൂടി വന്നു് എന്റെ കാല്ക്കൽ വീണു. 'എജമാനൻ ഞങ്ങളെ രക്ഷിച്ചു. എജമാനന്നു് യാതൊരു ഉപ്പക്കേടും വരാതെ ഞങ്ങൾ നോക്കും. ഞങ്ങളും ഈ ദുർവൃത്തി നിർത്തി മാന്യമായ വല്ല തൊഴിലിലും ഏർപ്പെടാൻ ആലോചിക്കുന്നുണ്ടു്'. എന്നാൽ ആളുകൾ വളരെയുള്ളതുകൊണ്ടു അത്ര പെട്ടെന്നു സാധിക്കയില്ല. രണ്ടു കൊല്ലത്തെ ഇട വേണം. രണ്ടുകൊല്ലം കഴിഞ്ഞാൽ ഞങ്ങൾ താമസിക്കുന്ന ഈ ഗുഹയിൽ കരിമ്പുചി ചെറു കിടക്കും. എന്നാൽ ആ രണ്ടു കൊല്ലത്തേക്കു എജ

മാനേ ഈ ദിക്കിൽ കാണുകയോ എജമാനന്റെ വർത്ത മാനം കേൾക്കുകയോ ചെയ്യുന്നത്. എജമാനനെ സംബ ന്ധിച്ച യാതൊരു വീട്ടിലും ഞങ്ങൾ കയറുകയില്ല. ഇ ന്നലെത്തന്നെ വെറുതെ പത്തിരുന്നൂറിൽ ചില്വാനം ആളുകൾ മെനക്കെട്ടു. കൂട്ടക്കാരെല്ലാം വേലൂരിനടുത്തു ള്ള പറങ്കിമാവിൻതോട്ടത്തിൽ പോയി മുൻകൂട്ടി സ്ഥലം പിടിച്ചിരുന്നു. ഞങ്ങൾ മാത്രം ആ സമയത്തേക്ക് എ ത്താമെന്നു വിചാരിച്ചു പോകുമ്പോഴാണ് ഈ അപക ടം പാറിയത്. കൂട്ടത്തിൽ രണ്ടെണ്ണം കാടിച്ചെന്നു പറ ഞ്ഞില്ലെങ്കിൽ ഞങ്ങൾ ആ അത്താണിക്കൽ കിടന്നു ചത്തേനെ. എജമാനനെ കിട്ടിയില്ലെങ്കിലും ഞങ്ങൾ ജീവിക്കുന്ന കാര്യം അമാന്തം തന്നെ. എല്ലാം പടച്ചവ ന്റെ കൃപ' എന്നു മുതലാളി പറഞ്ഞപ്പോൾ 'എന്റെ അ ങ്ങിനെയല്ല. ഞാൻ ജീവനോടെ ഇരിക്കുന്നുണ്ടെങ്കിൽ നിങ്ങളെ മറുതട്ടു തട്ടി എഴുന്നേൽപ്പിക്കുമായിരുന്നു' എ ന്നു ഞാൻ തടുത്തു പറഞ്ഞു. 'അപ്പോൾ ഞങ്ങടെ ചെ മ്പു തെളിഞ്ഞില്ലേ എജമാനനേ! അതിനാലെ തൊഴി ലും മുടങ്ങി. കഴിഞ്ഞ കഥ പോകട്ടെ. എജമാനൻ ക ന്നകിൽ ഞാൻ മുമ്പു പറഞ്ഞമാതിരി രണ്ടു കൊല്ലം എ വിടെയെങ്കിലും പോകണം. ഇല്ലെങ്കിൽ അക്കാലം ഞങ്ങടെ കൂടെ നടക്കണം. ഇപ്പോൾ ഞങ്ങടെ അധീ നത്തിൽ പെട്ടിട്ടുള്ളതുകൊണ്ടു കല്പിക്കത്തക്ക അധികാ രമുണ്ടെങ്കിലും എജമാനൻ ചെയ്യുന്നതെ മാറ്റ് അ പേക്ഷിക്കയാണ് ചെയ്യുന്നത്.'

ഞാൻ ആകപ്പാടെ വലിയ ദുഃഖസ്ഥിതിയിലായി. രണ്ടു നിശ്ചയങ്ങളും കഠിനങ്ങളായിത്തോന്നി. എങ്കിലും ആദ്യത്തെ നിശ്ചയം രണ്ടാമത്തേക്കാൾ ഉലോം ഭേദമാണെന്നു തീർച്ചപ്പെടുത്തുകയും ക്രൂരന്മാരെന്നു പ്രസിദ്ധിയുള്ള ഈ വകക്കാർക്ക് ഇത്രയെങ്കിലും ഔദാര്യം ഉണ്ടായതോർത്ത് സന്തോഷപ്പെടുകയും ചെയ്തു് ആദ്യത്തെ നിശ്ചയപ്രകാരം നടക്കാമെന്നു സമ്മതിച്ചു. സത്യം ചെയ്യേണമെന്നു പറഞ്ഞതുപ്പോൾ പുരുഷന്മാരുടെ വാക്കിനേക്കാൾ വലുതായൊരു സത്യമില്ലെന്നു പറഞ്ഞു ബോദ്ധ്യപ്പെടുത്തി. ഉടനെ അഞ്ചെട്ടു മാപ്പിളമാർ എന്നെ മഞ്ചലിൽ കയററി എടുത്ത് ജനസഞ്ചാരശൂന്യമായ കാട്ടിൽക്കൂടി കൊണ്ടുപോന്ന് വൈകുന്നേരത്തെ വണ്ടിയ്ക്കു ലക്കടിസ്റ്റേഷനിൽ എത്തിച്ചു കിഴക്കോട്ടുള്ള വണ്ടി കയററി. രണ്ടു പേർ മാപ്പിളമാർകൂടെ വണ്ടികയറി. ഉള്ളിനാപ്പള്ളിയിൽവെച്ച് അവരെ മടക്കി അയച്ചു. ആസ്പത്രിയിൽപോയി മുറി കാണിച്ചതിൽ സാരമില്ലെന്നു പറഞ്ഞു എങ്കിലും രണ്ടാഴ്ച അവിടെ താമസിച്ചു മുറി നല്ലവണ്ണം സുഖപ്പെട്ടതിനുശേഷം ഇവിടെ എത്തി. അക്കാലത്ത് ഇവിടെ മറവന്മാരുടെ ശല്യംകൊണ്ടു രാജാവുകൂടി ഭയപ്പെടുന്ന കാലമായിരുന്നു. ഞാൻ രാജാവിനെച്ചെന്നു കണ്ടു പരിചയമായി. അഞ്ചാറുകുറി അക്രമികളായ മറവന്മാരോട് ഒററയ്ക്കു എതിർക്കയും ഗുരുകാരണവന്മാരുടെ അനുഗ്രഹംകൊണ്ടു തോൽക്കാതെ പോരികയുംചെയ്തു. അന്നുമുതൽ അവർ ഇപ്രദേശത്തെ

ള്ള ശല്യത്തിന്നു വരാറില്ലെങ്കിലും രാജാവ് എന്നെപ്പോകുവാനനുവദിക്കാതെ അംഗരക്ഷകനായി എടുത്തു ചെല്ലും ചിലവും തന്ന് ഇവിടെ ഇരുത്തിയിരിക്കയാണ്. ഞാനും അജ്ഞാതവാസം കഴിയുന്നതുവരെ അങ്ങിനെയാകട്ടെ എന്നു വിചാരിച്ചു കൂടിയിരിക്കുന്നു. നിശ്ചയപ്രകാരമുള്ള രണ്ടുകൊല്ലം കഴിഞ്ഞതു മിനിഞ്ഞാന്നാണ്. നാട്ടിലെയ്ക്കു പോകേണ്ട കാര്യം ഇന്നലെ രാജാവിനെക്കണ്ടു കേൾപ്പിച്ചു. ഇന്നു തീർച്ചപറയാമെന്നു വെച്ചിരിക്കയാണ്. അങ്ങിനെയിരിക്കുമ്പോഴാണ് ദൈവം എന്റെ മനസ്ഥിതിയറിഞ്ഞ് ഇനി നാട്ടിലെത്തുവാൻ വേണ്ടിവരുന്ന മൂന്നു നാലു ദിവസം കഴിച്ചുകൂട്ടുവാൻ ഞാൻ വല്ലാതെ പ്രയാസപ്പെടുമെന്നു കണ്ട് എനിക്കു കാണേണ്ടവരിൽ മിക്കവാറും എല്ലാവരെയും എന്റെ ദൃഷ്ടിയിൽ കൊണ്ടുവന്നത്.

വർത്തമാനങ്ങളെല്ലാം കേട്ടപ്പോൾ കുട്ടികളുടെ സന്തോഷാശ്ചര്യങ്ങൾക്ക് അതിരില്ലാതിരുന്നു. ക്ഷീണം നല്ലവണ്ണം ആശ്വാസമായതിന്നു ശേഷമല്ലാതെ പോകുവാൻ പാടില്ലെന്നു കറുപ്പു നിർബ്ബന്ധിച്ചതിനാൽ രാമേശ്വരം യാത്രക്കാരെല്ലാം ആറു ദിവസം പരമസുഖമാംവണ്ണം ആ കൊട്ടാരത്തിൽ താമസിച്ചു.

ഒരു ദിവസം ഉച്ചതിരിഞ്ഞു സംഘത്തിലുള്ള പുരുഷന്മാരെല്ലാം ദിക്കു നടന്നു നോക്കുവാനും കറുപ്പു രാജാവിനെക്കാണ്മാനും പോയി. കറുപ്പു ചെന്ന സമയം രാജാവു പള്ളിക്കുറുപ്പായിരുന്നതിനാൽ ഉടനെ മടങ്ങിപ്പോ

ന്നു. ജാനുവിന്റെ അമ്മ താഴത്തെ മുറിയിൽ കിടന്നുറങ്ങുന്നു. മുകളിൽ കയറിച്ചെന്നപ്പോൾ കറുപ്പിന്റെ അമ്മ ജാനുവിന്റെ തലമുടി ചികിക്കൊണ്ടു ഒരു കട്ടിലിന്മേൽ ഇരുന്നിരുന്നു. കറുപ്പിനെ കണ്ടപ്പോൾ ജാനു പെട്ടെന്ന് എഴുന്നേറ്റുനിന്നു.

കറുപ്പിന്റെ അമ്മ—മകനേ! എനിക്കൊരു കാര്യം പറയാനുണ്ട്. ഈ കുട്ടി ഞങ്ങളോടൊപ്പം വ്യസനിച്ചിട്ടുണ്ട്. മാസത്തിൽ മാസത്തിൽ അവിടെ വന്ന് എന്നെയും നിന്റെ അച്ഛനേയും കണ്ടു കാൽക്കൽവീഴാതിരിക്കയില്ല. കുഞ്ഞുലക്ഷ്മിക്ക ജാനു എന്നു വെച്ചാൽ എന്നെക്കൂടി വേണ്ട. ജാനുവിന്റെ ഉത്സാഹത്തിന്മേലാണ് കുഞ്ഞുലക്ഷ്മിയുടേയും കുട്ടികൃഷ്ണന്റെയും സംബന്ധം നടന്നത്. എനിക്കു മകളില്ലാ എന്നേ ഉള്ളൂ. അത്രക്ക് അതിനെയാണ്. എന്റെ മകൻ ഈ കുട്ടിക്ക് ഉടുപ്പാൻ കൊടുക്കണം.

കറുപ്പ്—ഇത് അമ്മ തീർച്ചയാക്കിയാൽ മതിയോ? കുട്ടിക്കും കുട്ടിയുടെ ആൾക്കാർക്കും സമ്മതമാണോ എന്നറിയണ്ടേ?

ഇതു കേട്ടപ്പോൾ ജാനു താഴ്ത്തിയിരുന്ന തല അല്പം പൊക്കി കറുപ്പിനെ ഒരു നോട്ടം നോക്കി. കറുപ്പു ദുഷ്യന്തനായിരുന്നു എങ്കിൽ,

"ഉൽക്കടൌത്സുക്യലജ്ജാക്ഷണം മയി ന്യസ്യ സ-
ചേതസി ഭൃശം സതീ
നോക്കിനിന്നു മഹത്ത്വമോ! ഗാത്രയഷ്ടിയ-
ശ്ശ്യാമലതപോലെ താം."

എന്നു പിന്നെയൊരിക്കൽ പറയുമായിരുന്നു. ആ നോട്ടത്തിൽനിന്നു കറുപ്പിന്നു വേണ്ടതൊക്കെ കറുപ്പു ധരിച്ചു. എങ്കിലും അമ്മ അതു കാണാത്തതിനാൽ 'എന്താണു് ജാനു ഒന്നും മറുപടി പറയാത്തതു്?' എന്നു ചോദിച്ചു. 'ഇതിന്നു ദൈവം മറുപടി പറയട്ടെ' എന്നു ജാനു തൊണ്ടയിടറി പ്രയാസപ്പെട്ടു പറഞ്ഞു. അപ്പോഴേക്കും ജാനുവിന്റെ അമ്മ മുകളിലേക്കു കയറിവന്നു, ജാനുവിന്റെ മുഖത്തു നോക്കി 'എന്താ ജാനു! ഇനിയും കണ്ണീരു വറ്റാറായില്ലേ' എന്നു ചോദിച്ചു.

കറുപ്പിന്റെ അമ്മ.—ഇനി എന്തിനാ അവൾ കരയുന്നതു്?

ജാനുവിന്റെ അമ്മ.—രണ്ടുകൊല്ലമായിട്ടു എന്റെ കുട്ടിക്കു് ഇതുതന്നെയായിരുന്നു പണി. എന്റെ മകളുടെ കൌതുകമുള്ള മുഖം കണ്ണീരിൽ കുളിച്ചല്ലാതെ കണ്ടിട്ടു കൊല്ലം രണ്ടായി.

ഇത്രയും പറഞ്ഞപ്പോഴേക്കും ആ സ്ത്രീക്കും കരച്ചിൽ വന്നു. തന്നെക്കുറിച്ചു് ആ കുട്ടിക്കുള്ള വിചാരത്തിന്റെ ശക്തിയോർത്തു കറുപ്പിന്റെ മുഖവും ഒന്നു വല്ലാതെയായി. സംബന്ധത്തെക്കുറിച്ചു കറുപ്പിന്റെ അമ്മ അല്പം സൂചിപ്പിച്ചപ്പോൾ 'എന്റെ മകൾക്കു് ഒരു ഭർത്താവു വേണമെങ്കിൽ അതു കറുപ്പാണു്' എന്നു ജാനുവിന്റെ അമ്മ ഖണ്ഡിതമായി പറഞ്ഞു. വൈകുന്നേരം പുരുഷന്മാർ വന്നപ്പോൾ ഈ വർത്തമാനം പറകയും എല്ലാവരും അതിസന്തോഷത്തോടുകൂടി സമ്മതിക്കുകയും ചെയ്തു.

രാജാവിന്റെ നിർബ്ബന്ധത്താൽ സംബന്ധം രാമനാഥപുരത്തു വെച്ചുതന്നെ നടത്താൻ തീർച്ചപ്പെടുത്തുകയും നാഗസ്വരം, പട്ടണപ്രവേശം, ബ്രാഹ്മണസ്സദ്യ, ദക്ഷിണ മുതലായ ചടങ്ങുകളോടുകൂടി വളരെ കോലാഹലമായി കഴിയുകയും ചെയ്തു. ശയ്യാഗൃഹത്തിലേയ്ക്കു ആദ്യമായി പ്രവേശിച്ചപ്പോൾ കുറുപ്പ സന്തോഷത്തോടുകൂടി ചൊല്ലുവാൻ തുടങ്ങിയതും ചൊല്ലി അവസാനിക്കാറായപ്പോഴേയ്ക്കും കുറുപ്പിനേയും ജാനകിയേയും കല്പം കരയിച്ചതുമായ ശ്ലോകം ഇതാണ്:—

"കുന്നൽക്കണ്ണി! ഗിരീന്ദ്രസാരമഗജാ-
കാന്തന്റെ ചാപത്തെയും
കന്ദർപ്പൻ ദൃഢമെന്നിവാളു ചൊരിയും
പൂബാണവഷ്ടത്തെയും
ധന്യേ! ശാർങ്ഗ്ഗവരാമനരെല്ലാത്തബലാ-
ഹങ്കാരവുംതീർത്തഴും
നിന്നെക്കിട്ടിയെനിയ്ക്കുസുന്ദരി! മഹാ
യത്നത്തിനാൽ ജാനകി!"



# നാരായണിക്കുട്ടി.

---

## ആദ്യഖണ്ഡം.

---

ഭയങ്കരമായ ഒരു രാത്രി, കുരിരുട്ടു്, അതിതണുപ്പു്. ജീവലോകത്തെ പീഡിപ്പിക്കുന്നതിൽ ആൎക്കാണു് അധികം ശക്തിയെന്നു് ഇരുട്ടും തണുപ്പും കൂടി മത്സരിക്കുകയോ എന്നു തോന്നും. ആകാശത്തിൽ ചന്ദ്രനാകട്ടേ ഒരു നക്ഷത്രമാകട്ടേ ഇല്ല. ചന്ദ്രനും നക്ഷത്രങ്ങളുമുള്ള ആകാശം നമ്മുടെ നാട്ടിലേ ഉള്ളു എന്നും ആ പ്രദേശത്തു തമോഗുണപ്രധാനമായ ഒരാകാശമാണു് ഉള്ളതെന്നും തോന്നിപ്പോകും. അൎദ്ധരാത്രി കഴിഞ്ഞു. ഒരു പ്രാണിയുടെ ശബ്ദവുമില്ല. മൃത്യുവാകുന്ന ദേവത ഈ കിട്ടാണത്തിട്ടു് പല്ലിളിച്ചുകാട്ടുകയും ഇരമ്പുകയും ചെയ്യുകയാണോ എന്നു തോന്നുമാറു് ഇടയ്ക്കിടയ്ക്കു് ഇടിമിന്നലും മുഴക്കവുമുണ്ടു്. കേമമായ ഒരു സദ്യയുടെ വമ്പുറി എന്നപോലെ ഈ ഇടിയും മിന്നലും അതികഠിനമായി പെയ്തു തോറ്റ ഒരു മഴയുടെ അവശേഷമാണു്. ഇടിയിലുള്ള ഭയം നിമിത്തവും തണുപ്പിന്റെ ശക്തിയാലും മദിരാശിയിൽനിന്നു് ബോമ്പേക്കു പോകുന്ന മെയിൽ വണ്ടിയുടെ ജനാലകളെല്ലാം അടച്ചിരിക്കുന്നു. എന്നാൽ രണ്ടാം ക്ലാസ്സിൽ രണ്ടു മുറികളുടെ വാതിലുകൾ മാത്രം തുറന്നു കിടപ്പുണ്ടു്. അവ രണ്ടും അടുത്തടുത്തുള്ളതാണു്.

ഇതിലൊന്നിൽ ചെറുപ്പക്കാരനായ ഒരാൾ മാത്രമെ ഉ
ള്ളു. അയാൾ ബൂട്ട്സും, കാൽസ്രായും, കോട്ടും, വെ
ട്ടി ഭംഗിയാക്കിയ തലയിൽ ഒരു തൊപ്പിയും, വാച്ചും,
ചങ്ങലയും ധരിച്ച ഒരു ജോറുകാരനാണ്. തടിച്ച
ഫ്ലാനൽകൊണ്ടുള്ള ഉടുപ്പു ധരിച്ചിരുന്നതിനാൽ പുറത്തു
ള്ള തണുപ്പിന്റെ വട്ടവും മനസ്സ് ഏകാഗ്രമായി ഒരു
പുസ്തകത്തിൽ പതിച്ചുകൊണ്ടിരുന്നതിനാൽ ഇടിയുടെ
യും മിന്നലിന്റെയും കോലാഹലവും താനൊന്നുമറിയു
ന്നില്ല. മറ്റെ രണ്ടാം ക്ലാസ്സ് വണ്ടിയിൽ അയ്മ്പത്ത
ഞ്ചു വയസ്സു പ്രായമുള്ള ഒരു യോഗ്യപുരുഷനും നാല്പതു
വയസ്സായ ഒരു സ്ത്രീയും അവരുടെ ഏകപുത്രിയായി പ
തിനാറു വയസ്സു പ്രായമുള്ള ഒരു യുവതിയും മാത്രമെ ഉ
ള്ളു. വിലയേറിയതും വളരെ ചൂടുള്ളതുമായ ഒരു തരം
ശീലകൊണ്ടു വെള്ളക്കാരത്തികളുടെ ഉടുപ്പിന്റെ സ
മ്പ്രദായത്തിൽ തുന്നിച്ചിട്ടുള്ള ഉടുപ്പാണ് മകൾ ധരിച്ചി
രിക്കുന്നത്. അച്ഛനും അമ്മയും കട്ടിയുള്ള കംബളം
കൊണ്ട് ആപാദചൂഡം മൂടിപ്പുതച്ചു കിടക്കുന്നു. അച്ഛ
ന്റെ കാൽ രണ്ടും എടുത്ത് മടിയിൽ വെച്ചു താലോടി
ക്കൊണ്ടു മകൾ ഇരിക്കുകയാണ്.

അച്ഛൻ—മകളെ! നീ ഇങ്ങിനെ ഇരുന്നു കഴങ്ങേണ്ട. മേലെ തട്ടിൽ കയറി കിടന്നോളു.

മകൾ—വേണ്ട അച്ഛാ! എനിക്ക് അച്ഛന്റെ കാൽക്കൽ ഇരിക്കുന്നതാണ് അധികം സുഖം.

അച്ഛൻ—എന്നാൽ ഞാൻ മുകളിലേക്കു പോയെങ്കിലോ?

മകൾ — എന്നാൽ ഞാനും വരും.

അച്ഛൻ — ഹാ! ഹാ! അതുണ്ടാവുമോ കുട്ടീ? എനിയ്ക്കു പ്രായമായില്ലേ, മുകളിലേയ്ക്കു പോകേണ്ട കാലമായില്ലേ?

മകൾ — ഇങ്ങിനെ ഒന്നും പറഞ്ഞ് എന്നെ വ്യസനിപ്പിയ്ക്കരുത്, ഞാൻ കരയും.

അമ്മ — കാര്യമല്ലേ? ഞങ്ങൾക്കു പോകേണ്ട കാലം വന്നാൽ പോകാതെ കഴിയുമോ? രാമനേ! ഇന്നല്ലെങ്കിൽ നാളെ ഞങ്ങൾ പോയിട്ട് ഇരിയ്ക്കേണ്ടവളല്ലേ നീ?



കുട്ടി മറുപടി പറയുന്നതിനു മുമ്പു വണ്ടി ഒരാപ്പീസ്സിൽ എത്തി. അതിനാൽ ഈ സംഭാഷണവും നിന്നു. വണ്ടി നീങ്ങിത്തുടങ്ങിയതിനു ശേഷം,

മകൾ — അച്ഛാ! തണുപ്പു വല്ലാതെ ഉണ്ട്. ഒരു ബ്ലാങ്കറ്റ് കൂടി വേണോ?

അച്ഛൻ — വേണ്ട വേണ്ട. ഒന്നുകൊണ്ടുതന്നെ വളരെ ഉഷ്ണിയ്ക്കുന്നു. കുറേശ്ശെ ദാഹവും ഉണ്ട്. ഗോപാലൻ പിടിമൊന്തയിൽ ചുക്കുവെള്ളം കൊണ്ടുവന്നു വെച്ചിട്ടില്ലേ?

മകൾ — ഉണ്ട്. പക്ഷെ അതു വല്ലാതെ തണുത്തുപോയി. ഞാൻ ഒരു സോഡക്കുപ്പി പൊട്ടിയ്ക്കാം.

അച്ഛൻ — ഏതായാലും വേണ്ടില്ല, എനിയ്ക്കു കുറച്ചു വേണം.

അമ്മ — കുറച്ചെനിയ്ക്കും.

മകൾ ഉടനെ കപ്പി ഇറന്നു രണ്ടു ഗ്ലാസ്സിലാക്കി അപ്പനും അമ്മെക്കും കൊടുത്തു. 'ആവൂ' എന്നു പറഞ്ഞ് അവർ യഥാപൂർവം മൂടിപ്പുതച്ചു കിടപ്പായി. മകൾ അപ്പന്റെ കാലും തലോടിക്കൊണ്ടു പണ്ടത്തെപ്പോലെ തന്നെ ഇരുന്നു. അഞ്ചു മിനിട്ടിനുള്ളിൽ അപ്പൻ ഉറങ്ങി എന്നു മകൾക്കു മനസ്സിലായി. മകൾ ഓരോ മനോരാജ്യം വിചാരിച്ചു തുടങ്ങി. 'ഇത്ര വാത്സല്യമുള്ള ഗുരുജനങ്ങളെ ശുശ്രൂഷിക്കുന്നതിനേക്കാൾ സന്തോഷമായി മറ്റെന്താണ് ഉള്ളത്? എന്റെ അപ്പന്റെ ഗുണങ്ങൾക്കതിരില്ല. ഇതുവരെയും എന്നോട് ഒരു കടുത്ത വാക്കു പറഞ്ഞിട്ടില്ല. ബാങ്കിൽ പണം ഉറപ്പിച്ചതിലും ഭൂമി വാങ്ങിയതിലും ബങ്കളാവു പണിയിച്ചതിലും ഒന്നുമല്ല അധികം കാര്യം. 'അപ്പപ്പാ എനിക്കു ഇംഗ്ലീഷു പഠിക്കാൻ മോഹമുണ്ട്.' എന്നു ഞാൻ പകുതി പറഞ്ഞപ്പോഴേക്കും 'അങ്ങിനെതന്നെ' എന്നു പറഞ്ഞ് അമ്മയോടൊരുമിച്ച് ആറു കൊല്ലം എന്റെ പഠിപ്പിനുവേണ്ടി മദിരാശിയിൽ താമസിച്ചില്ലേ? പണം എത്ര ചിലവായി? കഷ്ടം എത്ര പെട്ടു? എന്റപ്പപ്പാ' ഇത്രയും പറഞ്ഞപ്പോഴേക്കും അപ്പനെക്കുറിച്ചുള്ള പ്രതിപത്തിയുടെ ആധിക്യത്താൽ അപ്പന്റെ കാലല്പം ഉയർത്തി, തന്റെ തല അല്പം താഴ്ത്തി കാലിന്മേൽ ഒന്നുമ്മവെച്ചു. പിന്നേയും വിചാരം തുടങ്ങി. 'കാശിക്കു പോകുമ്പോൾ എന്നെ കൊണ്ടുവരാതെ കഴിക്കാൻ നോക്കിയല്ലോ. അമ്മയാണ് അധികം വാശി

പിടിച്ചതു്. അയ്യോ! തന്റെ മകൾ വഴിയാത്രകൊണ്ടു കഷ്ടപ്പെട്ടു പോകുമെന്നു വിചാരിച്ചാണെ എന്റെ അമ്മ പറഞ്ഞതു്. എന്റെ കണ്ണുനീരുകണ്ടപ്പോൾ പ്രകൃതം മാറി എന്നെ കൊണ്ടുപോരണമെന്നു സിദ്ധാന്തിച്ചതും അമ്മതന്നെയാണെ. എന്റെ അമ്മ!' ഇത്രയും പറഞ്ഞു് അച്ഛന്റെ കാൽ താഴത്തുവെച്ചു് അമ്മ കിടക്കുന്നതിന്നടുത്തു പോയി അമ്മയുടെ കാലിന്മേലും ഒന്നമ്മ വെച്ചു. 'നിങ്ങൾക്കെന്താ തലയ്ക്കു നല്ല സുഖമില്ലെ അമ്മെ' എന്നു് അമ്മ ചിരിച്ചുംകൊണ്ടു ചോദിച്ചപ്പോഴാണ് അമ്മ ഉറങ്ങീട്ടില്ലെന്നു മകൾക്കു മനസ്സിലായതു്. 'ഒന്നുമില്ല' എന്നു പറഞ്ഞു പൂർവ്വസ്ഥാനത്തുതന്നെ വന്നിരുന്നു. ഒരു ഇംഗ്ലീഷു ബുക്കെടുത്തു വായിപ്പാൻ തുടങ്ങി. ഈ സമയത്തെല്ലാം തീവണ്ടിയാകട്ടെ, മറിപ്പാൻ കിടക്കുന്ന ഒരാൾക്കു കഫത്താൽ 'കണ്ഠാവരോധനം' നിമിത്തമുണ്ടാകുന്ന 'ഘരഘര' ശബ്ദംപോലെയുള്ള ശബ്ദത്തോടുംകൂടി ഓടിയും ക്ഷുദ്രൻ, തമകൻ, ഛിന്നൻ ഇത്യാദികളായ ഓരോ വായുവും വലിച്ചതിന്റെ മറെറാന്നിലേക്കു കടക്കുമ്പോഴുണ്ടാകുന്ന പ്രാണദണ്ഡവും പ്രവേശിച്ചു കഴിഞ്ഞാൽ സ്വല്പനേരത്തേക്കുണ്ടാവുന്ന ഒരു ശാന്തതയും വീണ്ടും പൂർവ്വപ്രകാരേണയുള്ള വലിയുംപോലെ ഓരോ ആപ്പീസ്സും അടുക്കുമ്പോൾ ഉച്ചത്തിൽ ഒന്നു നിലവിളിച്ചും പിന്നെ സ്വല്പനേരം അനക്കംകൂടാതെ നിന്നും പിന്നെയും പണ്ടത്തെ മാതിരിതന്നെ ഓടിയും തന്റെ ജോലി ക്രമമായി നടത്തിക്കൊണ്ടിരിക്കുന്നു. നോവൽ

വായിക്കുന്ന നമ്മുടെ യുവതി വായിച്ച ഒരു വ്യസനഘട്ടത്തിൽ എത്തിയിരിക്കുന്നു. കഥയിൽ ഏകാകിനിയായി അപകടസ്ഥിതിയിൽപെട്ട ഒരു സ്ത്രീ 'ദൈവമേ! എന്നെ രക്ഷിക്കണെ' എന്നു വ്യസനാക്രാന്തയായി നിലവിളിക്കുകയായിരുന്നു. സന്ദർഭത്തിന്റെ ഗൌരവംകൊണ്ട് ഈ ഘട്ടത്തിൽ നമ്മുടെ യുവതിക്കു സഹതാപം നിമിത്തം കണ്ണിൽ വെള്ളം നിറയുകയും മനസ്സിനു തട്ടിയ ക്ഷോഭത്തിന്റെ ശമനത്തിന്നായി തീവണ്ടിയുടെ ജനാലയിൽകൂടി തല പുറത്തേക്കിട്ടുകൊണ്ടിരിക്കുകയും ചെയ്തു. ഒരു കായലിന്റെ നടുക്കൂടി തീവണ്ടിപ്പാതയിട്ട് അതിന്മേൽകൂടിയാണ് വണ്ടി പോകുന്നത് എന്നു തോന്നത്തക്കവണ്ണം ആ പ്രദേശം മുഴുവനും ജലപ്രളയമായിക്കിടക്കുന്നു. എന്നല്ല ചില ദിക്കുകളിൽ വണ്ടിവഴിയിലേക്കുകൂടി വെള്ളം കയറീട്ടുണ്ട്. പെട്ടന്നു വണ്ടിക്കു വല്ലാതെ ഒരു ചലനവും കുട്ടിയിരിക്കുന്ന ഭാഗത്തേക്ക് ഒരു ചതവും പറ്റിയതോടുകൂടി ആ യുവതി പുറത്തേക്കു വെള്ളത്തിൽ വീഴുകയും വലുതായ ഒരു പാലം അമ്പേ തകർന്നു വണ്ടി പുഴയിൽ വീണു താണുപോകയും ചെയ്തു. (ഇതിനേയൊരു അപകടം ഉണ്ടായതായി കേട്ടിട്ടില്ലല്ലൊ എന്നു വായനക്കാരാരും ശങ്കിപ്പാനാവശ്യമില്ല. പ്രസിദ്ധപ്പെട്ട 'മംഗപട്ടണം' അപകടംതന്നെയാണിത്) 'ദൈവമേ! എന്നെ രക്ഷിക്കണെ' എന്നു കഥയിലെ സ്ത്രീ നിലവിളിച്ച വാക്കുകൾതന്നെ ഓർത്തുകൊണ്ടിരുന്ന നമ്മുടെ സ്ത്രീ ആ വാക്കുകൾതന്നെ വിചാ

രിക്കാതെ ഇംഗ്ലീഷിൽ ഉറക്കെ വിളിച്ചു പറഞ്ഞു. 'നിങ്ങളെ ഞാൻ രക്ഷിക്കും' എന്ന് ഇംഗ്ലീഷിൽ പറഞ്ഞുകൊണ്ടു നമ്മുടെ പരിഷ്കാരിയായ യുവാവ് അടുത്തു വന്നു. അദ്ദേഹം പാലം മുറിഞ്ഞു വണ്ടി പുഴയിൽ വീഴുന്നതായി അറിഞ്ഞു രക്ഷപ്പെടുവാനായി പുറത്തേക്കു ചാടിയതാണ്. ദൈവഗത്യാ അദ്ദേഹം ചാടിയദിക്കിൽ നിലയുണ്ടായിരുന്നു. സമയത്തിന്റെയും സ്ഥലത്തിന്റെയും അപകടത്തിന്റെയും ഭയങ്കരതയാൽ പെട്ടെന്നു സ്തബ്ധനായി നില്ക്കുമ്പോഴാണ് തന്നേക്കാൾ അപകടസ്ഥിതിയിൽ പെട്ടതും തന്നേക്കാൾ മനോധൈര്യവും ദേഹശക്തിയും ഉണ്ടാവില്ലെന്ന് ഊഹിക്കാവുന്നതുമായ ഒരാളുടെ മേൽ വന്ന നിലവിളി കേട്ടത്. സാമാന്യമുള്ള ആളുകളെല്ലാം, അത്യാപത്തു മരണത്തിൽ ഭയമുള്ള 'മദ്ധ്യമ'വർഗ്ഗത്തിൽപ്പെട്ടവരെല്ലാം താന്താങ്ങളുടെ പ്രാണങ്ങളുംകൊണ്ടു കരപിടിക്കുവാൻ നോക്കുകയാണ് അപ്പോൾ ഉണ്ടാവുക. എന്നാൽ 'പരോപകാരാർത്ഥമിദം ശരീരം' എന്നുള്ള ആപ്തവാക്യത്തിന്റെ സാരാംശം വേണ്ടുംവണ്ണം ഗ്രഹിച്ച് അതിന്നനുസരണമായി പ്രവർത്തിക്കുവാൻ ശീലിച്ചു തുടങ്ങീട്ടുള്ള ഗംഭീരചിത്തനായ നമ്മുടെ യുവാവാകട്ടെ ദീനസ്വരത്തിലുള്ള ഒരു സ്ത്രീശബ്ദം കേട്ടപ്പോൾ അവളെ രക്ഷിക്കുവാൻ നോക്കേണ്ടതു തന്റെ പൌരുഷത്തിന്റെ കടമയാണെന്നോർത്ത് ആ ശബ്ദം കേട്ട ദിക്കിലേക്കു നീന്തിച്ചെന്നതാണ്.

ഹാ കഷ്ടം! മനുഷ്യന്റെ സ്ഥിതികളെല്ലാം എത്ര

നസ്സാരങ്ങളാണ്. ഒരു മണിക്കൂറുമുമ്പു വാത്സല്യമുള്ള ഗുരുജനങ്ങളുടെ ശുശ്രൂഷാസുഖം അനുഭവിച്ചുകൊണ്ടിരുന്ന ആ കുട്ടിയുടെ മാതാപിതാക്കന്മാരെവിടെ? ശുശ്രൂഷാസുഖമെവിടെ? മോളിലേയ്ക്കു പോകുന്നതിനെപ്പറ്റി നേരംപോക്കായി പറഞ്ഞ ആ അപ്പനമ്മമാരുടെ കളിവാക്കിന്റെ ഫലമെന്തായി? മകളുടെ കൈകൊണ്ടു രണ്ടുപേരും വെള്ളം വാങ്ങി കുടിച്ചപ്പോൾ അത് അവസാനത്തെ വെള്ളമാണെന്ന് ആർ വിചാരിച്ചു? ഈവക ചിന്തകളെല്ലാം നിൎത്തിവെയ്ക്കാം. പ്രകൃതം നടക്കട്ടെ.

യുവതി — അങ്ങയുടെ ദയയ്ക്കു വളരെ വന്ദനം. എന്നാൽ ഞാൻ ജീവിച്ചിരിപ്പാൻ ആശിക്കുന്നില്ല. എന്റെ ആശാദീപങ്ങൾ രണ്ടും ഈ വെള്ളത്തിൽ കെട്ടുപോയി. എന്റെ അപ്പാ! എന്റെ അമ്മേ! നിങ്ങൾ എന്നെ തനിയെയിട്ടുംകൊണ്ട് എങ്ങിനെ പോയി. നിങ്ങൾക്ക് ഒരു മകളല്ലേ ഉള്ളു.

യുവാവ് — ഞാൻ ഹൃദയപൂൎവ്വമായി സഹതപിക്കുന്നു. എങ്കിലും അവനവൻ രക്ഷപ്പെടാൻ മാൎഗ്ഗം നോക്കേണ്ടതാണ്.

യുവതി — പക്ഷേ എനിക്കു അതിനു മനസ്സു വരുന്നില്ല ഞാൻ മാത്രം ജീവിച്ചിരുന്നിട്ട് എന്താണ് കാൎയ്യം. അയ്യോ! എന്റെ അപ്പനേയും അമ്മയേയും ഒരു മാസം പിരിഞ്ഞിരിപ്പാൻ വയ്യാഞ്ഞിട്ടാണല്ലോ ഞാൻ ഈ കാശിയാത്രയിൽകൂടെ പോന്നത്. ഇനി

അവരെ എന്നെന്നേയ്ക്കും പിരിഞ്ഞു ഞാൻ ജീവിച്ചിരിയ്ക്കുന്നതെങ്ങിനെ? അവരുടെ മുറിയിൽ ചെന്നുകിടന്നു ചാവട്ടെ, എന്നും പറഞ്ഞു വെള്ളത്തിൽ ഒരു മുങ്ങ്. യുവാവ് ഒപ്പം മുങ്ങി. ഒരു നിമിഷത്തിനുള്ളിൽ കയ്യുപിടിച്ചു യത്നിച്ചുകൊണ്ടുവന്നു.

യുവാവ് — അരുതെ! ഈ സാഹസം ചെയ്യരുത്. ആത്മഹത്യ ചെയ്താൽ പരത്തിൽ ഗതിയില്ല എന്നു മാത്രവുമല്ല കുട്ടി ഉദകക്രിയ ചെയ്തിട്ടുവേണം മാതാപിതാക്കന്മാൎക്ക് ഗതി കിട്ടുവാൻ. അതുകൊണ്ടു രക്ഷപ്പെടുവാൻ നോക്കണം. ഇപ്പോഴത്തന്നെ ഒഴുക്കിന്റെ ശക്തിയാൽ കാൽനാഴികദൂരം പോന്നുകഴിഞ്ഞു. ഇനിയും സമയം കളഞ്ഞാൽ രക്ഷ ഇച്ഛിച്ചാലും സാധിയ്ക്കില്ലെന്നുള്ള ഘട്ടമാകും.

യുവതി — എനിയ്ക്ക് ആ ഘട്ടം വരേണമെന്നാണ് മോഹം. എന്നാൽ നിങ്ങൾ പറയുന്ന ആത്മഹത്യാദോഷം ഇല്ലല്ലോ. നിങ്ങൾ രക്ഷാമാൎഗ്ഗം നോക്കിക്കൊൾവിൻ.

ഇതു കേട്ട യുവാവു ബുദ്ധി ക്ഷയിച്ച പ്രാൎത്ഥനാരൂപമായി താഴെ പറയുംപ്രകാരം മലയാളത്തിൽ പറഞ്ഞു. 'അല്ലയോ പരമേശ്വരി! സൎവ്വജ്ഞയായ ഈ സാധുവിൽ അവിടേയ്ക്ക് അലിവില്ലാതായ്പോയതു് എന്താണ്? ഞാൻ എത്രതന്നെ ന്യായം പറഞ്ഞിട്ടും കുട്ടിയുടെ മനോഗതി ഭേദപ്പെടുന്നില്ലല്ലോ. ഏതു് ദേശക്കാരിയാണ് ഏതു ജാതിക്കാരിയാണു എന്നു നിശ്ചയമില്ലെങ്കിലും

അനന്യശരണയായി അത്യാപത്തിൽപ്പെട്ട ഈ സാധുവിനെ മൃത്യുവിൻെറ വായിൽ ഗ്രസിക്കൊണ്ടു പോവാൻ എനിയ്ക്കു ധൈൎയ്യവും വരുന്നില്ല. ഒന്നുകിൽ നൈരാശ്യം വിട്ടു രക്ഷാമാൎഗ്ഗം നേടുവാനുള്ള ബുദ്ധി ഈ കുട്ടിയ്ക്കു് ഉണ്ടാകണം. അല്ലെങ്കിൽ സ്വല്പനേരത്തേയ്ക്കു് എൻെറ മനസ്സിനെ കരിങ്കല്ലുപോലെ ആക്കിത്തരണം. രണ്ടിലൊന്നു ചെയ്യാതെ എന്നെ വലയ്ക്കരുതേ തമ്പുരാട്ടി!

യുവതി—(മലയാളത്തിൽതന്നെ) നിങ്ങൾ മലയാളം സംസാരിയ്ക്കുന്നുണ്ടല്ലോ. മലയാളത്തുകാരനാണോ?

യുവാവ്—അതെ. കുട്ടിയും മലയാളത്തുകാരിയാണോ?

യുവതി—അതെ. ഇത്ര ഗുണവാനായ ഒരാൾ മലയാളത്തിൽ ഉള്ളത് ഒരു അഭിമാനഹേതുതന്നെ. നിങ്ങളുടെ ഔദാൎയ്യത്തിനു ഞാൻ കീഴടങ്ങുന്നു. എന്നാൽ കരകാണുവാൻ പാടില്ലാത്ത വിധത്തിൽ നാലുപുറവും ജലപ്രവാഹമായിരിയ്ക്കുമ്പോൾ രക്ഷപ്പെടുവാനുള്ള മാൎഗ്ഗമെന്തു്?

യുവാവ്—ഈ പുഴ അധികം വിസ്താരമുള്ളതല്ല. നിലയില്ലാത്ത വെള്ളം പുഴയിലേ ഉണ്ടായിരിയ്ക്കയുള്ളൂ. കരയിലും വെള്ളമുണ്ടെങ്കിലും നമുക്കു നില കിട്ടും. ഈശ്വരിയും സഹായിയ്ക്കട്ടെ.

യുവതി—‘പോതമഹാൎണ്ണവേ ലീനനായീടിലും’ രക്ഷിപ്പാൻ കഴിവുള്ള മൂൎത്തിയാണല്ലോ ഭഗവതി.

ഇത്രയും പറഞ്ഞു രണ്ടുപേരും പുഴയുടെ കരപിടിയ്ക്കുവാൻ നീന്തിത്തുടങ്ങി. നല്ലകാലത്തു ബന്ധുക്കളായി

ട്ടുള്ളവർകൂടി ദുഷ്കാലങ്ങളിൽ ശത്രുക്കളായിത്തീരുമെന്നു ള്ളതിന്നു ദൃഷ്ടാന്തമായി, വണ്ടിയിൽ ഇരിയ്ക്കുമ്പോൾ രണ്ടുപേരേയും കഠിനമായ ശീതത്തിന്റെ ബാധയിൽനിന്നു രക്ഷിച്ച ഫ്ലാനൽ ഉടുപ്പുകൾ ഇപ്പോൾ വെള്ളത്തെക്കാൾ അധികം തണുപ്പുള്ളതായും നീന്തുന്നതിൽ വലിയ പ്രതിബന്ധമായും തീൎന്നിരിയ്ക്കുന്നു. പ്രാണരക്ഷയ്ക്കുള്ള പരിശ്രമമാകയാൽ ഇതൊന്നും സാരമാക്കാതെ ഒരു ഇരുപതുവാര നീന്തി. അപ്പോഴെയ്ക്കും യുവാവിന്റെ കാൽ നിലത്തു-കുട്ടി 'ഇനി നീന്തണ്ട. ഇവിടെ നിലയുണ്ട്' എന്നു യുവാവു പറയുന്നതു കേട്ട് 'ഇനി നീന്തേണമെന്നു പറഞ്ഞാലുംകൂടി വയ്യാത്ത നിലയായി' എന്നു യുവതി മറുപടി പറഞ്ഞു.

രണ്ടുപേരും അല്പം വിശ്രമിച്ചതിന്നു ശേഷം വെള്ളത്തിൽ കൂടി നടന്നുതുടങ്ങി. നടക്കുന്തോറും വെള്ളം കുറഞ്ഞു കുറഞ്ഞു വരുന്നതായി കണ്ടു രണ്ടുപേൎക്കും അല്പം ആശ്വാസം തോന്നി. എന്നാൽ മാനസികമായും കായികമായും ഉള്ള അവസ്ഥാഭേദത്താൽ രണ്ടുപേരും മൌനവ്രതംതന്നെ ആചരിച്ചു. ഏകദേശം ഒരു മണിക്കൂറുകൊണ്ട് അവർ വെള്ളമില്ലാത്ത കര ചവുട്ടി. അവിടെ വീടും കുടിയും ഒന്നും അടുത്തില്ല. ഉണ്ടെങ്കിലും തമസ്സമുദ്രത്തിൽമുങ്ങിക്കിടക്കയാൽ വേർതിരിച്ചറിയാനും പാടില്ല. കഷ്ടം! മനുഷ്യൎക്ക് ഇത്ര കഷ്ടസ്ഥിതി വരാമല്ലോ. രണ്ടുനേരം സുഖമായി ഭക്ഷണവും മൂന്നുനേരം കാപ്പിയും പലഹാരവും കഴിച്ചു പട്ടമെത്തപ്പുറത്തു

മിനുസമേറിയ സാധനങ്ങളെക്കൊണ്ടു പുതച്ചു ശീലിച്ചിട്ടുള്ള രണ്ടു കുട്ടികൾ — തീവണ്ടിയിൽ മൂന്നാം ക്ലാസ്സിൽ സുഖം മതിയാകയില്ലെന്നു വെച്ചു രണ്ടാം ക്ലാസ്സിൽ കയറി പോന്നിരുന്ന നമ്മുടെ തങ്ങണ്ണീതങ്ങണ്ണന്മാർ — തണുത്തു വിറച്ചും ഇരുട്ടുകൊണ്ടു വഴി കാണാതെയും തീരെ അപരിചിതമായ ഒരു ദിക്കിൽ പെട്ടു വലയുന്നു. തങ്ങളുടെ നിത്യസുഖങ്ങളിൽ യാതൊന്നും വേണമെന്നു രണ്ടുപേൎക്കും ആശയില്ല. നനഞ്ഞൊലിക്കുന്ന ഈ ഉടുപ്പുകൾ മാററിയിട്ടു നഗ്നതയെ മറപ്പാൻ മാത്രം ഓരോ വസ്ത്രം — 'അമ്മാ! ഒരു വസ്ത്രം കൊടു അമ്മാ' എന്നു ദയനീയമായ സ്വരത്തിൽ പറഞ്ഞു യാചിക്കുന്ന ദീനജനങ്ങളിൽ ഉള്ള അനുകമ്പകൊണ്ടു തങ്ങൾ രണ്ടുപേരും പല സാധുജനങ്ങൾക്കും പല അവസരങ്ങളിലും കൊടുത്തിട്ടുള്ള അനവധി പഴയ വസ്ത്രങ്ങളിൽ ഓരോന്നു — കിട്ടി, വെറും യാചകന്മാരെപ്പോലെ അടുത്തു ധാരാളം കത്തിക്കൊണ്ടിരിക്കുന്ന ഒരു തീയിന്നരികത്തിരുന്നാൽ പരമസുഖമായി എന്നു രണ്ടുപേൎക്കും തോന്നി.

ആകപ്പാടെ മനസ്സിന്നുണ്ടായ അസഹ്യമായ സങ്കടം രണ്ടുപേരുടേയും മനോബലത്തെ ഭേദിച്ചു ബാഷ്പരൂപമായി പുറത്തേക്കു് പ്രവഹിച്ചു. കരഞ്ഞിട്ടെന്താണ് കാൎയ്യം? അടുത്തടുത്തു നില്ക്കുന്ന രണ്ടുപേർ തമ്മിൽത്തന്നെ കാണുന്നില്ല. പിന്നെയാണോ മറെറാരുത്തൻ കണ്ടു് ഇതിനൊരു ഉപശാന്തിയുണ്ടാക്കുക? എല്ലാസ്ഥലത്തും എല്ലാ സമയത്തും പ്രകാശിച്ചുകൊണ്ടിരിക്കുന്ന

ഒരു തേജസ്സുണ്ടല്ലോ. ആ തേജസ്സുതന്നെ അവരുടെ അകത്തും പുറത്തുമുള്ള അന്ധകാരത്തെ അകററട്ടെ.

യുവാവ്—ഇങ്ങിനെ നിന്നാൽ തണുപ്പിന്റെ ആധിക്യത്താൽ നമ്മുടെ ദേഹമെല്ലാം തരിച്ചു നടപ്പാൻ പാടില്ലാതെയായിപ്പോകും. അതുകൊണ്ടു കാണുന്ന വഴിയിൽകൂടെ നടക്കാം. വല്ല വീടും കണ്ടാൽ കയറിച്ചെല്ലാം.

യുവതി— എന്റെ കരചരണങ്ങളോ ഇപ്പോൾതന്നെ സോപ്പുപോലെ പെരുമാറുവാൻ സാധിക്കാതായി. ഒരു ഫർലാങ്ങ് തികച്ചു നടപ്പാൻ എനിക്കു കഴിവില്ല. അതിനാൽ മഹാപാപിയായ എന്നെവിട്ട് എവിടെയെങ്കിലും പോയി രക്ഷപ്പെടുകയാണ് നല്ലത്. ഇങ്ങിനെയുള്ള ഒരു മകൻ മരിച്ചാൽ മാതാപിതാക്കന്മാർ സഹിക്കയില്ല. എന്നെപ്പററി അനുശോചിപ്പാൻ ആരുമില്ലല്ലോ.

നാലുപുറവും കാട്ടുതീ പടർന്നുകത്തിവരുമ്പോൾ അതിനുള്ളിൽ പെട്ടിട്ടുള്ള കൊച്ചുമൃഗങ്ങൾ പ്രാണരക്ഷയ്ക്കുവേണ്ടി അഗ്നിജ്വാലയിൽ കൂടിത്തന്നെ പുറത്തേയ്ക്കുചാടുന്നതുപോലെയായിരുന്നു മേൽ പറഞ്ഞ അവസാനവാചകത്തിലെ ഓരോ വാക്കും സൌഭാഗ്യവതിയായ ആ യുവതിയുടെ കണ്ഠത്തിൽനിന്നു പുറപ്പെട്ടത്. കഠിനഹൃദയനായ ഒരു രാക്ഷസനിൽപോലും അലിവുവരുത്തുവാൻ മതിയായിരുന്ന ആ വാക്കുകളാൽ പ്രകൃത്യാ ദയാലുവായ ആ യുവാവ് സ്തബ്ധനായതിൽ അത്ഭുതപ്പെടാനില്ല

എങ്കിലും ഈ സമയം വ്യസനിപ്പാനുള്ള ഒന്നല്ലാതിരുന്നതിനാൽ പൌരുഷം മുഴുവനും വിളിച്ചുകൂട്ടേണ്ടിവന്നു.

യുവാവ്—വാശിപിടിച്ചിട്ടു ഫലമില്ലെന്നു കുട്ടിക്കു തന്നെ നല്ല ബോദ്ധ്യമുണ്ട്. ധർമ്മത്തെ ധ്വംസിച്ചു തുച്ഛമായ ഈ ശരീരത്തെ രക്ഷിപ്പാൻ ആഗ്രഹിക്കുന്നവനല്ല ഞാൻ. കുട്ടി മരിക്കയാണെങ്കിൽ ഞാനും മരിച്ചുവേണ്ടു. ഈ വിഷയത്തിനു യാതൊരു ഭേദവുമില്ല.

യുവതി—അങ്ങയുടെ ഈ ധർമ്മബുദ്ധിക്കു ദൈവം തന്നെ പ്രതിഫലം തരും. വിടാതെ വാശിപിടിക്കുന്ന അങ്ങക്കുവേണ്ടി ഞാൻ ജീവിച്ചിരിക്കാമെന്നാണ്. അതുകൊണ്ടു കഴിവുള്ളേടത്തോളം നടക്കാം.

ഇത്രയും പറഞ്ഞു രണ്ടുപേരും കൂടി തപ്പിത്തടഞ്ഞു പതുക്കെപ്പതുക്കെ നടന്നുതുടങ്ങി. പുഴയുടെ കരയും പാടങ്ങളും വിട്ടു മരക്കടിലുകൾ നിറഞ്ഞിട്ടുള്ള വഴികളിലെത്തിയപ്പോൾ നേത്രേന്ദ്രിയംകൊണ്ടു യാതൊരു പ്രയോജനവുമില്ലാത്ത വിധം ഇരുട്ടായി. വല്ല വീടും കണ്ടുപിടിക്കാമെന്നുണ്ടായിരുന്ന മോഹം രണ്ടുപേർക്കും തീരെ ഇല്ലാതായി ബുദ്ധിക്ഷയിച്ചു വീണ്ടും നില്പായി. അപ്പോഴക്കും കുറെ അകലെയായി റാന്തൽവിളക്കുംകൊണ്ട് ഒരാൾ കടന്നുപോകുന്നതു കണ്ടു. യുവാവു കഴിവുള്ള വിധം ഉച്ചത്തിൽ ഒരു ശബ്ദം പുറപ്പെടുവിച്ചപ്പോൾ വിളക്കുകാരൻ ഈ വഴിക്കു തിരിച്ചു. 'ചരാചരാത്മകമായ പ്രപഞ്ചത്തെ ഭരിക്കുന്ന പരബ്രഹ്മതേജസ്സാണ് ഈ കാണുന്നത്? എന്നു യുവാവു ഗൽഗദാക്ഷരത്തിൽ പറഞ്ഞതി

നെ കേട്ട യുവതിയ്ക്കും വിസ്മയകരമായ ഭക്തിവിശ്വാസങ്ങളാൽ കണ്ണിൽ വെള്ളം നിറഞ്ഞു.

വിളക്കുംകൊണ്ട് അയാൾ അടുത്തുവന്ന രണ്ടുപേരുടേയും മുഖത്തു പ്രത്യേകം സൂക്ഷിച്ചുനോക്കിയപ്പോൾ കോമളമായ ആ സ്ത്രീമുഖത്തു മുത്തുകൾപോലെ വിളങ്ങുന്ന കണ്ണീർത്തുള്ളികൾ അയാളുടെ മനസ്സിനെ പാടില്ലാതെ പീഡിപ്പിച്ചു. തവിട്ടുനിറത്തിൽ ഒരു കുപ്പായവും കാവിവസ്ത്രംപോലെ ഒരു സോമനും ചെവിമൂടുന്ന ഒരു തൊപ്പിയും ധരിച്ചിട്ടുള്ള നമ്മുടെ വിളക്കുകാരൻ തനിയ്ക്കുള്ള മുറിഇംഗ്ലീഷുകൊണ്ട് അവരുടെ സ്ഥിതികൾ മിക്കവാറും ചോദിച്ചറിയുകയും വളരെ സമീപത്തുള്ള തന്റെ ഗൃഹവും അതിലുള്ള സകലസാധനങ്ങളും സന്തോഷപൂർവ്വം അവരുടെ അധീനത്തിൽ വെപ്പാൻ സന്നദ്ധനാണെന്നും സുഖപ്പെടുന്നതുവരെ എളിയപൂർവ്വമായ തന്റെ ആതിഥ്യം സ്വീകരിച്ച് താമസിച്ചാൽ കൊള്ളാമെന്ന് അപേക്ഷയുണ്ടെന്നും ആദരവോടുകൂടി പറകയും ചെയ്തു. മനുഷ്യഹിംസാതല്പരനായ ഒരു പരമദുഷ്ടൻ വന്നു ക്ഷണിയ്ക്കുന്നതാണെങ്കിലും തല്ക്കാലത്തെ കഷ്ടാവസ്ഥയിൽ നിന്നു കരകയറുവാൻവേണ്ടി അവന്റെ കൂടെ പോകുമായിരുന്നു നമ്മുടെ തരുണീതരുണന്മാർ ധർമ്മിഷ്ഠനായ അയാളുടെ അനുകമ്പാപരിപൂർണ്ണങ്ങളായ വാക്കുകൾ കേട്ടപ്പോൾ അയാൾ സർവ്വേശ്വരനാൽ പ്രേരിതനായ ഒരു ദേവദൂതനാണെന്നു ദൃഢമായി വിശ്വസിച്ച് അയാൾ പോയവഴിയ്ക്കു കൂസൽകൂടാതെ നടക്കുകയും മനസ്സുകൊ

ണ്ട്, ഈശ്വരനെ വഴിപോലെ സ്മരിക്കുകയും ചെയ്തു. ഏകദേശം അമ്പതുവാരം നടന്നപ്പോഴേക്കും അയാളുടെ വീടായി. വാലിയക്കാരെ വിളിക്കുകയും വിളക്കുകത്തിക്കലും അതിഥികളെ മുകളിലേക്കു കൊണ്ടുപോവലും വട്ടമേശപ്പുറത്തുള്ള വിളക്കു കൊളുത്തലും സ്ത്രീസ്സ് ഒരു മഞ്ചേല്ലയും ഒരു ചാരുകസേരയും സോഫയും പുതപ്പും ഒരു സേർമ്മാരക്കര ഷർട്ടും പല്ലുപൊടികളാസ്സും തയ്യാറാക്കിക്കൊടുക്കലും ക്ഷണനേരംകൊണ്ടു കഴിഞ്ഞു.

നമ്മുടെ യുവതിയും യുവാവും ധർമ്മിഷ്ഠനായ ആ മഹാന്റെ ഔദാര്യവിശേഷത്താൽ വശീകൃതന്മാരായി സന്തോഷപാരവശ്യത്താൽ കവിഞ്ഞ ബാഷ്പധാരയോടുകൂടി തളത്തിന്റെ ഇരുവശത്തുമുള്ള ഓരോ മുറിയിൽ പ്രവേശിച്ചു. നനഞ്ഞ ഉടുപ്പുകൾ മാറിയിട്ടു പുതിയ വസ്ത്രങ്ങൾ ധരിച്ച് അണിയറയിൽനിന്നു വേഷം കെട്ടി അരങ്ങത്തു പ്രവേശിക്കുന്ന രണ്ടു പ്രധാനവേഷങ്ങളെപ്പോലെ ദീപപ്രകാശത്താൽ പരിശോഭിതമായ തളത്തിലേക്കു വീണ്ടും പ്രവേശിച്ചു. മുഖത്തോടുമുഖം നോക്കിയപ്പോൾ രണ്ടുപേർക്കും പെട്ടെന്നു രോമാഞ്ചമുണ്ടായി. എന്നാൽ ഈ സമയത്ത് നമ്മുടെ ധർമ്മബുദ്ധിയായ ഗൃഹസ്ഥൻ രണ്ടു കയ്യിലും ഓരോ കോപ്പ ചൂടുള്ള കാപ്പിയുമായി അകത്തു പ്രവേശിച്ചതിനാൽ രണ്ടുപേരുടെയും ശ്രദ്ധ മറ്റൊരു ഭാഗത്തേക്കായി. 'അസമയമാകകൊണ്ട് ഒന്നും നേരെയാവുന്നില്ല എങ്കിലും ഉള്ളതുകൊണ്ടു പ്രസാദിച്ചുകൊള്ളണം' എന്നു പറഞ്ഞു മറുപടിക്കു കാത്തുനിൽക്കാതെ ഗൃഹസ്ഥൻ താ

ഴത്തെക്കിറങ്ങിപ്പോകയും ചെയ്തു. ഭൂലോകത്തിലുള്ളവൎക്ക് അമൃതാസ്വാദനം സാദ്ധ്യമല്ലല്ലോ. എന്നാൽ അവർ അപ്പോൾ കുടിച്ച കാപ്പി അമൃതുതന്നെയായിരുന്നു. കാപ്പികുടിച്ചു കഴിഞ്ഞപ്പോഴേക്കും വലുതായ ഒരു പരവധാനിയും ഒരു തലേണയും കൊണ്ടു ഗൃഹസ്ഥൻ പ്രവേശിച്ചു. രാത്രിയാത്രക്കാരാണെന്നു തിട്ടപ്പെടുത്തിയതിനാലാണ്, വെവ്വേറെകിടപ്പാനുള്ള ഉപകരണങ്ങൾ ഒരുക്കാഞ്ഞതു് എന്നുള്ളതിന്നു സംശയമില്ലല്ലോ.

'ഇതിനെല്ലാം മതിയാംവണ്ണം നന്ദിപറവാൻ വാക്കുകളില്ല. ഉണ്ടെങ്കിലും ക്ഷീണിച്ചിരിക്കുന്ന ഈ സമയത്തു പറവാനും സാധിക്കയില്ല.' എന്നു യുവാവു പറഞ്ഞപ്പോൾ 'പറയത്തക്കവണ്ണം ഒന്നും ചെയ്തതായി എനിക്കഭിമാനമില്ല. ഉള്ളനേരം കിടന്നു സുഖമായി ഉറങ്ങുവിൻ!' എന്നു മറുപടി പറഞ്ഞു തളത്തിന്റെ വാതിൽ അമ്പേ ചാരി ഗൃഹസ്ഥൻ ഇറങ്ങിപ്പോകയും ചെയ്തു.

---

## മദ്ധ്യഖണ്ഡം.

---

പൂൎണ്ണയൌവനം പ്രാപിച്ച ഒരു സ്ത്രീയെയും പുരുഷനെയും തനിച്ചു രാത്രിസമയത്തു് ഒരു മുറിക്കകത്താക്കി വാതിലടച്ചതു ശരിയായില്ലാ എന്നൊരു വകക്കാരും 'എന്തു് അതുകൊണ്ടൊന്നുമില്ല' എന്നു മറ്റൊരു വകക്കാരും വിചാരിപ്പാൻ വഴിയുണ്ടു്. ഈ ഒടുവിൽ പറഞ്ഞ കൂട്ടരുടെ വിചാരത്തിന്നടിസ്ഥാനമായ ആ തരുണീതരുണ

ന്മാരുടെ പഠിപ്പിനെയും അതിൽനിന്നുത്ഭവിച്ചിട്ടുള്ള അറിവിനെയും, മാനമര്യാദയെയും, മനഃപരിപാകത്തെയും ആ രാത്രിയിലെ അവസ്ഥാഭേദത്തെയും ആസ്പദമാക്കീട്ടാണ് അവരെ തനിച്ചിരുത്തിയത്. പിന്നീടുണ്ടായ അവരുടെ സംഭാഷണവും അനുവർത്തനവുംകൊണ്ട്, നാം അവരിൽ പ്രതിഷ്ഠിച്ച വിശ്വാസത്തിനു രണ്ടുപേരും സർവ്വപ്രകാരേണയും അർഹന്മാരാണെന്നു വേണ്ടുംവണ്ണം ബോദ്ധ്യപ്പെടുന്നതാണ്.

വാതിലടച്ചു ഗൃഹസ്ഥൻ ഇറങ്ങിപ്പോയതിന്റെശേഷം നമ്മുടെ യുവതി ഉടയിന്മേൽ ഇടത്തേകയ്യിന്നു മുട്ടുകുത്തി കോമളമായ മുഖത്തെ ആ കയ്യിൽവെച്ച് മനോരാജ്യത്തോടുകൂടി സ്ഥിതിചെയ്തു. 'ഗംഗായാമുദിതം സനാളകമലം തസ്മിൻ കലാനാം പതിർഗ്ഗതേ' എന്നു ഈ സന്ദർഭത്തിലാണ് പറയേണ്ടിയിരുന്നത്. തന്റെ സമീപത്തിൽ ഇരിക്കുന്ന ആ യുവാവ് ഇങ്ങോട്ടു നോക്കുമ്പോൾ ശ്ലോകത്തിന്റെ ഇത്രയുംഭാഗം ശരിയായിട്ടുണ്ടെന്നും എന്നാൽ 'തത്ര വികാസികോകനദതോ ഭൂതാ കളിന്ദാത്മജാ' എന്നുള്ള ഭാഗം ശരിയായിട്ടില്ലെന്നും വിചാരിച്ചുപോയെങ്കിലോ എന്നുള്ള ശങ്കകൊണ്ടെന്നു തോന്നാവണ്ണം ആ യുവതി ദീർഘങ്ങളായ തന്റെ കണ്ണുകളിൽ നിന്ന് അശ്രുധാരയെ പ്രവഹിപ്പിച്ചുതുടങ്ങി. ഈ സമയത്തു യുവാവാകട്ടെ ഇങ്ങോട്ടു നോക്കാതെ എന്തോ മനോരാജ്യം വിചാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. സൂക്ഷ്മത്തിൽ, അയാളുടെ മനോരാജ്യം സന്ദർഭോചിതമായി

എങ്ങിനെയാണ് സംഭാഷണം തുടങ്ങേണ്ടത് എന്നായിരുന്നു. പലവിധങ്ങളായ മനോവേദനകൾക്ക് അധീനയായ ആ യുവതിയെ സ്വല്പനേരമെങ്കിലും സ്വസ്ഥയായി ഇരുത്തുന്നതു കഷ്ടമാണെന്നുള്ള കാൎയ്യം തനിയ്ക്കു ബോധ്യമായതോടുകൂടി യുവാവു പെട്ടെന്നു ഒന്നിളകി യുവതിയെ നോക്കിക്കൊണ്ടു താഴെ പറയും പ്രകാരം പറഞ്ഞു.

'ഈ ഭയങ്കരരാത്രിയിലെ സംഭവങ്ങളാൽ നാം അന്യോന്യം കുറെക്കൂടി വിവരമായി അറിയുവാൻ കടപ്പെട്ടിരിക്കുന്നു.'

യുവതി:—ലൌകികസമ്പ്രദായപ്രകാരം ഇങ്ങിനെ ഒരു ചോദ്യത്തിന്നാണ് ഇനി അവകാശമെന്നും, അപ്പോൾ രണ്ടുമൂന്നു മണിക്കൂറു മുമ്പുവരെ ഏതൊരു വാത്സല്യാമൃതത്തിൽ ആറാടിച്ചു വന്നവരും ഒരുമാത്തിൽ കരങ്ങുപോലെ അകറ്റിക്കൊണ്ടുപോയവരുമായ മാതാപിതാക്കന്മാരുടെ നാമോച്ചാരണം എന്റെ നാക്കുകൊണ്ടു വേണ്ടിവരുമല്ലോ എന്നും തന്നെയാണ് ഞാൻ വിചാരിച്ചുകൊണ്ടിരുന്നത്.

യുവാവ്.—ബഹിരന്തരംഗങ്ങൾക്ക് ഒപ്പം അസ്വാസ്ഥ്യം സംഭവിച്ചിരിയ്ക്കുന്ന സമയത്ത് ഇങ്ങിനെയൊന്നു പുറപ്പെടുവിയ്ക്കുന്നതു സാഹസമാണല്ലോ എന്നുവിചാരിച്ച് ഇതുവരെയും അടങ്ങിയതാണ്. ഉൽകണ്ഠയില്ലാഞ്ഞയല്ല.

യുവതി:—അതും ഞാനറിഞ്ഞു. അവിടുത്തെ ആ ഭയ

ക്കും വന്ദനം പറയുന്നു. എന്നാൽ മേൽപറഞ്ഞ ഉൽക്കണ്ഠ ഉഭയസാധാരണിയാണെന്നറിയാമല്ലോ.

യുവാവ്:—ആദ്യം ഞാൻതന്നെ പറയാം. എന്റെ പേർ 'കുട്ടികൃഷ്ണപ്പണിക്കർ' എന്നാണ്.

യുവതി:—(ആശ്ചര്യത്തോടുകൂടി) പി. വി. യാണോ?

പണിക്കർ:—അതെ എന്താണതിലിത്ര അത്ഭുതം?

യുവതി:—ബി. എൽ. പരീക്ഷക്ക് ഈയാണ്ടിൽ ഒന്നാം ക്ലാസ്സിൽ ജയിച്ചതു നിങ്ങളല്ലേ?

പണിക്കർ:—ബി. എൽ. പരീക്ഷാഫലം പുറത്തായോ?

യുവതി:—ഞങ്ങൾ മദിരാശിയിൽനിന്നു പുറപ്പെടുന്നതിന്നു രണ്ടുമണിക്കൂറുമുമ്പെ പ്രസിദ്ധപ്പെടുത്തി. നിങ്ങൾ കമ്പിക്കു ഏർപ്പാടുചെയ്തിട്ടില്ലേ?

യുവാവ്:—ഉണ്ട്. എന്നാൽ വിവരം അറിയുവാൻ ഒരാഴ്ച താമസമാണെന്ന് ഒരു ഊഹം കേട്ടു. അതുവരെ നാട്ടിൽ താമസിപ്പാൻ കഴികയില്ലെന്നുവെച്ചു കമ്പി പ്രയാഗയിലേക്കടിപ്പാൻ എഴുതി അയച്ചു മുൻനിശ്ചയിച്ചിരുന്ന ഈ സഞ്ചാരത്തിന്നു പുറപ്പെട്ടു. തൃപ്പതിക്കു പോയി ആ വഴിക്കാണ് ഇപ്പോൾ വരുന്നത്. ആട്ടെ ഒന്നാംക്ലാസ്സിൽ എത്ര ആൾ ജയിച്ചിട്ടുണ്ടെന്നു നിശ്ചയമുണ്ടോ?

യുവതി:—നിങ്ങൾ മാത്രമേ ഉള്ളു. നിങ്ങളുടെ ഈ മഹത്തായ വിജയത്തിൽ ഞാൻ മനഃപൂർവ്വം അനുമോദിക്കുന്നു.

പണിക്കർ:—വളരെ വളരെ വന്ദനം. ഈ സന്തോഷ

വൎത്തമാനം യുവതിയുടെ മുഖത്തിൽ നിന്നു ഗ്രഹിപ്പാനിടയായതിനാൽ അതിന്നു ഒരു പ്രത്യേക ആസ്വാദ്യതയുള്ളതായി തോന്നുന്നു.

യുവതി:—ഞങ്ങൾ ബീച്ചിൽകൂടി വണ്ടിയോടിച്ചുകൊണ്ടുപോരുമ്പോൾ ഒരാൾക്കൂട്ടം കാണുകയാൽ അതിന്റെ കാരണം ചോദിച്ചതിൽ മലയാളിയായ ഒരാൾ ഇത്രയും വിവരം അറിവുതന്നു. നിങ്ങളുടെ പേരു കേട്ടയുടനെ നിങ്ങൾ അച്ഛന്റെ പ്രാണസ്നേഹിതനായ കുട്ടിരാമമേനോന്റെ മകനാണെന്നും, നിങ്ങളെ പലതവണയും കാണുകയും നിങ്ങളുടെ പലവിധ ഗുണങ്ങളെപ്പറ്റി അറിയുകയും ചെയ്തിട്ടുണ്ടെന്നും മറ്റും അച്ഛൻ വളരെ താല്പൎയ്യമായി സംസാരിച്ചു. ഗുണങ്ങൾക്കനുസരിച്ചതന്നെ നിങ്ങൾ പ്രവൎത്തിക്കയും അദ്ദേഹവുമായിട്ടുള്ള സ്നേഹത്തെ യഥായോഗ്യം സഫലീകരിക്കയും ചെയ്തു. ഈ സൽപ്രവൃത്തികളുടെ വിവരം കേട്ടു കുളുൎക്കുവാനുള്ള കൎണ്ണങ്ങൾ പോരാതായല്ലോ!

പണിക്കർ:—മനസ്സിനെ ആയാസപ്പെടുത്തരുതേ! പ്രത്യേകപ്രശംസയ്ക്കു അൎഹനാകത്തക്കവണ്ണം ഞാൻ ഒന്നും തന്നെ ചെയ്തിട്ടില്ല. വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ തന്നെ സവിശേഷം അഭിനന്ദിപ്പാൻ യുവതിയെ ഈശ്വരൻ രക്ഷിച്ചുകൊണ്ടു വന്നിട്ടുണ്ട്. അതുതന്നെ എനിക്കു മതിയായ ചാരിതാൎത്ഥ്യമാണ്. എന്നാൽ ഇനിയും യുവതിയെ സംബന്ധിച്ചുള്ള വിവരങ്ങൾ ധരിപ്പിക്കുവാൻ താമസിക്കുന്നതായാൽ അതു് നാം തമ്മി

ലുള്ള സ്നേഹത്തിന്റെ ധൎമ്മത്തിന്നു വലുതായ ദോഷമായി തീരുന്നതാണ്.

യുവതി:—എന്റെ പേർ 'നാരായണിക്കുട്ടി' എന്നാണ്.

അച്ഛൻ—നാരായണിക്കുട്ടിക്കു് ആ അവസരത്തിൽ ക്ഷണിച്ചുകൊണ്ടുവരുവാൻ സാധിച്ച ധൈൎയ്യമെല്ലാം കൊണ്ടും അച്ഛന്റെ നാമോച്ചാരണത്തിന്നു ശക്തിയുണ്ടായില്ല. അച്ഛൻ—എന്നു പറഞ്ഞപ്പോഴേയ്ക്കും ആ മഹാത്മാവിന്റെ രൂപം മനോമുകരത്തിൽ പ്രതിബിംബിച്ചുകാണുകയാൽ അസഹനീയമായ വ്യസനത്തിന്റെ ശക്തിയാൽ മലവെള്ളത്തിന്റെ, ഒഴുക്കത്തിൽ മൺചിറയെന്നപോലെ നാരായണിക്കുട്ടിയുടെ ധൈൎയ്യമെല്ലാം കലങ്ങിപ്പോകയും, കനകവൎണ്ണമായ മുഖത്തോടും ധാരധാരയായി ചുടുചുടെ വീഴുന്ന കണ്ണീരോടും കൂടി തേങ്ങിക്കരയുവാൻ തുടങ്ങുകയും ചെയ്തു.

'കനകാംഗകവിയുമാറായ്‌വെള്ളമേറ്റുംകലങ്ങി–
ന്നൊരുവഴിപരിരക്ഷപ്പേറുവെക്കുന്നതല്ലാ
തെരുതെരെയൊഴുകീടുംമാനസത്തിന്നകത്തെ–
ക്കനമുകിലഖിലംതന്നേതെല്ലാമശംസയേറി.'

എന്നുള്ള കവിവാക്കിലെ സ്വാഭാവികത്വം ശരിയായവിധത്തിൽ ധരിച്ചിട്ടുള്ള പണിക്കർ നാരായണിക്കുട്ടിയെ കുറച്ചുനേരം നിൎബ്ബാധമായി കരയുവാൻ അനുവദിച്ചു. രണ്ടുമൂന്നു മിനിട്ട് കഴിഞ്ഞപ്പോൾ നാരായണിക്കുട്ടിക്കു് ഒരു ഭാരം ഇറക്കിയതുപോലെയുള്ള ആശ്വാസം തോന്നി മുഖം തുടച്ചു തന്റെ ചാപല്യത്തിന്നു

മാപ്പുതരാണോ എന്നുള്ള അൎത്ഥം ധ്വനിയ്ക്കുമാറ് പണിക്കരുടെ മുഖത്തൊന്നു നോക്കി.

പണിക്കർ:—ഇതെല്ലാം സ്വാഭാവികമാണ്. എന്നാൽ 'അതീതകാൎയ്യാനുശോചനേന കിംസ്യാൽ' എന്നും മറ്റുമുള്ള ആപ്തവാക്യങ്ങളാൽ ധൈൎയ്യമവലംബിയ്ക്കുന്നതും സ്വാഭാവികമാണ്.

നാരായണി:—അതെ, പക്ഷെ കഠിനമായ വ്യസനത്തിന്റെ പുതുമയിൽ പ്രമാണങ്ങളും ആശ്വാസവാക്കുകളും ഒന്നും ഫലിക്കാതിരിക്കുന്നതും അങ്ങിനെ അല്ലേ?

പണിക്കർ:—അതും ശരിയാണ്. അതിനാൽ അച്ഛനും അമ്മയും ആരാണെന്ന് ഇപ്പോൾ പറയുവാൻ വയ്യെങ്കിൽ പിന്നെ മതി.

നാരായണി:—അത്ര വാത്സല്യമുള്ള അച്ഛനും അമ്മയും പോയിട്ടു കൂടെക്കൂടാതെ ജീവിച്ചിരിക്കത്തക്കവണ്ണം മനസ്സിന്നു കാഠിന്യമുള്ള എനിക്ക് അവരുടെ പേരു പറവാൻ സാധിക്കില്ലെന്നു വരുമോ എയ് ഒരിക്കലുമില്ല. എന്റെ അമ്മയുടെ പേർ മാ—

അച്ഛന്റെ പേർ പറവാൻ ഭാവിച്ച സമയത്തുണ്ടായ മനോവികാരങ്ങളും ചേഷ്ടകളും ഒന്നുകൂടി ആവൎത്തിച്ചു. വീണ്ടും അതിൽനിന്നു നിവൎത്തിച്ചു കണ്ണീർ തുടച്ചു നാരായണിക്കുട്ടി പണിക്കരുടെ മുഖത്തൊന്നു നോക്കി. സഹതാപത്താൽ തന്റെ ഹൃദയം ദ്രവിക്കുന്നുണ്ടെന്നും ഈശ്വരനെ ഓൎത്തിട്ടോ താൻ സ്വല്പമായി ചെയ്ത സഹാ

യത്തെ ഓർത്തിട്ടോ ഇനിയെങ്കിലും ഇങ്ങിനെ വ്യസനചാപല്യം കാണിക്കാതിരുന്നാൽ കൊള്ളാമെന്ന് അപേക്ഷയുള്ളതെന്നും പണിക്കരുടെ മുഖത്തു വ്യക്തമായി എഴുതിയിരിക്കുന്നതായി നാരായണിക്കുട്ടിയ്ക്കു തോന്നി. വ്യസനത്തിന്ന് എത്രതന്നെ ശക്തിയുണ്ടെങ്കിലും താൻ അതിരില്ലാതെ കടപ്പെട്ടിരിയ്ക്കുന്ന ആ ഉദാരചിത്തന്നു മനഃക്ലേശത്തെ ഉണ്ടാക്കുന്നതു കഷ്ടമാകയാൽ ഇനി അങ്ങിനെ വരാതെ സൂക്ഷിക്കേണമെന്നു നാരായണിക്കുട്ടി തീൎച്ചയാക്കി. ആ തീൎച്ചയോടുകൂടി നാരായണിക്കുട്ടിയുടെ മുഖത്ത് ഒരു പ്രത്യേക പ്രസന്നത ഉണ്ടായി. അതിന്റെ പ്രതിബിംബമോ എന്നു തോന്നുമാറു പണിക്കരുടെ മുഖവും തെളിഞ്ഞു.

പണിക്കർ:— അമ്മയുടെ പേരു മാധവിയമ്മ എന്നാണെന്നു ഞാൻ ധരിച്ചു. കുട്ടിയുടെ വീട്ടിൻപേരെന്താണ്?

നാരായണി:—ഞാൻ മംഗലത്തു കിഴക്കേതിലേയാണ്.

പണിക്കർ.—എന്ത്? മഹാത്മാവായ ഗോപാലക്കുറുപ്പിന്റെ വിയോഗത്തെക്കുറിച്ചാണോ ഈ വ്യസനിക്കുന്നതെല്ലാം? അദ്ദേഹം ഇത്ര പെട്ടെന്നു ലോകാന്തരത്തെ പ്രാപിക്കയോ? എന്നാലിനി ആരുംതന്നെ മരിച്ചുകൂടാ? 'കുട്ടി നന്നായിവരട്ടെ' എന്നുള്ള ആശീർവ്വചനങ്ങളെ സഗൽഗദം ഉച്ചരിച്ച് അകൃത്രിമവാത്സല്യത്തോടുകൂടി എന്റെ ശിരസ്സിൽ അർപ്പിക്കാറുള്ള ആ കൈകൾ ഇല്ലാതായെന്നോ! അദ്ദേഹത്തിന് ആൺ

കുട്ടിയില്ലാത്തതിനാലുള്ള ദോഷം എന്നെക്കൊണ്ടും എന്റെ അച്ഛന്റെ പെൺകുട്ടിയില്ലാത്തതിനാലുള്ള ദോഷം അദ്ദേഹത്തിന്റെ മകനെക്കൊണ്ടും പരിഹരിക്കാമെന്നു രണ്ടുപേരും പലപ്പോഴും പറയാറുണ്ട്. കഷ്ടമേ! അപ്രകാരമുള്ള അദ്ദേഹത്തിനുവേണ്ടി യാതൊന്നും ചെയ്വാൻ കഴിയാത്ത എന്റെ ദുർഭാഗ്യത്തെ ഞാൻ എങ്ങിനെയൊക്കെയാണ് ശപിക്കേണ്ടത്

നാരായണി:— അദ്ദേഹത്തിന്റെ വാത്സല്യഭാജനവും പരലോകത്തിൽ ഗതി കിട്ടുവാൻ കർമ്മം ചെയ്യുന്നതിന് അർഹയുമായ ഏകപുത്രിയെ അത്യാപത്തിൽനിന്നു രക്ഷിച്ചില്ലേ. ഒരു പുത്രൻ തന്നെയായാലും ഇതിലുമധികമായി ചെയ്യേണ്ടതുണ്ടോ?

പണിക്കർ— അദ്ദേഹത്തിന് എന്നിലുണ്ടായിരുന്ന വാത്സല്യത്തിന്റെ ശതാംശത്തിനു ശരിയായി ഞാനൊന്നും ചെയ്തിട്ടില്ല. ആകട്ടെ ഇനി അതിനെപ്പറ്റി വിചാരിച്ചു മനസ്സു പുണ്ണാക്കീട്ടാവശ്യമില്ല. കുട്ടിയുടെ ക്ഷേമത്തിൽ എനിക്കുള്ള ശ്രദ്ധയ്ക്ക് ഒരു പ്രത്യക്ഷപ്രാബല്യം സിദ്ധിച്ചിട്ടുണ്ട്. ദൈവം പ്രതികൂലമായി നില്ക്കാതിരുന്നാൽ നമുക്കു ശുദ്ധം കഴിഞ്ഞ ഉടനെ ഗംഗാസ്നാനം, ഗയാശ്രാദ്ധം മുതലായതു കഴിച്ചു കല്ക്കത്താവഴിക്കു മദിരാശിയിൽപോയി ഒരു മാസത്തിനകം നമ്മുടെ നാട്ടിൽ ചെന്നു ചേരാം. മടിശ്ശീലയും അതിലുണ്ടായിരുന്ന പതിനാറു പവനും പെട്ടിയിൽ

വെക്കാതെ പോക്കററിൽതന്നെ ഇടുവാൻ തോന്നിയ ഇ ഭാഗ്യം. നമുക്കു വഴിച്ചിലവിന്നും ബുദ്ധിമുട്ടാതെ കഴിഞ്ഞു. അല്ലെങ്കിലും കമ്പിയാപ്പീസ്സുള്ള വല്ല ദിക്കിലുമെത്തിയാൽ കമ്പിയടിച്ചു പണം വരുത്താമെന്നുവെച്ചു എങ്കിലും അതും കൂടാതെ കഴിഞ്ഞു. നമുക്കു സന്ദൎശിക്കേണ്ട ദിക്കുകളേതെല്ലാമാണെന്നും എപ്പോഴാണ് യാത്ര ആരംഭിക്കേണ്ടതെന്നും മററും നേരം പുലൎന്ന് ആലോചിച്ചു തീൎച്ചയാക്കാം. ഇപ്പോൾ വല്ലാതെ ക്ഷീണിച്ചിരിക്കുന്നുവല്ലൊ. കുട്ടി ആ പരപധാനിയിൽ കിടന്ന് ഉറങ്ങൂ. ഞാൻ ഈ ചാരുകസേരയിൽ കിടന്നുകൊള്ളാം.

നാരായണി— ഉറക്കം വരുന്നില്ലെങ്കിലും അവിടുത്തെ ആജ്ഞാനുസരണം പ്രവൎത്തിച്ചേക്കാം.

എന്നു പറഞ്ഞ് ഉടനെ പോയി കിടന്നു. പണിക്കർ എഴുന്നേററു വാതിൽ ബന്ധിച്ചു ചാരുകസേരയിലും കിടന്നു. പത്തുമിനിററിന്നു മുമ്പായി രണ്ടുപേരും ഗാഢനിദ്രയെ പ്രാപിക്കയും ചെയ്തു.

കാലത്ത് ഒമ്പതുമണിവരെ പണിക്കരുറങ്ങി. ഉണൎന്നുനോക്കുമ്പോൾ നാരായണിക്കുട്ടി കസേരയിൽ ഇരുന്നു കരയുകയായിരുന്നു. കഠിനമായ വ്യസനത്താൽ മനസ്സിന്നു വല്ലാതെ ക്ഷീണം ബാധിച്ചാൽ ചിലൎക്കു പെട്ടന്ന് ഉറക്കം വരുന്നതും മനസ്സിന്ന് ഒരു പുതിയ ശക്തിയോടുകൂടി ഉണരുന്ന സമയം അതുവരെ നിദ്രയാകുന്ന തിരശ്ശീലയാൽ മറക്കപ്പെട്ട വ്യസനം പൂൎവ്വാധിക

മായ ശക്തിയോടുകൂടി മനോരംഗത്തിൽ പ്രവേശിക്കുന്നതും സ്വാഭാവികമാണ്. പണിക്കർ വല്ലാതെ മനസ്സുതകി അടുത്തുചെന്ന് ഒരു കസേരയിൽ ഇരുന്ന് ഇങ്ങിനെ ചോദിച്ചു:—'കുട്ടി ഉറങ്ങാതെ ഇതുവരെ ഇരുന്നു കരയുകയായിരുന്നുവോ?'

നാരായണി.—അല്ല. ഞാൻ പത്തുമിനിറ്റു മുമ്പെ ഉണൎന്നതെ ഉള്ളൂ. എത്രതന്നെ ഒതുക്കിയാലും പിന്നെയും തള്ളിക്കേറിവരുന്ന ഈ വ്യസനത്തിന്റെ ശക്തിയെ സഹിപ്പാൻ നിവൃത്തിയില്ലാഞ്ഞിട്ടാണേ. അവിടുത്തെ മുമ്പിൽ ഇടക്കിടെ ഈ വ്യസനക്കാഴ്ച കാട്ടുവാൻ എനിക്കു മടിയുണ്ട്!

പണിക്കർ.—ആ കാഴ്ച കാണുവാനുള്ളതിനെക്കാൾ അധികം വ്യസനം, ഇങ്ങിനെ മനസ്സു പുണ്ണാക്കിയാൽ ഭവതിക്കു വല്ല സുഖക്കേടും ഉണ്ടായേക്കുമോ എന്നാണ്.

നാരായണി.—ഈ അത്യാപത്തിൽ ഇങ്ങിനെ ഒരു ബന്ധുവിനെ ലഭിച്ചതുകൊണ്ട്—

ഇത്രയും പറഞ്ഞപ്പോഴേക്കും പുറത്തുനിന്ന് ആരോ വാതില്ക്കൽ മുട്ടി. പണിക്കർ ഉടനെ എഴുന്നേറ്റു വാതിൽ തുറന്നപ്പോൾ രണ്ടു കൈകൊണ്ടും താങ്ങിപ്പിടിച്ചിട്ടുള്ളതും കാപ്പിയും പലതരം പലഹാരങ്ങളും നിറച്ചു വെച്ചിട്ടുള്ളതുമായ ഒരു വലിയ വെള്ളിത്തട്ടത്തോടുകൂടി നമ്മുടെ മഹാമനസ്കനായ ഗൃഹസ്ഥൻ പ്രവേശിച്ചു. രണ്ടുപേരും കാപ്പിയും പലഹാരവും ധാരാളം കഴിച്ചു. വീ

ണ്ടും ഓരോ വൎത്തമാനങ്ങൾ പറവാൻ തുടങ്ങി. അവർ നടത്തിയ സംഭാഷണം മുഴുവനും ഹൃദയംഗമമായിത്തന്നെയായിരുന്നു എങ്കിലും അതെല്ലാം എഴുതുന്നതായാൽ നമ്മുടെ കഥ വല്ലാതെ ദീൎഘിച്ചുപോകുമെന്നു കരുതി ഉപേക്ഷിക്കയേ നിവൃത്തിയുള്ളു. തങ്ങളുടെ പഠിപ്പിന്നും അന്തസ്സിന്നും തൽക്കാലത്തെ അവസ്ഥാഭേദത്തിന്നും അനുസരിച്ചുതന്നെയായിരുന്നു അവരുടെ സംഭാഷണമെന്നും അന്യോന്യമുള്ള സ്നേഹം പ്രതിനിമിഷം വൎദ്ധിച്ചുവൎദ്ധിച്ചു വന്നു നേത്രാമൃതമായ ദേഹദൎശനവും കൎണ്ണാമൃതമായ സംഭാഷണശ്രവണവും കൂടാതെ ജീവിച്ചിരിപ്പാൻ രണ്ടുപേൎക്കും അസാദ്ധ്യമാണെന്നുള്ള നിലയായി എന്നും ചുരുക്കമായി പറഞ്ഞുകൊള്ളട്ടെ. ഗൃഹസ്ഥന്റെ ഔദാൎയ്യവും ശ്രദ്ധയും ക്രമേണ വൎദ്ധിച്ചുവന്നതിനാൽ അവൾക്ക് അവിടെയുള്ള വാസം വളരെ സുഖമായിത്തന്നെ കഴിഞ്ഞു. രണ്ടു ദിവസം മുഴുവൻ ഇവിടെ താമസിച്ചപ്പോഴേക്കും ദേഹത്തിന്നുണ്ടായിരുന്ന ക്ഷീണം തീരെ പൊയ്പോയതിനാൽ ദിക്സന്ദൎശനം ചെയ്തു മനസ്സിനെ ആഹ്ലാദിപ്പിയ്ക്കുവാനും ഗംഗാസ്നാനാദിസൽക്കൃത്യങ്ങൾ നേടുവാനും ഉള്ള മോഹംകൊണ്ടു തങ്ങൾക്ക് അന്നു പോകുവാൻ അനുവാദം തരേണമെന്നു മൂന്നാം ദിവസം രാവിലെ പണിക്കർ ഗൃഹസ്ഥനോടപേക്ഷിച്ചു. എല്ലാംകൊണ്ടും ഇതുവരെ യോഗ്യത തികഞ്ഞിട്ടുള്ള രണ്ടാളുകൾ ഗൃഹത്തെ അലംകരിച്ചിട്ടില്ലെന്നു മാത്രമല്ല നേത്രത്തിന്നു വിഷയീഭവിച്ചുകൂടി ചെയ്തിട്ടില്ലായ്കയാൽ

ഇതുവരെയിലും സാധിച്ചിട്ടില്ലാത്തതും ഇനി സാധിക്കുമെന്നു വിചാരിപ്പാൻ തരമില്ലാത്തതുമായ അവരുടെ സഹവാസസുഖത്തിന്നു തന്നെ, രണ്ടു ദിവസംകൂടി ഭാഗ്യവാനാക്കിത്തീൎക്കണമെന്നു ഗൽഗദാക്ഷരങ്ങളോടും അശ്രുപൂൎണ്ണങ്ങളായ കണ്ണുകളോടുംകൂടി ഗൃഹസ്ഥൻ ചെയ്ത അപേക്ഷയെ നിരാകരിക്കുവാൻ രണ്ടുപേൎക്കും സാധിച്ചില്ല. അപേക്ഷാനുസരണം ഇന്നത്തെ യാത്ര മാററിവെച്ചു നീട്ടുകയും ചെയ്തു.

അന്നു ഉച്ചതിരിഞ്ഞു കാപ്പിയുംകൊണ്ടു ചെന്നപ്പോൾ ഗൃഹസ്ഥനും പണിക്കരും താഴെ പറയുന്ന അൎത്ഥത്തിൽ ചുരുക്കമായ ഒരു സംഭാഷണം നടന്നു.

ഗൃഹസ്ഥൻ— ഇതന്നിതന്നു മുഷിഞ്ഞിരിക്കും. സുഖംതോന്നുമ്പോൾ പുറത്തിറങ്ങി ഞങ്ങളുടെ ഈ ഗ്രാമം ഒന്നു കാണണം.

പണിക്കർ— നടക്കാൻ രസം തോന്നുന്നുണ്ട്. ഈ ദിക്കും ഒന്നു കാണാമല്ലോ.

ഗൃഹസ്ഥൻ— അമ്മയും ഇല്ലേ?

പണിക്കർ— വേണ്ട. ആകാശം മേഘപൂൎണ്ണമായിരിക്കുന്നു. ഇപ്പോൾതന്നെ തെല്ലു ജലദോഷമുണ്ട്.

ഗൃഹസ്ഥൻ— അയ്യോ! അതെന്തേ എന്നോടു പറയാഞ്ഞത്? യോഗ്യനായ ഒരു ഡാക്ടർ എന്റെ സ്വാധീനത്തിൽ ഉണ്ടല്ലൊ.

പണിക്കർ— അത്രയൊന്നുമില്ല, വളരെ ലഘുവാണ്. പുറത്തിറങ്ങി സഞ്ചരിക്കണ്ട എന്നുമാത്രം.

ഗൃഹസ്ഥൻ—എന്നാൽ നമുക്കു പുറപ്പെടാം. എന്നു പറഞ്ഞ് അയാൾ താഴത്തെക്കിറങ്ങിപ്പോയി.

പണിക്കർ—ഞാനൊന്നിറങ്ങിവരട്ടെ.

നാരായണി—ഓ, വേഗം വരുമല്ലൊ.

പണിക്കർ—ജീവനുണ്ടെങ്കിൽ ഞാൻ അരമണിക്കൂറിലിടക്കു വരാം.

നാരായണി—ഈ വക കഠിനവാക്കുകൾ അവിടുത്തോടു കൂട്ടിച്ചേൎക്കരുതേ!

പണിക്കർ—എന്നാൽ ഞാൻ വേഗം വരാം.

എന്നു പറഞ്ഞ് കോണിപ്പടി ഇറങ്ങി താഴത്തു ചെന്നു വീണ്ടും പെട്ടന്നു മുകളിലേയ്ക്കുതന്നെ കയറിവന്നപ്പോൾ നാരായണിക്കുട്ടി കണ്ണിൽ വെള്ളം നിറച്ചുകൊണ്ടു നില്ക്കുന്നതായി കണ്ടു.

പണിക്കർ—എന്തു, കരയുവാൻ വട്ടംകൂട്ടുന്നുണ്ടോ?

നാരായണി—ഇല്ല 'ജീവിച്ചിരിപ്പുണ്ടെങ്കിൽ' എന്നു പറഞ്ഞതിനെപ്പററി പശ്ചാലോചിച്ചപ്പോൾ കണ്ണിൽ വെള്ളം വന്നു.

പണിക്കർ—ഏയ് സാരമില്ല. ഇതു കയ്യിൽ വെച്ചുകൊള്ളു.

എന്നു പറഞ്ഞു തന്റെ മടിശ്ശീല നാരായണിക്കുട്ടിയുടെ കയ്യിൽ കൊടുത്തു 'വ്യസനിക്കരുതേ, ഞാൻ ഇപ്പോൾ വരാം' എന്നു പറഞ്ഞ് ആശ്വസിപ്പിച്ചു താഴത്തിറങ്ങി ഗൃഹസ്ഥനോടുകൂടി നടക്കാൻ പോകയും ചെയ്തു.

വട്ടമേശപ്പുറത്തു വെച്ചിരുന്ന തന്റെ വാച്ചിന്റെ സൂചിയിന്മേൽതന്നെ ദൃഷ്ടിപതിപ്പിച്ചുകൊണ്ടു നാരായണിക്കുട്ടി ഒരു കസേരയിന്മേൽ ഇരുന്നു. സൂചിയുടെ ചലനത്തിന്ന് ഒന്നു മന്ദത ഭവിച്ചുവോ എന്നു നാരായണിക്കുട്ടിയ്ക്കു സംശയം തോന്നി. നാലു മണിക്കാണ് പണിക്കർ രണ്ടാമതു താഴത്തേക്കിറങ്ങിയത്. അഞ്ചു മിനിറ്റ്, പത്തു മിനിറ്റ്, പതിനഞ്ച്, ഇരുപത്, ഇരുപത്തഞ്ച്, മുപ്പതു മിനിറ്റും കഴിഞ്ഞു. നാരായണിക്കുട്ടി സംഭ്രമത്തോടുംകൂടി തളത്തിൽ അങ്ങുമിങ്ങും നടന്നുതുടങ്ങി. വാച്ച് ഒരിക്കൽകൂടി നോക്കി. മുപ്പത്തഞ്ചു മിനിറ്റു കഴിഞ്ഞിരിക്കുന്നു. പറഞ്ഞ സമയത്തു വരാതിരിപ്പാൻ കാരണമില്ലല്ലോ. വല്ല വിശേഷക്കാഴ്ചകളും കണ്ടുകൊണ്ടു നിന്നിരിക്കുമോ? ഏയി! അങ്ങിനെ വരില്ല. ഞാനുംകൂടെ മടങ്ങിവരുമ്പോൾ കാഴ്ച പരിശോധിക്കാം. വല്ലതും അബദ്ധം പറ്റിയിരിക്കുമോ? എന്തബദ്ധം പറ്റുവാനാണ്? എന്നിങ്ങിനെ ഓരോന്നാലോചിച്ചു തുടങ്ങി. മണി അഞ്ചായി, അഞ്ചരയായി. നാരായണിക്കുട്ടിക്കു പല ആശങ്കകളും തോന്നിത്തുടങ്ങി. വാതിലടച്ചു കുറിയിടാമെന്നു വിചാരിച്ചു വാതലിന്റെ അടുക്കൽ ചെന്നപ്പോൾ ആരോ കോണിപ്പടി കയറി വരുന്ന ശബ്ദം കേട്ടു. മനസ്സിന്നല്പം സമാധാനമായി. നമ്മുടെ സുശീലനായ ഗൃഹസ്ഥനും കറുത്തു തടിച്ചു മീശക്കാരനായ ഒരു തടിയനും പ്രവേശിച്ചു. 'എവിടെ' എന്നു നാരായണിക്കുട്ടി ആംഗ്യം കാണിച്ചപ്പോൾ 'ഇതാ വരുന്നു' എ

ന്ന ഗൃഹസ്ഥനും മുദ്രയാൽ തന്നെ മറുപടി പറഞ്ഞു. കൂടെയുള്ള തടിയനെ ചൂണ്ടിക്കാണിച്ചു ഗൃഹസ്ഥൻ—ഡാക്ടർ.

നാരായണിക്കുട്ടി ആവശ്യമില്ലെന്നുള്ള അൎത്ഥത്തിൽ ആംഗ്യം കാണിച്ചു എങ്കിലും ഡാക്ടർ അതിനെ സാരമാക്കാതെ അടുത്തു ചെന്നു നാഡിപിടിച്ചു നോക്കുവാൻ ഭാവിച്ചു. നാരായണിക്കുട്ടി പെട്ടെന്നു പിന്നാക്കം മാറി ക്രോധത്തോടുകൂടി വൈദ്യന്റെ മുഖത്തൊന്നു നോക്കി. നാരായണിക്കുട്ടിയുടെ നേത്രങ്ങൾ അപ്പോൾ നക്ഷത്രങ്ങളെപ്പോലെ പ്രകാശിച്ചു. അവരുടെ ചേഷ്ടയാൽ വൈദ്യന്റെ മനസ്സിൽ വെളിച്ചം വീണു. ആയാൾ പിന്തിരിച്ചു. ഇംഗ്ലീഷറിയാമെന്നു ധരിപ്പിച്ചാൽ ഈ കൂട്ടർ അനാവശ്യമായി സംസാരിച്ചു മുഷിപ്പിയ്ക്കുമെന്നു വിചാരിച്ചാണ് നാരായണിക്കുട്ടി ഈ ദേഹം ആംഗ്യമാത്രമായി കഴിച്ചുകൂട്ടിയത്. ഈ ഒരുക്കത്തിന്റെ ഗുണം നാരായണിക്കുട്ടിയ്ക്ക് ഉടനെ സിദ്ധിച്ചു. എന്തെന്നാൽ വരാന്തയിലേയ്ക്കു കടന്ന ഗൃഹസ്ഥനും വൈദ്യനും തമ്മിൽ നാരായണിക്കുട്ടിയ്ക്കു കേൾക്കത്തക്കവിധം ഇംഗ്ലീഷിൽ ഒരു സംഭാഷണം നടത്തി. സ്ത്രീകൾക്ക് അക്ഷരജ്ഞാനംതന്നെ ഇല്ലാത്ത ഒരു ദിക്കിൽ ജനിച്ചു വളൎന്ന ആ രണ്ടുപേൎക്കും നാരായണിക്കുട്ടിയ്ക്കു വല്ല വിദ്യാഭ്യാസവുമുണ്ടായിരിക്കുമെന്നോ ഉണ്ടെങ്കിൽതന്നെ ആ പ്രദേശത്തെല്ലാംകൂടി തങ്ങൾക്കു മാത്രം സിദ്ധിച്ചിരിക്കുന്ന ദുൎഘടഭാഷയായ ഇംഗ്ലീഷിൽ ആ സ്ത്രീയ്ക്കും പരി

ചായമുണ്ടാകുമെന്നോ സ്വപ്നത്തിൽപോലും വിചാരിപ്പാൻ ന്യായമുണ്ടായിരുന്നില്ല. എന്നു മാത്രമല്ല, ഗൃഹസ്ഥന് ഇംഗ്ലീഷറിയാമെന്നു നാരായണിക്കുട്ടിക്കു നിശ്ചയമുള്ള സ്ഥിതിക്കു് ആ സ്ത്രീക്കും ഇംഗ്ലീഷ് അറിയാമെങ്കിൽ മുദ്രകൊണ്ടു കാൎയ്യം ഗ്രഹിപ്പിക്കേണ്ടുന്ന ആവശ്യമില്ലല്ലൊ. ഈ രണ്ടു സംഗതികൾകൊണ്ടും ധൈൎയ്യപ്പെട്ടാണ് അവർ സംസാരിച്ചത്. സംഭാഷണത്തിന്റെ സാരം താഴെ കാണിക്കുംപ്രകാരമായിരുന്നു.

ഗൃഹസ്ഥൻ — എന്താണ് നിങ്ങൾ വിചാരിക്കുന്നത്?

വൈദ്യൻ — എനിക്കൊന്നും വിചാരിക്കാറായിട്ടില്ല. ഞാൻ ആ സ്ത്രീയുടെ സൌന്ദൎയ്യവിഭ്രമമാകുന്ന സമുദ്രത്തിൽനിന്ന് ഇനിയും കരകയറിട്ടില്ല.

ഗൃഹസ്ഥൻ — ഞാൻ പറഞ്ഞപ്പോൾ എനിക്കു തന്നെ ഞാനുപദേശിക്കയല്ലേ ചെയ്തത്?

വൈദ്യൻ — ഞാനിത്രയൊന്നും വിചാരിച്ചില്ല. താൻ ഒരു യോഗീശ്വരനാണെങ്കിലും ഈ ഇളകിയതിൽ അത്ഭുതമില്ല. എനിക്കു വെള്ളക്കല്ലുപോലെ ധവളവും നിൎമ്മലവുമായ ആ കയ്യൊന്നു തൊടുവാൻ സാധിച്ചില്ലല്ലൊ. കോപത്തോടുകൂടിയെങ്കിലും ആ നീലെ കണ്ണുകൾ കുറെനേരംകൂടി എന്നിൽ പതിഞ്ഞിരുന്നെങ്കിൽ നന്നായിരുന്നു.

ഗൃഹസ്ഥൻ — സംഗവൎജ്ജനത്തിനല്ലൊ ഞാൻ നിങ്ങളുടെ സഹായം ആവശ്യപ്പെട്ടത് എന്നു നിശ്ചയമുണ്ടല്ലൊ.

വൈദ്യൻ— നിങ്ങളുടെ ആവശ്യം പറഞ്ഞു കഴിഞ്ഞില്ലേ?

ഗൃഹസ്ഥൻ—ഇനി ആയാൾ തടസ്ഥത്തിന്—

വൈദ്യൻ—മരിച്ചുവൻ തിരിച്ചു വന്നെങ്കിലേ തന്റെ ഈ ഉദ്ദേശസിദ്ധിക്ക് ആയാൾ പ്രതിബന്ധം ചെയ്യുയുള്ളു. എന്നെ ഏല്പിക്കുന്ന പണികൾ പാതിയായിച്ചെയ്യാറുണ്ടോ?

ഗൃഹസ്ഥൻ—വല ഉറുപ്പിക ഇപ്പോൾ തരാം ബാക്കി മറെറന്നാൾ കാലത്ത്.

വൈദ്യൻ—എന്തിനാണ് മറെറന്നാളാക്കുന്നത്. ഇന്നു നടന്നാൽ നാളെയായിക്കൂടെ?

ഗൃഹസ്ഥൻ—ഇന്ന് ആയാളെ പിരിഞ്ഞതുകൊണ്ടു വലിയ വ്യസനമായിരിക്കും. നാളെക്ക് അല്പം സമാധാനമാകും. നാളെ മതി.

വൈദ്യൻ—എന്നാൽ ഇന്നു സഹായത്തിന് ഒരാളെ കൊടുക്കണം.

ഗൃഹസ്ഥൻ—സ്ത്രീകളിൽ നല്ല മിടുക്കുള്ള ഒരാളെ ആക്കാം. നമുക്കിനി താഴത്തേക്കിറങ്ങുക.

സംഭാഷണം കഴിഞ്ഞു രണ്ടുപേരും താഴത്തിറങ്ങിപ്പോകയും ചെയ്തു.

സംഭാഷണം നടന്നുകൊണ്ടിരിക്കുമ്പോഴും അതു കഴിഞ്ഞതിന്നുശേഷവും നാരായണിക്കുട്ടിക്കുണ്ടായ വ്യസനത്തിന്റെ ശക്തിയെ ശരിയായ വിധത്തിൽ വൎണ്ണിക്കുവാൻ ആൎക്കും സാദ്ധ്യമല്ല. 'എന്റെ ശ്രീപാൎവ്വതി! ഇ

ത്ര കഠിനമായ ശിക്ഷ അനുഭവിക്കത്തക്കവണ്ണം മഹാ സാധുവായ ഞാൻ എന്താണവിടത്തോടൊരു അപരാധം ചെയ്തത്? എന്റെ അപ്പനേയും അമ്മയേയും ഞൊടിയിടകൊണ്ടു തട്ടിക്കൊണ്ടുപോയി. ആ ജലപ്രവാഹത്തിൽ മുക്കി എന്നെക്കൊല്ലാതെ കരയ്ക്കു വലിച്ചു കയറുവാൻ ഒരാളെക്കൊണ്ടു വന്നിട്ടു. വ്യസനാഗ്നി കത്തി ജ്വലിക്കുമ്പോഴെല്ലാം വാത്സല്യാമൃതം തൂകി എന്റെ ഹൃദയച്ചെടി കരിഞ്ഞുപോകാതെ സൂക്ഷിച്ചു വന്ന ആ മേഘത്തെ ഭഗവതിയുടെ നിഷ്കാരുണ്യമാകുന്ന കൊടുങ്കാറ്റടിച്ചു എവിടേയോ കൊണ്ടാക്കി. പറയന്റെ കയ്യിൽ കൊടുത്ത പൈക്കുട്ടിയെപ്പോലെ എന്നെ ഈ ദുഷ്ടന്റെ അധീനത്തിലും ആക്കി. അല്ലയോ ദൌഷ്ട്യമേ! നീ എവിടെയാണ് ഇരിക്കുന്നതെന്നു കണ്ടെത്തുവാൻ ഞെരുക്കംതന്നെ. ഉദാരചിത്തനെന്നു ഞങ്ങൾ രണ്ടുപേരും വിശ്വസിച്ച ഈ വീട്ടുടമസ്ഥൻ ഇത്ര ദുഷ്ടനാണെന്നാര ശങ്കിക്കും? പക്ഷെ ആയാൾ ഇതുവരെ സൽപുരുഷൻതന്നെ ആയിരുന്നിരിക്കണം. എന്റെ ദുർഭാഗ്യപരിപൂർത്തിക്കുവേണ്ടി ഭഗവതി ആയാളെക്കൊണ്ടു ഒരു ദുഷ്ടവേഷം കെട്ടിച്ചതായിരിക്കും. എത്ര ചപലനായ മനുഷ്യ! മറ്റു ജന്തുക്കൾക്കില്ലാത്തതായി മനുഷ്യർക്കു ആത്മഹത്യ എന്നൊരു സ്വാതന്ത്ര്യമുള്ളതു നീയറിഞ്ഞിട്ടില്ല അല്ലേ? നീ വന്നു തൊടുമ്പോൾ നിന്റെ മോഹനാസാധനം എറാവും തണുത്തിരിക്കും. അയ്യോ! സുഗുണനിലയനമായ എന്റെ രക്ഷിതാവേ! എന്നെ രക്ഷ

ച്ചാൻ പാടില്ലാത്തവിധത്തിൽ അങ്ങയെ ഈ വഞ്ചക
ന്മാർ ചതിച്ചുവല്ലൊ. 'ജീവിച്ചിരിപ്പുണ്ടെങ്കിൽ' എന്നു
പറഞ്ഞതിൽ എനിക്കുണ്ടായ ആശങ്ക ശരിയാക്കിയ
ല്ലൊ. മരിച്ചവൻ തിരിച്ചുവരുമ്പോഴെ അങ്ങു വരികയു
ള്ളു എന്നു വൈദ്യൻ പറഞ്ഞതിന്റെ താല്പൎയ്യം വി
ഷംകൊടുത്തു കൊന്നു എന്നല്ലെ? പ്രത്യക്ഷമാകുംവിധ
ത്തിൽ പരീക്ഷയിൽ ജയിച്ചതിന്നു വേണ്ടുംവണ്ണം സ
ന്തോഷിപ്പാൻ കൂടി കഴിയാതെ അങ്ങുന്നു ദൌൎഭാഗ്യത്തി
യായ എന്റെ കൂടെ കൂടുക കാരണത്താൽ ഇങ്ങിനെ
യായിത്തീൎന്നല്ലൊ! ഭഗവതി! അവിടുത്തെ ഭക്തന്മാരാ
യ ഞങ്ങളെ രക്ഷിക്കുണേ' എന്നിങ്ങിനെ പലതും പറ
ഞ്ഞു ഉറക്കെക്കരഞ്ഞു. അപ്പോഴേക്കും ആരോ കോണി
പ്പടി കയറിവരുന്നതു കേട്ടു. ഉടനെ ഈ വികാരഭേ
ദം കാണിക്കാതെ കഴിക്കേണമെന്നു വിചാരിച്ച് അടു
ത്ത മുറിയിൽ പോയി മുഖം കഴുകി ധൈൎയ്യത്തോടും കൂ
ടി തിരികെ വന്നു. അപ്പോൾ കറുത്തു തടിച്ച നല്ല ശ
ക്തിയുള്ള ഒരു സ്ത്രീയെയാണ് കണ്ടതു്. തന്റെ സഹാ
യത്തിന്നുള്ള ആളാണെന്നു പെട്ടെന്നു മനസ്സിലായി. അ
ത്താഴവും മറ്റും കഴിച്ചു എന്നു വരുത്തി നാരായണിക്കു
ട്ടി ആലോചനയോടുകൂടി കിടപ്പായി. സഹായത്തിന്നു
ള്ള സ്ത്രീയും സമീപത്തുതന്നെ കിടന്നു. നാരായണിക്കു
ട്ടി ഒന്നനങ്ങിയാൽ അവൾ എന്താണൊരു ശബ്ദം പുറ
പ്പെടുവിക്കും. ഇവൾ മനസ്സിരുത്തി സൂക്ഷിക്കുന്നുണ്ടെ
ന്നറിഞ്ഞപ്പോൾ നാരായണിക്കുട്ടി ഉറങ്ങിയതുപോലെ

അനങ്ങാതെ കിടന്നു. അപ്പോൾ ആ സ്ത്രീയും പോത്തുപോലെ കിടന്നുറങ്ങി. നാരായണിക്കുട്ടി പതുക്കെ എഴുന്നേറ്റു തന്റെ ഉടുപ്പ് എടുത്തിട്ടു. മടിശ്ശീലയും വാളും ഭദ്രമായി കെട്ടി പതുക്കെ വാതലിന്നടുത്തെത്തി, കുറ്റി നീക്കി വാതൽ വലിച്ചു, തുറക്കുന്നില്ല. പുറത്തുനിന്നു പൂട്ടീട്ടുണ്ടെന്നു മനസ്സിലായി. നാരായണിക്കുട്ടിയുടെ സർവ്വാംഗവും കിടുകിടെ വിറച്ചു. ഉടനെ രണ്ടുമൂന്നു വേഷ്ടികളെടുത്തു കൂട്ടികെട്ടി ജനേലിന്നടുത്തെത്തി. പുറത്തുനിന്നു കാറ്റു കഠിനമായി അടിക്കുന്ന ശബ്ദം കേട്ടു. വേഷ്ടിയുടെ തല ജനേലിന്റെ നടുക്കളെ അഴിയിൽ കെട്ടി (ജനേലിന്നു നടുക്കു മാത്രമെ അഴിയുണ്ടായിരുന്നുള്ളു.) വേഷ്ടി പിടിച്ചു പുറത്തെയ്ക്കിറങ്ങുവാനുള്ള ഉദ്ദേശത്തോടുകൂടി ജനേലിപ്പടിയിൽ ഒരു കാലെടുത്തുവെച്ചു. ആ സമയത്തു ഒരാൾ വന്നു കൈ ബലമായി പിടിച്ചു. അതു ഉറങ്ങിക്കിടന്നിരുന്ന ആ സ്ത്രീയായിരുന്നു. ആരാണെന്നൊന്നും ഗ്രഹിക്കുവാൻ ശ്രമിക്കാതെ നാരായണിക്കുട്ടി വേഷ്ടിയുടെ പിടിവിട്ടു പിന്നാക്കം തിരിഞ്ഞു ആ സ്ത്രീയുടെ ചെകിടത്തു ആഞ്ഞു ഒരു അടികൊടുത്തു. 'ആ' എന്നൊരു ശബ്ദത്തോടുകൂടി പത്ത്രം ചിറകറ്റു വീണതുപോലെ ആ സ്വരൂപം നിലത്തു വീഴുകയും ചെയ്തു. അബലാരത്നമായ നമ്മുടെ നാരായണിക്കുട്ടിക്കു ഇരിമ്പുപോലെ കട്ടിയായ ദേഹത്തോടുകൂടിയ ആ സ്ത്രീയെ അടിച്ചുവീഴ്ത്തുവാൻ സാധിക്കുമോ എന്നു ആരെങ്കിലും സംശയിക്കുന്നുണ്ടെങ്കിൽ അവർ അപസ്മാരബാധ ക

ണ്ടിട്ടില്ലെന്നു വിശ്വാസംതന്നെ. അപസ്മാരത്തിന്നും പാതിവ്രത്യത്തിന്നും ശക്തിക്കു വലിയ വ്യത്യാസവുമില്ല. നാരായണിക്കുട്ടി ഉടനെ വേഷ്ടിപിടിച്ചു പുറത്തെക്കിറങ്ങി പ്രയാസം കൂടാതെ താഴത്തെത്തുകയും ചെയ്തു. ഇരമ്പി അടിക്കുന്ന കൊടുങ്കാററിന്റെ ഘോഷത്താൽ അടികൊണ്ട സമയം ആ സ്ത്രീ നിലവിളിച്ച ശബ്ദവും അടിയുടെ മയക്കത്തിൽനിന്നു നിവൎത്തിച്ചു വീണ്ടും കുട്ടിയ ലഹളകളും ഗൃഹസ്ഥന്മാരുടെ മററാരെങ്കിലുമാകട്ടെ കേട്ടില്ല. പുറത്തെക്കുള്ള വാതിൽ പൂട്ടിയിരുന്നതിനാലും വേഷ്ടി പിടിച്ചു പുറത്തേക്കിറങ്ങുവാൻ ധൈൎയ്യമില്ലാതിരുന്നതിനാലും ആ ദുഷ്ട കൂട്ടിലിട്ട പുലിയെപ്പോലെ ഭയങ്കരമായ ശബ്ദത്തോടുകൂടി അകത്തുതന്നെ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിച്ചതേ ഉള്ളു. നാരായണിക്കുട്ടി സമയമൊട്ടും കളയാതെ വഴിയിലേക്കിറങ്ങി എങ്ങോട്ടെന്നില്ലാതെ നടന്നുതുടങ്ങി. അൎദ്ധരാത്രി, കൂരിരുട്ട്, കൊടുങ്കാററു, പരിചയമില്ലാത്ത ദിക്ക്, 16 വയസ്സു പ്രായമായ ഒരു ഭീരു, ഏകാകിനി. എന്താണിതിലുമധികമായി ഒന്നു പറവാനുള്ളത്? സദ്വൃത്തകളായ സ്ത്രീകൾ പാതിവ്രത്യരക്ഷക്കുവേണ്ടി ഇന്നതേ ചെയ്യൂ എന്നില്ല. തന്നെ പിന്തുടൎന്ന് ഗൃഹസ്ഥനോ കൂട്ടുകാരോ വരാതിരിക്കയില്ല എന്നുള്ള വിചാരംകൊണ്ടു നാരായണിക്കുട്ടി അതിവേഗം നടന്നു രണ്ടു മണിക്കൂറുകൊണ്ടു എട്ടുനാഴികപോയി. വീടുകളൊന്നും കാണ്മാനില്ല. കണ്ടാൽ തന്നെ കയറിച്ചെല്ലുകയുമില്ല. പുലരുംവരെയും നടക്കാമെന്നു

ന്നെയാണ് ഉദ്ദേശം. എങ്കിലും ക്ഷീണം വല്ലാതെ ബാധിക്കയാൽ വഴിയിലല്പം നിന്ന് ഓരോ മനോരാജ്യം തുടങ്ങി. 'ആപത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചു എന്നു മനുഷ്യർക്കു് ഒരു സമയത്തും വിചാരിച്ചുകൂടാ എന്നു ഷേക്സ്പിയർ മഹാകവി പറഞ്ഞിട്ടുള്ളതു ശരിയാണ്. തീവണ്ടിമറിഞ്ഞു ഒരാറ്റുജലപ്രവാഹത്തിൽ വീണ രാത്രിയിലേക്കാൾ എത്രയോ മോശമാണ് എന്റെ ഈ രാത്രിയിലെ സ്ഥിതി! ഇനി എത്രമാത്രം മോശമാവാനിരിക്കുന്നു ആർക്കറിയാം!' ഇത്രയും ആലോചിച്ചപ്പോഴേക്കും ഒരാൾത്തിരക്കം കേട്ടു. ഈ വഴിക്കു വരുന്നവരാണു. ഓടിക്കളിച്ചെങ്കിലോ? വഴിയുടെ ഇരുപുറവും വെറും കുറ്റിക്കാടാണെങ്കിലും ഇരുട്ടിന്റെ ശക്തിയാൽ ഭയങ്കരമായ കൊടുങ്കാടാണെന്നാണു നാരായണിക്കുട്ടിക്കു തോന്നിയത്. അതുകൊണ്ടു വഴി വിട്ടുപോവാനും ധൈര്യമുണ്ടായില്ല. ചുറ്റും പന്തവും ആയുധങ്ങളും കൊണ്ടു പത്തമ്പതാളുകൾ അടുത്തുവന്നു. 'ഈശ്വരി' എന്നു പറഞ്ഞു നാരായണിക്കുട്ടി പെട്ടെന്നു കണ്ണടച്ചു. സ്തംഭാകൃതിയിൽ നിന്നു. ഉടനെ കണ്ണുമിഴിച്ചു നോക്കുമ്പോൾ ആ വന്നിരുന്നവർ രണ്ടുഭാഗത്തുമുള്ള കുറ്റിക്കാടുകളിലേക്കു പരിഭ്രമിച്ചു ഓടുന്നതായി കണ്ടു. വാസ്തവത്തിൽ അവർ തീവട്ടിക്കൊള്ളക്കാരായിരുന്നു. 'വെൽഷ്' എന്നു പേരായി ആ ഡിസ്ട്രിക്ടിൽ ഒരു കലക്ടരുണ്ടായിരുന്നു. ആയാളുടെ ഭാര്യ എന്തോ സംഗതിവശാൽ ഈ പ്രദേശത്തുവെച്ചു ആത്മഹത്യ ചെയ്തു. യൂറോപ്യൻസ്ത്രീ

യുടെ ഉടുപ്പിട്ടു ഏകദേശം ആ വൎണ്ണത്തോടുകൂടിയ ഒരു സ്ത്രീ രാത്രി രണ്ടുമണി സമയത്തു ഏകാകിനിയായി ആ പ്രത്യേകസ്ഥലത്തുതന്നെ നില്ക്കുന്നതു കണ്ടാൽ അന്ധവിശ്വാസം നിറഞ്ഞിട്ടുള്ള ഈ കൊള്ളക്കാർ അതു ആത്മഹത്യചെയ്ത ആ സ്ത്രീയുടെ പ്രേതമാണെന്നു വിചാരിച്ചു ഭയപ്പെട്ടു അങ്ങുമിങ്ങും ഓടിപ്പോയതിൽ എന്താണത്ഭുതം? നാരായണിക്കുട്ടിക്കു ഇക്കാരണം നിശ്ചയമില്ലാതിരുന്നതുകൊണ്ടു സാമാന്യത്തിലധികം അത്ഭുതമുണ്ടായി. എന്നാൽ അതു ഭഗവതിയുടെ മഹിമയാണെന്നു വിശ്വസിച്ചു വീണ്ടും നടന്നുതുടങ്ങി. കുറച്ചു ഒരു നാഴിക നടന്നപ്പോഴെയ്ക്കും ക്ഷീണംകൊണ്ടും വ്യസനംകൊണ്ടും ഉറക്കംകൊണ്ടും വിശപ്പുകൊണ്ടും ദാഹംകൊണ്ടും വാടിത്തളൎന്നു തീരെ നടക്കാൻ വയ്യാതായി. വഴിവക്കത്തു നില്ക്കുന്ന ഒരു വൃക്ഷത്തിന്റെ വേരിന്മേൽ തലവെച്ചു സൌഖ്യമായി കിടക്കുകയും ചെയ്തു. ഹാ! ഹാ!! എന്തുകിടപ്പ്!!!

---

## അന്ത്യഖണ്ഡം.

നാരായണിക്കുട്ടി നാം കിടത്തിയ ദിക്കിൽതന്നെ സുഖമായി കിടക്കുന്നു. ആ കിടപ്പിന്നു സുഖമില്ലെന്നില്ലേ; സൂക്ഷ്മം ആലോചിക്കുമ്പോൾ അതിനാണ് സുഖം. ഭൂമിയാകുന്ന കിടക്കയിൽ ആകാശമാകുന്ന മേൽക്കട്ടിയും കണ്ടു വൃക്ഷത്തിന്റെ വേരാകുന്ന ഉപധാനത്തി

മേൽ തലയുംവെച്ചുള്ള കിടപ്പ് പ്രകൃതിക്കനുകൂലവും ബാക്കിയുള്ള കിടപ്പെല്ലാം പ്രകൃതിക്കു പ്രതികൂലവുമാണ്. എന്നാൽ നാരായണിക്കുട്ടിക്കു ഈ വക തത്വങ്ങൾ ആലോചിക്കത്തക്ക നിലയുണ്ടോ എന്നും ആലോചനയുടെ ഫലമായിട്ടാണോ അങ്ങിനെ കിടക്കുന്നതു എന്നും വളരെ സംശയമാണ്. രണ്ടായാലും അവിടെ തന്നെ കിടക്കട്ടെ. നമുക്കു പണിക്കരുടെ പിന്നാലെ ഒന്നു പോയി നോക്കാം. മസ്താക്കാരന്റെ വേഷം കെട്ടിയ തെമ്മാടിയായ ഗ്രാമസ്ഥൻ, ഒരു [illegible]ത്തോടു കൂടിയാണ് പണിക്കരെ ലാത്തുവാൻ കൊണ്ടുപോയതെന്നും ആയാളും ഡാക്കിട്ടരും കൂടി പണിക്കർക്കു എന്തോ തകരാറു പിണച്ചിട്ടുണ്ടെന്നും എല്ലാവർക്കും ബോദ്ധ്യമാണല്ലൊ. എന്നാൽ ആ തകരാറിന്റെ ജാതിക്കു നാരായണിക്കുട്ടിയും വായനക്കാരും വിചാരിച്ചിരിക്കാവുന്നതിൽനിന്നു അല്പം വ്യത്യാസമുണ്ട്.

നടക്കാൻ പുറപ്പെട്ടു 15 മിനിറ്റിനുള്ളിൽ ഗ്രാമസ്ഥനൊപ്പമുടൻ പണിക്കർ ഒരു പുതിയ കെട്ടിടത്തിൽ പ്രവേശിച്ചു. അതു ഒരു പൊല്ലീസ്സ് സ്റ്റേഷനായിരുന്നു. 'പട്ടേൽ' എന്നാണ് ആ സ്റ്റേഷനിലെ ഉയർന്ന അധികാരിയുടെ ഉദ്യോഗപ്പേര്. ആയാളാണ് ആ ഗ്രാമത്തിലെ പ്രധാന ഉദ്യോഗസ്ഥൻ. ഇവർ കയറിച്ചെന്നപ്പോൾ അയാൾ ഒരു 'പുള്ളിയോടു ചോദിക്കു'കയായിരുന്നു. പുള്ളിയുടെ കൈ രണ്ടും പിന്നാക്കം പിടിച്ചുകെട്ടി, ഒരു തടിയും തിരുകിട്ടാണ് ചോദ്യം. അ

വന്റെ പ്രാണബന്ധം കണ്ടപ്പോൾ പണിസ്സയുടെ മുഖം വല്ലാതെയായി. എങ്കിലും ഒരു നിമിഷത്തിനുള്ളിൽ പണിസ്സയുടെ കയ്യ് പൊല്ലീസ്സ് പട്ടേലിന്റെ കയ്യാൽ സ്നേഹസമന്വിതം പിടിക്കപ്പെടുകയും കെട്ടിടത്തിന്റെ ഓരോരോ ഭാഗവും കാവൽക്കാരനായി നിയമിക്കപ്പെടുകയും ചെയ്തു. കള്ളപ്പള്ളിക്കാർ കിടക്കുന്ന മുറിയുടെ വാതിൽ തുറന്നു അതു നടന്നുനോക്കുവാനൊന്നുള്ള ഭാവത്തിൽ മൂന്നുപേരും അകത്തു പ്രവേശിക്കയും ഗൃഹസ്ഥനും പൊല്ലീസ്സുദ്യോഗസ്ഥനും പെട്ടെന്നു പുറത്തു കടന്നു വാതിൽ അടച്ചുപൂട്ടിപ്പോരികയും ചെയ്തു. മുൻകൂട്ടി ആലോചിച്ചുറച്ച ഒരു പണിയായതിനാൽ ഇതെല്ലാം ഒരു നിമിഷംകൊണ്ടു കഴിഞ്ഞു.

പണിസ്സയുടെ വിഷമസ്ഥിതിയെപ്പറ്റി ഒന്നും പറയാതിരിക്കുന്നതാണ് ഭംഗി. തന്നെക്കുറിച്ചു പണിസ്സക്കുണ്ടായ വ്യസനത്തിനു മതിയുണ്ടായിരുന്നു. എന്നാൽ നിരാധാരയായ ആ യുവതിയെയും തന്റെ ബന്ധനത്തിനു ഇടയായി ക്രൂരചിത്തന്മാരായ ആ രണ്ടു മനുഷ്യരാക്ഷസന്മാർ ഗുണവതിയായ ആ കുട്ടിയിൽ ചെയ്യുമെന്നു തീർച്ചപ്പെട്ടതായിരുന്ന ധർമ്മധ്വംസനത്തിന്റെ ഭയങ്കരതയെയും ആലോചിച്ചപ്പോൾ പണിസ്സക്കു ഒരു സമാധാനവുമുണ്ടായില്ല. ഒരു നിമിഷത്തിൽ ദമയന്തിയുടെ പാതിവ്രത്യശക്തിയാൽ ദഹിക്കപ്പെട്ട കാട്ടാളന്റെ കഥയോർക്കും. മറുനിമിഷത്തിൽ, അതു പുരാണകഥയാണല്ലോ; അതുപോലെ ഇപ്പോൾ സം

ഭവിക്കുമോ എന്നു സംശയിച്ചു വീണ്ടും വ്യസനിക്കും. ഉടനെ ചാരിത്രരക്ഷാധികാരിണിയായ ശ്രീപാർവ്വതി ആ ധർമ്മത്തിന്റെ രക്ഷയ്ക്കു എന്തെങ്കിലും ഒരു വഴിയുണ്ടാക്കിക്കൊടുക്കുമെന്നു വിചാരിച്ചു സമാധാനിക്കും. ഭിക്ഷ ഭാഷയും പരിചയമില്ലാതെ ശക്തന്മാരായ രണ്ടു പുരുഷാധമന്മാരുടെ കയ്യിൽ അകപ്പെട്ട ഒരു അബലയ്ക്കു എങ്ങിനെയാണ് രക്ഷയുണ്ടാവുന്നതു എന്നാലോചിച്ചു നിരാശപ്പെടും. 'മിന്നുന്നതൊക്കെയും പൊന്നല്ല' എന്നർത്ഥത്തിൽ ഇംഗ്ലീഷിലും 'നാരീരൂപവതീ ശത്രുഃ' എന്നു സംസ്കൃതത്തിലും ഉള്ള ചൊല്ലുകളുടെ യാഥാർത്ഥ്യം പണിക്കർക്കു വേണ്ടുംവണ്ണം ബോദ്ധ്യമായി.

ആ തടവുമുറിയിൽ കിടന്നിരുന്ന കൂട്ടർ പണിക്കരുടെ പ്രവേശനം നിമിത്തം വിസ്മയഭരിതന്മാരായിത്തീന്നു. കോമളമായ ആ മുഖത്തു കള്ളലക്ഷണങ്ങൾ യാതൊന്നുമില്ലെന്നും സുകുമാരമായ ആ ശരീരത്തെ കാരാഗൃഹയോഗ്യമായി ബ്രഹ്മാവു സൃഷ്ടിച്ചിരിപ്പാൻ ന്യായമില്ലെന്നും കള്ളപ്പുള്ളികളായ അവർക്കുകൂടി തോന്നുകയും പ്രകൃത്യാ ക്രൂരന്മാരായ അവർ അദ്ദേഹത്തിന്റെ അവസ്ഥാഭേദത്തിൽ അനുകമ്പ ജനിക്കയും ചെയ്തു. സൂക്ഷ്മം നോക്കിയാൽ ജേലിൽ കിടക്കുന്ന പുള്ളികളെക്കാൾ കള്ളത്തം കൂടിയ എത്ര ജനങ്ങളാണ് സ്വാതന്ത്ര്യത്തോടുകൂടി പുറമെ നടക്കുന്നത്? എന്തിന്, ദുഷ്ടമൃഗങ്ങൾ എന്ന സംജ്ഞയോടുകൂടി വനാന്തരങ്ങളിൽ സഞ്ചരിക്കുന്ന സിംഹവ്യാഘ്രാദിജന്തുക്കളെക്കാൾ ദുഷ്ടത്വം കൂടിയ

എത്ര ഇരുകാലിജന്തുക്കളാണ് ഇരുകാലിമനുഷ്യരുടെ ഇടയിൽത്തന്നെ നിർഭയം സഞ്ചരിക്കുന്നത്! ഇതിനെല്ലാം സൃഷ്ടികർത്താവിനെത്തന്നെ ഉത്തരവാദിയാക്കാം. അതങ്ങിനെ നില്ക്കട്ടെ.

പണിസ്സർ ഒരു രാത്രിയും പിറേറ ദിവസം പകലും രാത്രിയും ആ മുറിയിൽ കഴിച്ചുകൂട്ടി. ഭക്ഷണത്തിനു തീരെ ആശയില്ല. അഥവാ ഉണ്ടെങ്കിൽത്തന്നെ കഴിപ്പാൻ പാടില്ലാത്ത വിധത്തിൽ ബാജിറി എന്ന കുത്സിതം ധാന്യംകൊണ്ടുള്ള അപ്പമാണ് കിട്ടുന്നത്. ജീവിതത്തിലുള്ള മോഹംകൊണ്ടു ഒന്നുരണ്ടുനേരം അതു കുറേശ്ശെ കഴിച്ചതിനു. ഭക്ഷണം പോരാഞ്ഞിട്ടോ ഉറക്കമിളപ്പുകൊണ്ടോ എന്തോ മൂന്നാം ദിവസം ഉച്ചയ്ക്കു അതികഠിനമായ ഛർദ്ദിയും ശോധനയും തുടങ്ങി. കയ്യും കാലും വലി, വയറുകത്തൽ, കണ്ഠരോധം, ശ്വാസോച്ഛ്വാസത്തിനു ബുദ്ധിമുട്ട് എന്നിവയും അതിന്റെ സഹായികളായി കൂടി. സമീപങ്ങളിൽ വിഷൂചിക അല്പാല്പമുണ്ടായിരുന്നതിനാൽ തങ്ങളുടെ ഭാഗ്യഹീനനായ കൂട്ടുകാരനെ ആ വ്യാധി ബാധിച്ചിരിക്കാമെന്നു തടവുകാർ വിചാരിക്കയും, അതു ശരിയാണെന്നു പൊല്ലീസ്സുകാരും പ്രത്യേകിച്ചു നമ്മുടെ പട്ടേലും ഉറപ്പിച്ചുപറകയും ചെയ്തു. പതിനൊന്നുമണി മുതൽ മൂന്നുമണിവരെ നിരന്തരം ഛർദ്ദിയും ശോധനം ആയിരുന്നു. ജെയിൽപുള്ളിക്കാരും മററുള്ളവരും ചെയ്യുന്ന ഉപചാരംകൊണ്ടു യാതൊരു ഭേദവുമില്ല. ദേഹമെല്ലാം പച്ചവെള്ളംപോലെ തണുത്തു. ക്ഷീ

ണംകൊണ്ടു തലപൊക്കുവാൻ വയ്യാതായി. പൊലീസ്സ പട്ടേലിന്നുകൂടി കഠിനമായ പശ്ചാത്താപം തുടങ്ങി. വ്യസനത്തോടും പരിഭ്രമത്തോടുംകൂടി അയാൾ ഇടക്കിടയ്ക്കു അടുത്തുചെന്നു ക്ഷേമാന്വേഷണങ്ങൾ ചെയ്യുന്നുണ്ട്. മരിക്കയേ ഉള്ളു എന്നു എല്ലാവരും തീർച്ചയാക്കി. 'ആഹാരാദികളിൽ എന്തെങ്കിലും വേണമെന്നു തോന്നുന്നുണ്ടോ?' എന്നു പട്ടേൽ ഗൽഗദാക്ഷരത്തോടുകൂടി ചോദിച്ചു. പണിക്കർ പ്രയാസപ്പെട്ടു കണ്ണുമിഴിച്ചുനോക്കി 'ആ, ഒരിടങ്ങഴി പാലും പത്തു കോഴിമുട്ടയും' എന്നു കഷ്ടിവിധത്തിൽ പറഞ്ഞൊപ്പിച്ചു. പട്ടേൽ ഉടനെ ഒരു കൺസ്റ്റബിളിനെ അയച്ച് ആ രണ്ടു സാധനങ്ങളും വരുത്തി. തടവുപുള്ളിക്കാരുടെ സഹായത്താൽ പണിക്കർ എഴുന്നേറ്റിരുന്നു മുട്ട മുഴുവൻ പാലിൽ ഉടച്ചുചേർത്ത് ഒന്നായി കുടിക്കയും 'ആവൂ' എന്നു പറഞ്ഞു അവരുടെ കയ്യിലേക്കുതന്നെ മലന്നു വീഴുകയും ചെയ്തു. കുറെ നേരം ചേഷ്ടയൊന്നുമില്ലാതെ കിടന്നു. കഥ കഴിഞ്ഞു എന്നു എല്ലാവർക്കും തോന്നി. പെട്ടെന്നു പിന്നേയും രണ്ടുമൂന്നുതവണ ഛർദ്ദിയും പോക്കുമുണ്ടായി.

എന്നാൽ അതോടുകൂടി ക്ഷീണത്തിന്നു വളരെ ആശ്വാസം വന്നു. പാലിന്റെയും മുട്ടയുടേയും മിടുക്കായിരിക്കാമെന്നു പട്ടേലും 'ഞാൻ സംശയിച്ചതുപോലെ തന്നെയായിരിക്കണം' എന്നു പണിക്കരും വിചാരിച്ചു. പണിക്കർക്കു സഹായംകൂടാതെ എഴുന്നേറ്റിരിക്കാമെന്നു നിലയായി. താനെ എഴുന്നേറ്റിരുന്നു. ഉടനെ ഒരു കു

തീവണ്ടിയുടെ ശബ്ദം കേട്ടു. വണ്ടി സ്റ്റേഷന്റെ പടിക്കൽനിന്നു. യോഗ്യരായ രണ്ടു സായ്പന്മാർ വണ്ടിയിൽ നിന്നിറങ്ങി സ്റ്റേഷനിലേക്കു വന്നു. പൊല്ലീസ്സുകാരെല്ലാം അങ്ങോട്ടും ഇങ്ങോട്ടും ഓട്ടവും ചാട്ടവും ഉടുപ്പിടലും തലക്കെട്ടു വെക്കലും തിരുതകൃതിയായി. ഡിസ്ട്രിക്ട് പൊല്ലീസ്സ സൂപ്രഡണ്ടും ഡിസ്ട്രിക്ട് സർജ്ജനുമാണ് ആ വന്നത്. രണ്ടുപേരുംകൂടി അവിടെയും ഇവിടെയും നോക്കിയും ഓരോന്നു പറഞ്ഞും ചിരിച്ചുംകൊണ്ടു പണിക്കരിരിക്കുന്നതിന്നു സമീപത്തെത്തി. പണിക്കർ ഇരുന്നുകൊണ്ടുതന്നെ സലാം ചെയ്തു. 'യോഗ്യന്മാരെന്നു കാഴ്ചയിൽ തന്നെ അനുമാനിക്കാവുന്ന നിങ്ങളെ യഥായോഗ്യം ഉപചരിപ്പാൻ സാധിക്കാത്ത എന്റെ ക്ഷീണത്തിന്നു മാപ്പു തരേണമെന്നു സവിനയം അപേക്ഷിക്കുന്നു' എന്നു വളരെ പതുക്കെ ഭംഗിയിൽ പറഞ്ഞു.

സൂപ്രഡണ്ടു 'നല്ല ഇംഗ്ലീഷു സംസാരിക്കുന്ന ഇയ്യാളാരാണ്' എന്നു പിന്നാക്കം തിരിഞ്ഞു പട്ടേലിനോടു ചോദിച്ചു. ഈ രണ്ടു പ്രധാന ഉദ്യോഗസ്ഥന്മാരുടെ യാദൃച്ഛികമായ ആഗമനം തന്റെ ഉദ്ദേശസിദ്ധിക്കു പ്രതികൂലമായി പരിണമിക്കുമെന്നു മാത്രമല്ല, താൻ ദൈവത്തെ മറന്നു ചെയ്തുവെച്ചിട്ടുള്ളതും പശ്ചാത്താപത്താൽ മെട്ടുസൂചികൊണ്ടെന്നപോലെ മനസ്സാക്ഷിയെ കുത്തിത്തുടങ്ങീട്ടുള്ളതുമായ ഭയങ്കരകൃത്രിമത്തെ കണ്ടുപിടിപ്പാനും അതു നിമിത്തം അനിർവ്വചനീയമായ സങ്കടത്തിൽ അകപ്പെടുവാനും ഇടവരുമെന്നും ആലോചിച്ച് ആശാ

ധമായ ചിന്താസമുദ്രത്തിൽ മുങ്ങിക്കിടന്നിരുന്ന നമ്മുടെ പട്ടേൽ ഈ ചോദ്യം കേട്ടയുടനെ വല്ലാതെ ഒന്നു പരുങ്ങി 'ഒരു കറാക്കാരനാണ്' എന്നു മറുവടി പറഞ്ഞു. പട്ടേലിന്റെ പ്രകൃതഭേദവും *മറുവടി ഉച്ചരിക്കുന്നതിലുണ്ടായ ഇടച്ചിലും സൂക്ഷ്മജ്ഞനായ സുബ്രഹ്മണ്യന്റെ ബുദ്ധിയിൽ പെടാതിരുന്നില്ല. 'എന്ത്?' എന്നു സുബ്രഹ്മണ്യൻ ഞെട്ടിപ്പിച്ച് ഒരു ചോദ്യം ചോദിച്ചതോടുകൂടി തടിയനായ പട്ടേൽ മലച്ചുകെട്ടി വീണുകഴിഞ്ഞു. അതിന്റെ ശേഷം പണിക്കർ, നടന്ന കഥയെല്ലാം സംക്ഷേപമായി പറഞ്ഞു കേൾപ്പിച്ചു. രണ്ടുപേരുടേയും പ്രത്യേകിച്ചു സുബ്രഹ്മണ്യന്റെയും മുഖം ചെമ്പരത്തിപ്പൂപോലെ ചുകന്നു. പണിക്കർ തന്റെ രോഗത്തിനു വിഷൂചികയുടെ ലക്ഷണങ്ങൾക്കു പുറമെ കണ്ഠരോധം, ഉച്ഛ്വാസപ്രയാസം, വയറുകത്തൽ മുതലായി ചിലതുകൂടി ഉണ്ടാകയാൽ തനിക്കു അക്കാര്യത്തിലും അല്പം സംശയമുണ്ട് എന്നു പറഞ്ഞു.

സർജ്ജൻ — എന്നാലതു പാഷാണവിഷമാണ്.

പണിക്കർ — ഞാനും അതിനെത്തന്നെയാണ് സംശയിച്ചതു്. മുട്ടയും പാലും കഴിച്ചപ്പോഴാണ് ആശ്വാസം കിട്ടിയതും

സർജ്ജ — എന്നാൽ തീർച്ചതന്നെ. ഛർദ്ദിയും ഭോജ്യവും പരിശോധിച്ചുകളയാം.

'എന്ത്? ഒരു പ്രധാനപ്പെട്ട പൊല്ലീസ്സുദ്യോഗസ്ഥൻ കൊല്ലു ശ്രമിച്ചു എന്നോ? ജനങ്ങളുടെ രക്ഷകര

യിക്കൊണ്ടു നിയമിക്കപ്പെട്ടിട്ടുള്ള ഈ ചെകിത്താന്മാർ ജനദ്രോഹം ചെയ്യുകയോ? ഞാനീസൈന്യത്തെ മുഴുവൻ വലിയതോക്കിന്റെ മുമ്പാകെ ചുട്ടുകളയും. ഈ കെട്ടിടങ്ങളെല്ലാം ഡൈനാമിററ് ഇട്ടു തകർത്തുകളയും' എന്നിങ്ങിനെ അനിവാര്യമായ ക്ഷോഭത്തോടുകൂടി സ്വപ്രധൻ ഉച്ചത്തിൽ പറയുന്ന ഘോഷം കേട്ടു പാട്ടേൽ കണ്ണുമിഴിച്ചു. 'അതാ കള്ളൻ തലപൊക്കുന്നു. പിടിച്ചു അവനെ. വേഗം കയ്യാമം. കൊണ്ടുവാ' സ്വപ്രധന്റെ ആജ്ഞ കേട്ടിട്ട് ഒരു കാൺസ്റ്റബിൾ ഓടിപ്പോയി ഒരു കൈവിലങ്ങ് എടുത്തുകൊണ്ടുവന്നു സംശയിച്ചു നില്പായി. 'ഓ അവൻ നിന്റെ മൂത്തപ്പനാണല്ലോ. അവനെ കയ്യാമം വെപ്പാൻ നിനക്കു മടിയായിരിക്കും. ഇങ്ങു കൊണ്ടുവാ. അവനൊരു മനുഷ്യപ്പു?' എന്നു പറഞ്ഞുകൊണ്ടു സ്വപ്രധൻ ആ കൈവിലങ്ങു വാങ്ങി പിടിച്ചുവിറച്ചുകൊണ്ടു നീട്ടുന്ന പട്ടേലിന്റെ കയ്യിന്മേൽ ഇട്ടു പൂട്ടി താക്കോൽ തന്റെ കുപ്പായത്തിന്റെ കീഴ്ശീലയിൽ ഇട്ടു. ഉടനെ നാലു പേർ കാൺസ്റ്റബിൾമാരോടുംകൂടി പുറത്തിറങ്ങി നമ്മുടെ ഗ്രാമസ്ഥനേയും മേൽപ്രകാരം ബന്ധിച്ചുകൊണ്ടുവരികയും ചെയ്തു. ഇതിനിടയ്ക്ക് സർജ്ജൻ മുൻപറഞ്ഞതുപോലെ സൂക്ഷ്മമായ ഒരു പരിശോധന നടത്തി മെട്ടിയിൽനിന്നും മറ്റും പാഷാണവിഷം വേർതിരിച്ചെടുത്തുവെച്ചു. ഇത്രയും പ്രബലമായ തെളിവുള്ള സ്ഥിതിക്കു നിഷേധിച്ചിട്ടു കാര്യമില്ലെന്നു തീർച്ചയാക്കി ഗ്രാമസ്ഥനും പാട്ടേലും കുററം സമ്മതി

ച്ചു മൊഴികൊടുത്തു. ആദ്യം കൊല്ലേണമെന്നു വിചാരിച്ചിട്ടില്ലായിരുന്നു എന്നും എന്നാൽ ആ സ്ത്രീ ചാടിപ്പോകയും തങ്ങൾ അടുത്ത പ്രദേശങ്ങളിൽ അന്വേഷിച്ചിട്ടും കാണാതിരിക്കുകയും ചെയ്തപ്പോൾ ആയാളെ വിടുന്നതായാൽ ആ സ്ത്രീയുടെ ഉത്തരവാദം പറയിക്കുമെന്നു ഭയപ്പെട്ടു പാഷാണം കൊടുത്തതാണെന്നും ആ കുററസമ്മതത്തിൽനിന്നു വെളിവായി.

മൂന്നുപേർ കാൺസ്റ്റബിൾമാരോടുകൂടി ഗൃഹസ്ഥനേയും പട്ടേലിനേയും റിമാണ്ടിന്നായി അടുത്ത മജിസ്ത്രേട്ടിന്റെ അടുക്കലേക്കും അത്രയും കൺസ്റ്റബിൾമാരോടും സർജ്ജന്റെ പ്രത്യേക എഴുത്തോടുംകൂടി പണിക്കരെ ചികിത്സിപ്പാനായി അടുത്ത ആസ്പത്രിയിലേക്കും അയച്ച്, ഇക്കാൎയ്യസംബന്ധമായി വേറെയും ചിലരോടു മൊഴിവാങ്ങുവാനും ഇതുപോലെ തന്നെ വേറെ ചില സ്ഥലങ്ങൾ പരിശോധിക്കുവാനുമായി സർജ്ജനും സബ്ഇൻസ്പെക്ടരും അവിടെത്തന്നെ താമസിച്ചു. മൊഴിവാങ്ങുകയോ പരിശോധിക്കുകയോ, റിമാണ്ടുവാങ്ങി പുള്ളികളെ തടവിൽ വെക്കുകയോ എന്തെങ്കിലും ചെയ്യട്ടെ. നമുക്കതിനൊന്നും ഭാരമില്ല. എന്നാൽ പണിക്കരുടെ കൂടെ പോകാതെ നിവൃത്തിയുമില്ലല്ലോ.

മേലധികാരിയുടെ പ്രത്യേകപ്രതിപത്തിക്കു പാത്രമാണെന്നു എഴുത്തുമൂലം സ്പഷ്ടമാകയാൽ പണിക്കരെ ആസ്പത്രിയിലുള്ളവർ പ്രത്യേക ശ്രദ്ധയോടുകൂടി ശുശ്രൂഷിച്ചു എന്നു പറയേണ്ടതില്ലല്ലോ. ചുണ്ണാമ്പുനീര്,

എന്നു മുതലായി പാഷാണവിഷത്തിനുള്ള മറുമരുന്നുകളെല്ലാം ഉടനുടൻ പ്രയോഗിച്ച വിഷത്തിന്റെ ബാധ മുഴുവൻ ഒഴിപ്പിക്കയും, ദേഹപോഷണോപയുക്തങ്ങളായ ആഹാരങ്ങൾ ക്രമംപോലെ കൊടുക്കയും ചെയ്തുയാൽ രണ്ടുമൂന്നു ദിവസത്തിനുള്ളിൽ പണിസ്സരുടെ ക്ഷീണത്തിന്നു വളരെ ശമനം വന്നു. തന്റെ ക്ഷീണം ഭേദമായി വരുന്തോറും പണിസ്സർക്കു നാരായണിക്കുട്ടിയെക്കുറിച്ചുള്ള വിചാരത്തിന്നു ശക്തി കൂടിവന്നു. ഘോരരാത്രിയിൽ ഏകാകിനിയായി സഞ്ചരിക്കുമ്പോൾ പല്ലവകോമളമായ ആ ദേഹം വല്ല ദുഷ്ടമൃഗങ്ങൾക്കും ആഹാരമായി ഭവിച്ചുവോ? അതിലും കഷ്ടമായ വിധത്തിൽ ദാക്ഷിണ്യശൂന്യന്മാരായ വല്ല ദുഷ്ടബുദ്ധികളുടെയും അധീനത്തിൽ അകപ്പെട്ടുവോ? എന്തായാലും സത്വരം സ്വപ്രദേശത്തും മടങ്ങി എത്തിയാൽ ഗൂഢമായന്വേഷണം നടത്തണമെന്നു തീർച്ചയാക്കി. നാലാം ദിവസം രാവിലെ ചായയും പലഹാരവും കഴിച്ച മേലെഴുതിയ മനോരാജ്യങ്ങളും വിചാരിച്ച കിടക്കുന്ന സമയം ആ സ്ത്രീവകയായിത്തന്നെ കുറെ അകലെയായി കെട്ടപ്പെട്ടിട്ടുള്ള ഒരു കെട്ടിടത്തിൽനിന്നു താഴെ എഴുതുംപ്രകാരം ആരോ ഉച്ചത്തിൽ പറയുന്നതു കേട്ടു:—"ഒപ്പുനന്നു മരിക്കയും മഴ തെക്കിനിത്തറ വീഴുകയും, അതിൽ അപ്പുനമ്മ മരിച്ചു ഇനി തെക്കിനിത്തറ വീഴണം, കാറു നല്ലവണ്ണമടിച്ചാൽ അതും പാറും."

പണിസ്സർ ഞെട്ടിത്തെറിച്ചതുപോലെ പിടഞ്ഞെഴുന്നേറ്റു. 'എന്താണ് സംഗതി' എന്നു ചോദിച്ചുകൊ

ഒരു നഴ്സ് (ശുശ്രൂഷിപ്പാനുള്ള സ്ത്രീ) അടുത്തുവന്നു.

പണിസ്സർ— ആരുടെയാണ് ആ ഉച്ചത്തിലുള്ള ശബ്ദം കേട്ടത്?

സ്ത്രീ— അതു ആറേഴുദിവസംമുമ്പെ പൊല്ലീസ്സുകാർ ഹാജരാക്കിയ ഒരു ഭ്രാന്തത്തിയുടെ ശബ്ദമാണ്. ചിലപ്പോൾ ഇംഗ്ലീഷും പറയും. ചിലപ്പോൾ ഇതാ ഇപ്പറഞ്ഞമാതിരി തമിഴും പറയും. ചിലപ്പോൾ ചിരിക്കും. ചിലപ്പോൾ കരയും. ഇങ്ങിനെയാണ് പ്രകൃതം. കഷ്ടംതോന്നും

പണിസ്സർ— എനിക്കു ആ സ്ത്രീയെ ഒന്നു കാണണം.

സ്ത്രീ— അനുവാദം കൂടാതെ ആരും കാണ്മാൻ പാടില്ലെന്നാണ് അപ്പാത്തിക്കിരിയുടെ നിശ്ചയം.

പണിസ്സർ— ആ സ്ത്രീ എന്റെ സ്വന്തം ആളാണ്. കാണാതെ കഴികയില്ല.

സ്ത്രീ— എന്നാൽ ഞാൻ പോയി അപ്പാത്തിക്കിരിയുടെ അനുവാദം വാങ്ങിക്കൊണ്ടുവരാം.

എന്നു പറഞ്ഞു പുറത്തേക്കിറങ്ങി രണ്ടു മിനിട്ടിന്നുള്ളിൽ മടങ്ങിവന്നു. 'പോകാം' എന്നു പറയുന്നതിന്നു മുമ്പായിത്തന്നെ പണിസ്സർ പോയിത്തുടങ്ങി. വായുവേഗത്തോടുകൂടി സ്ത്രീകളുടെ ശാലയ്ക്കടുത്തെത്തി. കൂടെയുള്ള സ്ത്രീ കാണിച്ചുകൊടുത്ത വഴിയിൽകൂടി നാരായണിക്കുട്ടി കിടക്കുന്ന മുറിയിൽ പ്രവേശിച്ചു. (മേൽ പറഞ്ഞ ഭ്രാന്തത്തി നമ്മുടെ ഭാഗ്യഹീനയായ നാരായണിക്കുട്ടിയല്ലാതെ ആരാണ്?) കെട്ടാതെയും വേർപെട്ട

ക്കാതെയും ചിന്നിച്ചിതറി ജടപിടിച്ചുകിടക്കുന്ന തലമുടിയോടും, പ്രഭാതസമയത്തിലെ പൂർണ്ണചന്ദ്രബിംബംപോലെ വിളർത്ത കവിൾത്തടങ്ങളോടും, ഉദ്ദേശമൊന്നുംകൂടാതെയും സ്ഥിരമായി ഒരു പദാർത്ഥത്തിൽ നിൽക്കാതെയും അങ്ങുമിങ്ങും എറിഞ്ഞുകൊണ്ടിരിക്കുന്ന കണ്ണുകളോടും, ആസ്പത്രിയിൽ നിന്നു കൊടുത്ത ഒരു വക ഉടുപ്പാൽ മറയ്ക്കപ്പെട്ട പൃഥുലകുചഭരത്തെ അമർത്തിക്കെട്ടിയിരിക്കുന്ന കൈകളോടുംകൂടി വിചാരശൂന്യയായി ഇടവും വലവും നില്ക്കുന്ന രണ്ടു സ്ത്രീകളാൽ സശ്രദ്ധം ശുശ്രൂഷിതയായി ഒരു ചാരുകസേരയിൽ കിടക്കുന്ന നാരായണിക്കുട്ടിയെ കണ്ടനിമിഷത്തിൽ പണിക്കരുടെ ഹൃദയം ഉരുകിപ്പോകയും അതു ബാഷ്പരൂപമായി കണ്ണുകളിൽകൂടി പ്രവഹിക്കുകയും ചെയ്തു. നാരായണിക്കുട്ടി കുറച്ചു നേരം പണിക്കരുടെ മുഖത്തു നോക്കി 'ഹ—ഹ— കണ്ണുകളിൽ നല്ല ഉറവ്' എന്നു പറഞ്ഞു. നാരായണിക്കുട്ടി പണിക്കരെ തിരിച്ചറിഞ്ഞില്ലെന്നു ബോദ്ധ്യമായ ഉടനെ 'എന്റെ ശ്രീപാർവ്വതി! ഈ കാഴ്ചയും എന്റെ കണ്ണിൽ കാണിച്ചുവല്ലോ' എന്നു പതുക്കെപ്പറഞ്ഞു പണിക്കർ ദീർഘമായൊന്നു നിശ്വസിച്ചു.

നാരായണി—ആര് പാർവ്വതിയോ? പാർവ്വതിയെ ഞാനറിയും. എനിക്കു വലിയ ഇഷ്ടമാണ്. പക്ഷെ ഇങ്ങോട്ട് അത്രയില്ല. അതാണു തകരാറ്.

പണിക്കർക്ക് ഈ നിലയിൽ അവിടെ നില്പാൻ തീരെ മോഹമില്ലാതായി. എങ്കിലും ശുശ്രൂഷക്കാരുടെ

നിർബ്ബന്ധത്താൽ ഏതാനും ചില ചോദ്യങ്ങൾകൂടി ചോദിക്കേണ്ടി വന്നു.

പണിക്കർ—എന്നെ അറിയുമോ?

നാരായണി—ഓ ആരാണിത്ര ധൈര്യത്തോടുകൂടി ചോദിക്കുന്നത്? 'എന്നെ അറിയുമോ? ഞാനെന്തു വീരനാണ്' എന്നല്ലേ പറയുന്നത്?

പണിക്കർ—ഇവർ സംസാരിക്കുന്ന ഭാഷ തന്നെയാണോ ഞാൻ സംസാരിക്കുന്നത്?

നാരായണി—മനുഷ്യർതന്നെ പല ഭാഷയിലാണ്. അവർ സംസാരിക്കുന്ന ഭാഷയും പല വിധം. പക്ഷേ ചിലതു ഭാഷയായി, ചിലതു ഭാഷയായില്ല എന്നു വരും; അതിനിത്ര ഭാഷിക്കാനുമില്ല.

പണിക്കർ—എന്നെ മനസ്സിലായോ എന്നാണു ഞാൻ ചോദിക്കുന്നത്.

നാരായണി—പരമാണുപ്രായമായ മനസ്സിൽ ഒരാളെ ആക്കാൻ ഞെരുക്കമല്ലേ? പക്ഷേ എനിക്കതു സാധിച്ചു. സ്വകാര്യമാണ് മിണ്ടിപ്പോകരുതേ, ഭദ്രം. ഞാനൊരാളെ മനസ്സിൽ ആക്കി എന്നു പറഞ്ഞാൽപോരാ; പ്രതിഷ്ഠിച്ചു. നല്ലാളാണ്. ദൂഷ്യം പറയരുതല്ലോ. എന്നാൽ ആ ആളെ തടിയൻ ഡാക്ടർ മരുന്നു കൊടുത്തുകൊന്നു: അപ്പോഴ് എന്റെ മനസ്സ് ശൂന്യമായി, ഒരു കരടും ഇല്ലാതായി. 'പാരിൽ പാരമെഴുന്ന സ്ത്രീജനമനമനിശം കോമളം പൂവുപോലെ' എന്നു മട്ടായി. മനുഷ്യന്റെ കാര്യമെന്താണ്? എലിക്കുറിയും

പോറുമാണ് എന്നൊരു വകക്കാരു പറയും. എന്നാൽ അതല്ല. മനഃശുദ്ധി. എന്റെ മനസ്സു ശുദ്ധമാണ്. ഹ, ഹ, നല്ല ശുദ്ധം; അച്ഛനമ്മമാരും മരിച്ചിട്ടുള്ള വ്യസനത്തിന്നിടയ്ക്കു, ആരുമറിയാതെ ഒരാളെ മനസ്സിൽ — ഞാൻ പറയേണ്ട. ചാപല്യമേ! നിന്റെ പേര് സ്ത്രീയെന്നാണ്' എന്നു ഹാംലെറ്റിനെക്കൊണ്ടു ഷേക്സ്പിയർ പറയിച്ചിട്ടുള്ളത് നിങ്ങൾ വായിച്ചിട്ടുണ്ടോ? ഞാൻ വായിച്ചിട്ടുണ്ട് 'ഉണ്ടവന് ഉറക്ക്' എന്നു പറഞ്ഞതുപോലെ വായിച്ചവനാണ് അറിവ്. ഭൂമിയിൽ അറിവുള്ളവർ ചുരുക്കം. 'ലക്ഷം മനുജർ കൂടും സഭയിൽ ലക്ഷണമൊത്തവരൊന്നോ രണ്ടോ?' 'ലക്ഷണാന്വിതനായ സുമിത്രാകുമാരനു ലക്ഷ്മണനെന്നു തന്നെ നാമവുമിട്ടീടിനാൻ'.

ദീർഘമായ ഈ പ്രസംഗാനന്തരം നാരായണിക്കുട്ടി പണിക്കരുടെ മുഖത്തു കുറെ നേരം സൂക്ഷിച്ചുനോക്കി. 'അയ്യോ! ഇതാരാണ്? പ്രേതം, പ്രേതം, പ്രേതം' എന്ന് ഉറക്കെ നിലവിളിച്ചുകൊണ്ടു ചാരുകസേരയിൽനിന്നു പെട്ടെന്നു എഴുന്നേറ്റു മോഹാലസ്യപ്പെട്ടു വീഴുവാൻ ഭാവിച്ചപ്പോഴേക്കും, 'പ്രേതമല്ല ഇത്; ഒരു മഹാപാപിതന്നെയാണ്' എന്നു പറഞ്ഞുകൊണ്ടു പണിക്കരും ശുശ്രൂഷകാരികളായ രണ്ടു സ്ത്രീകളും ഒപ്പം താങ്ങി അടുത്തുണ്ടായിരുന്ന കട്ടിലിന്മേൽ കിടത്തി. നാരായണിക്കുട്ടിയുടെ തലയെടുത്തു മടിയിൽവെച്ചു പണിക്കർ കട്ടിലിന്റെ തലയ്ക്കൽ ഇരുന്നു. കൈലേസ്സുകൊണ്ടു

ഇടക്കിടക്കു നാരായണിക്കുട്ടിയുടെ മഞ്ഞുപോലെ ധവളമായ നെററിത്തടത്തിൽ പൊടിയുന്ന വിയൎപ്പു തുള്ളികളേയും ഇടക്കിടക്കു തന്റെ കണ്ണിൽ നിറയുന്ന അശ്രുബിന്ദുക്കളേയും തുടച്ചും, ശ്വാസത്തെ നിരോധിച്ചു ശ്രദ്ധയോടുംകൂടി ആ തരുണീരത്നത്തിന്റെ സുബോധപ്രാപ്തിയെ പ്രതീക്ഷിച്ചും ഒരു പതിനഞ്ചു മിനിററുനേരം പണിക്കർ പെട്ട പാടിന്ന അവസാനമില്ല. മേൽ പറഞ്ഞ രണ്ടു സ്ത്രീകളും ബോധക്ഷയം തീൎപ്പാനായി ഓരോ ഉപചാരങ്ങൾ ചെയ്യുന്നുണ്ട്. അവയുടെ ഫലമായിട്ടോ അതോ, സ്മരിച്ചു നോക്കിക്കൊണ്ടിരുന്ന പണിക്കരുടെ കണ്ണിൽനിന്നു അദ്ദേഹമറിയാതെ നാരായണിക്കുട്ടിയുടെ മുഖത്തു വീണ കണ്ണീർതുള്ളിയുടെ ചൂടു തട്ടീട്ടോ എന്നറിഞ്ഞുകൂട, നാരായണിക്കുട്ടി പെട്ടെന്നു കണ്ണുമിഴിച്ചു പണിക്കരേയും സ്ത്രീകളേയും കുറച്ചു നേരം നോക്കി.

നാരായണി—ഞാൻ സ്വപ്നം കാണുകയാണോ? അതോ ഇതെല്ലാം ശരിതന്നെയോ?

പണി—സ്വപ്നമല്ല. ഈശ്വരാധീനംകൊണ്ടു യാതൊരാപകടവും പിണയാതെ ഞാൻ വീണ്ടും കുട്ടിയോടൊത്തു ചേൎന്നു.

നാരായണി—ഇപ്പോൾ എനിക്കു സുഖമായി. ഇനി കന തിച്ചയണ്ടോ. എവിടേക്കുപോകയാണെങ്കിലും ഞാൻ കൂടെയുണ്ട്.

പണി—ഇതു ഞാൻ ഇതിന്നു മുമ്പെതന്നെ തീൎച്ചയാക്കിയിരിക്കുന്നു.

നാരാ—എനിക്കു ബുദ്ധിക്കു എന്തോ വല്ലാതെ ഒരു ഭ്രമം സംഭവിച്ചുപോയി. എന്തൊക്കെയാണു പറഞ്ഞതു്, ആരെയൊക്കെയാണു ശകാരിച്ചതു് എന്നൊന്നും എനിക്കു നിശ്ചയമില്ല. ബുദ്ധിഭ്രമത്തിൽ പറഞ്ഞതൊന്നും വകവെക്കരുതേ.

പണി—അങ്ങിനെ പറയരുതേ; ആ പറഞ്ഞതിലാണു എന്റെ ഭാഗ്യം മുഴുവൻ കിടപ്പു്.

നാരായണിക്കുട്ടിയുടെ മുഖം രക്തവർണ്ണമായി. അതു കാണാതിരിപ്പാൻവേണ്ടി രണ്ടു കൈകൊണ്ടും മുഖം മറച്ചു. ശുശ്രൂഷക്കുള്ളവർ ഇതിന്നു മുമ്പായിത്തന്നെ ആഹാരവും മരുന്നും കൊണ്ടുവരുവാനായി പോയിരുന്നു. അവർകൂടി ഈ ഭാവവികാരം കാണ്മാൻ സംഗതിയായി എങ്കിൽ നാരായണിക്കുട്ടി ലജ്ജാതരംഗങ്ങളാൽ മരിക്കുമായിരുന്നു. പണിക്കരുടെ ഹൃദയം കിടുംകിടും എന്നു ഇടിക്കുന്ന ശബ്ദം നാരായണിക്കുട്ടിക്കു കേൾക്കാം. രണ്ടു പേരിൽ ആൎക്കാണു് അധികം പരിഭ്രമം എന്നു പറവാൻ പ്രയാസമാണു്. കുറെ നേരം നിശ്ശബ്ദമായിരുന്നു.

പണി—എന്റെ സാഹസത്തിന്നു മാപ്പു തരുവാൻ അപേക്ഷിക്കുന്നു.

നാരാ—അയ്യോ! അങ്ങിനെ പറയരുതേ. എന്നെ വ്യസനിപ്പിക്കരുതേ. ഞാൻ മിണ്ടാതിരുന്നതു് അതൊന്നുമല്ല. ഓർമ്മയില്ലാതെ എന്തെല്ലാം വിഡ്ഢിത്തമാണു് പറഞ്ഞതു് എന്നു ആലോചിക്കയായിരുന്നു.

പണി—വിഡ്ഢിത്തമൊന്നും പറഞ്ഞില്ല. വിഡ്ഢിത്തത്തിലാണോ എന്റെ രഹസ്യത്തിന്റെ കിടപ്പ്?

നാരാ—അതല്ലാ. ആട്ടെ ഞാൻ ഇംഗ്ലീഷിലോ മലയാളത്തിലോ സംസാരിച്ചത്?

പണി—മലയാളത്തിൽ—

നാരാ—അയ്യ! വളരെ ഭേദം. ഈയൊരാൾ മാത്രമല്ലേ ഞാനറിഞ്ഞിട്ടുള്ളു? അത് അപ്പോഴല്ലെങ്കിൽ എപ്പോഴെങ്കിലും കൂടാതെ കഴികയുമില്ലല്ലോ.

പണി—അയ്യയ്യോ ജീവശേഷി! കഷ്ടപ്പാടുകൾകൊണ്ടും ഭാവിയുടെ ശങ്കയെ പറ്റിയുള്ള ചിന്തകൊണ്ടും, ഉറച്ചിരിക്കുന്ന എന്റെ മനസ്സിന്നു ഇതൊരു അത്ഭുതസംഭവം തന്നെ.

ഇത്രയും പറഞ്ഞപ്പോഴേയ്ക്കും മരുന്നും ആഹാരവും കൊണ്ടു രണ്ടു സ്ത്രീകളും പണിക്കർക്കു ആഹാരംകൊണ്ടു ഒരു സ്ത്രീയും വന്നു. 'എനിക്കിനി മരുന്നാവശ്യമില്ല. എന്റെ രോഗശമനം പൂർത്തീകരിച്ചു ആശ്വസിപ്പിച്ചു കഴിഞ്ഞു' എന്നു മലയാളത്തിൽ പറഞ്ഞു ഒരു മന്ദസ്മിതവും കടാക്ഷവുംകൊണ്ടു പണിക്കരെ നിശ്ശബ്ദനാക്കി നാരായണിക്കുട്ടി മരുന്നുവാങ്ങി സേവിച്ചു. രണ്ടുപേരും കരുതിച്ചിരുന്ന റൊട്ടിയും ചായയും കഴിച്ചു. നാരായണിക്കുട്ടിയുടെ ഉള്ളിൽ പണിക്കരും പണിക്കരുടെ ഉള്ളിൽ നാരായണിക്കുട്ടിയും പൂർവ്വാധികസ്വാതന്ത്ര്യത്തോടുകൂടി സ്ഥലം പിടിച്ചതിനാൽ, 'കൊള്ളില്ലൊന്നുമകത്തെന്നുള്ളോന്നിലയായിത്തീർന്നു വചസ്സുമവർ.' അതിനാൽ ഭക്ഷ

ണം കഴിച്ചിരുന്നില്ലെങ്കിലും തരക്കേടില്ലെന്നു തോന്നി. അവർ ഇതുവരെ അനുഭവിച്ച കഷ്ടപ്പാടുകൾക്കെല്ലാം മതിയായ പരിഹാരമായി. ഇങ്ങിനെ വൈദികത്തിന്റെ നിലയിൽനിന്നു കുറെക്കൂടി ഉയൎന്നതെന്നു രണ്ടുപേൎക്കും തോന്നിയ പരമാനന്ദത്തിൽ ലയിച്ചിരിക്കുമ്പോൾ ഒരു വേലക്കാരൻ വന്നു പൊല്ലീസ്സുസൂപ്രഡെന്റും ഡിസ്ത്രിക്ടുസൎജ്ജനും വന്നിരിക്കുന്നതായും കാണ്മാൻ ആവശ്യപ്പെടുന്നതായും പണിക്കരോടറിയിച്ചു.

പണി—ഞാൻ അവരെ ഒന്നു കണ്ടു വേഗം വരാം.

നാരാ—എല്ലാം ശപഥം ഇത്ര വേഗം മറന്നുവോ? കരാർ നിശ്ചയത്തെ ലംഘിക്കയാണെങ്കിലും ഞാനനുവദിച്ചിട്ടില്ല. ഞാനും കൂടെയുണ്ട്.

പണി—അയ്യോ! ഞാൻ അതു മറന്നിട്ടില്ല. സായ്പുമാരെ കാണാൻ പോകുകയല്ലേ? [illegible] വിട്ടു പുറത്തു പോകുന്നതുമില്ല. അതുകൊണ്ടേ.

നാരാ—സായ്പുമാർ അത്ര ഭയങ്കരന്മാരല്ല. ഞാൻ കൂടെയുണ്ട്.

രണ്ടുപേരുംകൂടി ചെല്ലുന്നതു കണ്ടപ്പോൾ തന്നെ സായ്പുമാർ എഴുനീറ്റു അവരെ ഇരുത്തി വളരെ ദയവായി സംസാരിച്ചു.

സൂപ്രഡെണ്ട്—സാധുസ്ത്രീ; കൂട്ടംകൂട്ടമായി വന്ന ആപത്തുകളുടെ കാഠിന്യത്തെ സഹിപ്പാൻ ദുൎബ്ബലമായ ഇവരുടെ ഹൃദയത്തിന്നു ശക്തിയില്ലാതെയായി. എന്നിട്ടുതന്നെ വിചാരിക്കുമ്പോൾ ഭയമാകുന്നു.

സജ്ജനൻ — ആസ്പത്രിൽ രണ്ടുപേരും സുഖമായിരുന്നില്ലേ?

പണിസ്സരും നാരായണിക്കുട്ടിയും — ഉവ്വ്.

സൂപ്രഡന്റ് — (ചിരിച്ചുംകൊണ്ട്) ഇത് എനിക്കുണ്ടാകുന്നതാണ്. പൊല്ലീസ്സുഡിപ്പാർട്ടുമെണ്ടും മെഡിക്കൽ ഡിപ്പാർട്ടുമെണ്ടും തമ്മിലുള്ള അന്തരം കണ്ടുവോ എന്നാണതിന്റെ സാരം. പൊല്ലീസ്സുകാരും എല്ലാം അക്രമികളല്ല. ബോധക്കേടായിക്കിടന്നിരുന്ന ഈ സ്ത്രീയെ അവളുടെ കൈവശമുണ്ടായിരുന്ന വാച്ചോടും പവനോടുംകൂടി ഹാജരാക്കിയതും ആ സൈന്യത്തിൽ പെട്ട ചിലരല്ലേ? ചിലർ അക്രമികൾ. അവർക്ക് അതിനടുത്ത ഫലവും. കലശ്ശ ഉത്സാഹിച്ച കാര്യത്തിനു പൊല്ലീസ്സു പാട്ടലിനേയും, നിങ്ങളെ സൽക്കരിച്ച ആളുകളെയും കമ്മിറ്റു ചെയ്തിട്ടുണ്ട്.

നാരാ — ആ വൈദ്യനേയോ?

സൂപ്രഡന്റ് — ആ വന്നതു വൈദ്യനല്ല. കള്ളത്താടിയൻ പൊല്ലീസ്സു പാട്ടലാണ്. വൈദ്യനാണെന്നു പറഞ്ഞാൽ നിർബ്ബോധമായി കാണാമല്ലോ എന്നു വിചാരിച്ചു ആ വേഷം കെട്ടിയതാണ്. അതെല്ലാം തെളിഞ്ഞിട്ടുണ്ട്. നിങ്ങൾ രണ്ടുപേരും സാക്ഷികളാണ്. മററന്നാളാണ് വിചാരണ. അതു കഴിഞ്ഞു പോയാൽ പോരേ?

പണി — മതി.

സജ്ജനൻ — രണ്ടുപേരും സൈ്വരമായി താമസിപ്പാൻ

ആസ്പത്രിയിൽ പ്രത്യേകസ്ഥലം ഏൎപ്പാടുചെയ്തു. പണി...വള്ളൈ വന്ദനം.

സജ്ജനന്റെ ഹൃദയപൂൎവ്വമായ സൽക്കാരത്തിന്റെ സുഖത്തെ അനുഭവിച്ചും, ആദികാലത്തുതന്നെ അന്യോന്യം അങ്കുരിച്ചിട്ടുണ്ടായിരുന്നതും പിന്നീടുണ്ടായ വിരഹതാപത്തിന്റെ ചണ്ഡതയാൽ കരിഞ്ഞുനില്ക്കുന്നതുമായ അനുരാഗവൃക്ഷത്തെ സല്ലാപാമൃതധാരയാലും സംഭവസന്ദോഹങ്ങളാലും പോഷിപ്പിച്ചും, ഐഹികമോക്ഷങ്ങളിൽ സാമീപ്യസാലോക്യങ്ങളെ യഥായോഗ്യം അനുഭവിച്ചും, സായൂജ്യപ്രാപ്തിക്കുള്ള ഭാഗ്യാവസരത്തെ പ്രതീക്ഷിച്ചും നമ്മുടെ നായികാനായകന്മാർ രണ്ടു ദിവസം അവിടെ താമസിച്ചു. മൂന്നാം ദിവസം സജ്ജനനോടും പൊല്ലീസ് സൂപ്രണ്ടിനോടും, കേസ്സിലേയ്ക്കുള്ള മറ്റു സാക്ഷികളോടും കൂടി അവിടെനിന്ന് 15 മൈൽ അകലമുള്ള സെഷ്യൻ കോടതിക്ക് പോകയും ഉണ്ടായ വസ്തുതയ്ക്കു രണ്ടു പേരും മൊഴി കൊടുക്കുകയും ചെയ്ത് അവിടെവെച്ചുതന്നെ സജ്ജനനോടും സൂപ്രണ്ടിനോടും വള്ളൈ വന്ദനത്തോടു കൂടി യാത്രപറഞ്ഞു പ്രയാഗയിലേക്കുന്നായി ശീട്ടുവാങ്ങി വണ്ടി കയറുകയും ചെയ്തു. രണ്ടാം ദിവസം പ്രയാഗയിലെത്തി. അന്ന് പുല 14-ാം ദിവസമായിരുന്നതിനാൽ ഗംഗാസ്നാനം മാത്രം ചെയ്ത് ഒരു സ്ഥലം വാങ്ങി താമസിച്ചു. ഉച്ചയ്ക്ക് ഊണുകഴിച്ചു പണിക്കർ നാട്ടിലേക്ക ചില എഴുത്തുകൾ എഴുതിക്കൊണ്ടിരുന്നു. നാരായണിക്കുട്ടി അന്നു കാലത്തു തീവണ്ടി ആപ്പീ

സ്സിൽ വെച്ചു വാങ്ങിയ ഒരു ഇംഗ്ലീഷ് വൎത്തമാനപത്രം വായിക്കുകയായിരുന്നു. പണിക്കർ ഒരെഴുത്തെഴുതിക്കഴിഞ്ഞു നാരായണിക്കുട്ടിയുടെ മുഖത്തു നോക്കിയപ്പോൾ വൎത്തമാനപത്രം കയ്യിൽവെച്ചുകൊണ്ട് കരയുന്നതായിക്കണ്ടു. 'എന്താണ് സംഗതി' എന്നു ചോദിച്ചു പണിക്കർ അടുത്തുചെന്നപ്പോൾ കടലാസ്സിലെ ഒരു ഭാഗം ചൂണ്ടിക്കാണിച്ചു കടലാസ്സു കയ്യിൽകൊടുത്തു. പണിക്കർ വാങ്ങി വായിച്ചു. 'മദിരാശിസംസ്ഥാനത്തുകാരനായ ഒരു യുവാവിനെ വിഷംകൊടുത്തു കൊല്ലുവാനുത്സാഹിച്ച കുറ്റത്തിന് ഒരു പൊല്ലീസ്സ് പട്ടേലിനേയും വേറെ ഒരുവനേയും ഏഴേഴുകൊല്ലം നാടുകടത്തുവാൻ വിധിച്ചിരിക്കുന്നു' എന്നാണ് അതിന്റെ സാരം.

പണിക്കർ:—ഇതിലെന്താണ് കരയുവാനുള്ളത്?

നാരായണിക്കുട്ടി:—അവരെക്കുറിച്ചല്ലാ എന്റെ വ്യസനം. എന്നാൽ യാതൊരു അപരാധവും ചെയ്യാത്ത ഭാൎയ്യമാരും മക്കളും ഏഴു കൊല്ലത്തേക്ക് ഭൎത്തൃസുഖവും പിതൃലാളനവും ഉപേക്ഷിക്കേണ്ടിവന്നുവല്ലോ എന്നു വിചാരിച്ചപ്പോൾ കരച്ചിൽ വന്നതാണ്.

പണിക്കർ:—നമ്മുടെമനസ്സിന് കടിഞ്ഞാണ് വെക്കാതെ ഇങ്ങിനെ വിട്ടയച്ചാൽ വ്യസനങ്ങളിൽ ചെന്നു ചാടുവാനേ ഇടയുണ്ടാകയുള്ളു. അങ്ങിനെ അരുത്.

പിറ്റേന്നാൾ കാലത്ത് ശുദ്ധീകരണം കഴിഞ്ഞു പുരോഹിതനോടുകൂടി ത്രിവേണിസ്നാനവും പിണ്ഡാദികൎമ്മങ്ങളും കഴിച്ചു ഗംഗയും നിറച്ചു കാശിക്കു പുറപ്പെട്ടു. കാ

ലത്ത് ഏഴുമണിക്ക് കാശിയിലെത്തി. നാട്ടുകോട്ടച്ചെട്ടിയുടെ സത്രത്തിൽ ചെന്നുകയറി ഉദാരചിത്തനായ ആ സത്രം മാനേജർ പിച്ചുഅയ്യർ അവരെ ആദരവോടെ ഉപചരിച്ചു. അവരുടെ ആവശ്യപ്രകാരം അദ്ദേഹം ആളെ അയച്ചു വരിക്കപ്ലാവുകൊണ്ടുണ്ടാക്കിയ ഒരു പുരുഷപ്രതിമയും സ്ത്രീപ്രതിമയും ഉടനെ വരുത്തി. മതാചാരപ്രകാരം മരണാനന്തരം ചെയ്യേണ്ടതായ കർമ്മങ്ങൾ ചെയ്യാൻ സാധിക്കാത്ത നിലയിൽ അന്തരിച്ചുപോയ തന്റെ മാതാപിതാക്കന്മാരുടെ പ്രതിമകളെ യഥാവിധി സംസ്കരിച്ചതിനു ശേഷം ക്രിയാദികൾ കഴിക്കേണമെന്നു നാരായണിക്കുട്ടി അഭിപ്രായപ്പെട്ട പ്രകാരം പ്രതിമകളെയും കൊണ്ടു നമ്മുടെ കൂട്ടർ ആ 'ഘട്ട'ത്തിലേയ്ക്കുള്ള യാത്രയായി. പട്ടുകൊണ്ടു മൂടിയ പ്രതിമകളെ വഹിക്കുന്ന രണ്ടു ബ്രാഹ്മണർ മുമ്പിലും, അതിന്റെ പിന്നാലെ പുരോഹിതനും, അതിന്റെ പിന്നാലെ നാരായണിക്കുട്ടിയും, പിന്നീടു പണിക്കരുമായിട്ടാണ് നടന്നത്. ശ്മശാനസ്ഥലത്തേയ്ക്കു കൊണ്ടുപോകുന്ന ആ പ്രതിമകൾ തന്റെ മാതാപിതാക്കന്മാരുടെ മൃതശരീരങ്ങൾ തന്നെയാണ് എന്നു ദൃഢമായി സങ്കല്പിച്ചതോടുകൂടി നാരായണിക്കുട്ടിയുടെ നേത്രങ്ങൾ കലുഷങ്ങളാകയും അവയിൽനിന്ന് അശ്രുക്കൾ ധാരയായി ഒഴുകുകയും ചെയ്കയാൽ ഈ വ്യസനഭാവം അന്യന്മാരെ കാണിക്കാതിരിപ്പാൻവേണ്ടി ആ യുവതി കീഴ്പോട്ടുനോക്കിക്കൊണ്ടു നടന്നു. അങ്ങോട്ടും ഇങ്ങോട്ടും അനവധി ജനങ്ങൾ നടക്കുന്ന വഴിയിൽക്കൂടി

ഏകദേശം അരനാഴിക ഇങ്ങിനെ നടന്നപ്പോഴയ്ക്കും 'കൃഷ്ണയ്യാ എനിയ്ക്കു തലതിരിയുന്നു എന്നെ താങ്ങു' എന്നൊരാളും 'അയ്യോ! ഇതെന്താണ്' എന്നു മറെറാരാളും വിളിച്ചുപറയുന്നതുകേട്ടു നാരായണിക്കുട്ടി തല പൊക്കിനോക്കുകയും 'അയ്യോ' എന്നു പറഞ്ഞു മൂർഛിച്ചുപിന്നാക്കം വീഴുവാൻ ഭാവിയ്ക്കയും 'ഹരി! ഹരി! ഭഗവാനെ!' എന്നു പറഞ്ഞു പണിക്കർ താങ്ങി എടുക്കുകയും ചെയ്തു. കൃഷ്ണയ്യൻ ആരോഗ്യമുള്ള ഒരാളായിരുന്നതുകൊണ്ടുതന്നെ അവലംബിച്ചു മൂർഛിതന്മാരായ ബ്രാഹ്മണരേയും രണ്ടു കൈകൊണ്ടും താങ്ങി എടുത്ത് അടുത്തമഠത്തിന്റെ പുറന്തിണ്ണയിൽ കിടത്തി. പണിക്കർക്കു കിട്ടിയതു കൃശാംഗിയായ നാരായണിക്കുട്ടിയായിരുന്നതിനാൽ അദ്ദേഹത്തിനു വലിയ ഭാരം തോന്നിയില്ല. കൃഷ്ണയ്യനു ചരിത്രം മുഴുവൻ നിശ്ചയമുണ്ടായിരുന്നതിനാൽ പെട്ടെന്നു കാര്യം മനസ്സിലായി. എങ്കിലും ദൃഢീകരണത്തിനുവേണ്ടി 'മകളല്ലേ?' എന്നു പണിക്കരോടു ചോദിക്കയും 'അതെ' എന്നു പണിക്കർ മറുപടി പറകയും ചെയ്തു. ('കൃതഘ്നയെ—കൃതഘ്നയെ') 'എന്താണ്—എന്താണ്' എന്നു ചോദിച്ചുകൊണ്ടു അനവധി ഹിന്തുസ്ഥാനിക്കാർ വന്നു തിക്കിത്തിരക്കിത്തുടങ്ങി. കൃഷ്ണയ്യൻ പണിക്കരോട് എന്താണെന്നൊക്കെ ചോദിച്ചു മനസ്സിലാക്കി എഴുന്നേറ്റുനിന്നു താഴെ പറയും പ്രകാരം ഹിന്തുസ്ഥാനിയിൽ പറഞ്ഞു. 'ഒരാഴ്ചമുമ്പെ മംഗപട്ടണം എന്ന ദിക്കിൽവെച്ചു തീവണ്ടിക്ക് അപകടം പററിയതു നിങ്ങളെല്ലാവരും കേട്ടിരിക്കുമല്ലോ. അ

ന്നു ഒരു രണ്ടാംക്ലാസ്സുവണ്ടിയിൽ ഭാഗ്യവാന്മാരായ ഈ സ്ത്രീപുരുഷന്മാരും അവരുടെ ഏകപുത്രിയായി അരുമപ്പുത്രിയായ ഈ കുമാരിയും കയറിയിരുന്നു. കുട്ടി വെള്ളത്തിൽവീഴത്തക്ക ചരിവും ചലനവും സംഭവിച്ചു എങ്കിലും ഈ വണ്ടിയുടെ മുമ്പുറത്തെ കൊളുത്തു ദൈവഗത്യാ പൊട്ടിപ്പോകയാൽ ഇവർ കയറിയ വണ്ടിയും അതിനു പിന്നിലുണ്ടായിരുന്ന ഒരു ഒന്നാംക്ലാസ്സു വണ്ടിയും ഗാർഡിന്റെ വണ്ടിയും കൂടി അതിബലത്തോടുകൂടി പിന്നാക്കം തള്ളപ്പെടുകയാൽ ഇവർ അല്പാല്പമായ ചില ചതുക്കുകളോടു കൂടിയെങ്കിലും രക്ഷപ്പെട്ടു. വെള്ളത്തിൽവീണ കുട്ടിയെ ഇതാ ഈ ഇരിക്കുന്ന മഹാമനസ്സൻ രക്ഷിച്ചു കരയ്ക്കു കയററിക്കൊണ്ടുപോന്നു. മരിച്ചുപോയി എന്നു അന്യോന്യം തീർച്ചപ്പെടുത്തിയ മാതാപിതാക്കന്മാരും പുത്രിയും യദൃച്ഛയാ വിശ്വനാഥസ്വാമി സന്നിധിയിൽ വെച്ചു കൂട്ടിമുട്ടിയപ്പോൾ സന്തോഷാധിക്യത്താൽ മൂന്നുപേരും മോഹിച്ചുപോയി. അതൊഴിയുവിൻ. നല്ലകാററു കൊണ്ടു ഇവർക്കുസുബോധംവരട്ടെ.'

'ബിസ്വനാഥജിക്കിജെ ഗംഗാമായിക്കിജെ' എന്നു ആർത്തുവിളിച്ചുകൊണ്ടു ആൾക്കൂട്ടമെല്ലാം ഒഴിഞ്ഞു. കൃഷ്ണൻ ഉടനെ ഗംഗാനദിയിൽനിന്നു ഒരു പാത്രം വെള്ളം മുക്കിക്കൊണ്ടുവന്നു മൂന്നു പേരുടേയും മുഖത്തു തളിച്ചു. നാരായണിക്കുട്ടി പെട്ടെന്നു കണ്ണുമിഴിച്ചു.

നാരായണി— ശരിതന്നെയാണോ?

പണിക്കർ— അതേ. ഇതാ കിടക്കുന്നു. ഉടനെ എഴുന്നേററു കരസ്പർശത്താൽ അവർക്കു സുബോധമുണ്ടാകും.

ഇതു കേട്ടപ്പോൾ നാരായണിക്കുട്ടി പതുക്കെ എഴുന്നേററ് അച്ഛനമ്മമാരുടെ അടുക്കൽ ചെന്നു മൃദുലമായ കൈകൊണ്ട് അവരുടെ മുഖത്തു തലോടുകയും പ്രകൃത്യാ മധുരമായും ഇപ്പോൾ സന്തോഷസംഭ്രമങ്ങളാൽ കമ്പിതമായും ഉള്ള സ്വരത്തോടുകൂടി വിളിക്കുകയും ചെയ്തു. പുത്രിയുടെ വാഗമൃതമാകുന്ന ജീവനൌഷധം കൎണ്ണങ്ങളിൽ പ്രവേശിച്ച ഉടനെ രണ്ടുപേരും സ്വബോധപ്രാപ്തന്മാരായി എഴുന്നേററിരുന്നു. ആലിംഗനങ്ങൾകൊണ്ടും ചുംബനങ്ങൾകൊണ്ടും കണ്ണുനീരുകൊണ്ടും ആശിസ്സുകൾകൊണ്ടും നാരായണിക്കുട്ടിയെ മൂടി.

അച്ഛൻ — കുട്ടികൃഷ്ണ! അടുത്തുവരു. ഞാൻ കയ്യു രണ്ടും തലയിൽ വെച്ചൊന്നനുഗ്രഹിക്കട്ടെ. നിന്റെ അച്ഛനും ഞാനും രണ്ടു ദേഹമാണെന്നേ ഉള്ളൂ.

പണിക്കർ ഉടനെ അടുത്തു ചെന്നു. വയസ്സൻ കൈരണ്ടും തലയിൽ വെച്ച 'കുട്ടി നന്നായ് വരട്ടേ' എന്നു പറഞ്ഞ് അനുഗ്രഹിച്ചു.

അച്ഛൻ — നിങ്ങൾ എവിടെവെച്ചാണ് കണ്ടുമുട്ടിയത്?

പണിക്കർ — ആ ജലപ്രവാഹത്തിൽ വെച്ചുതന്നെ. അന്നത്തെ വണ്ടിയിൽ ഞാനുമുണ്ടായിരുന്നു. ഗുരുജനങ്ങളുടെ അനുഗ്രഹത്താൽ ഞാൻ നാരായണിക്കുട്ടിയുടെ രക്ഷിതാവായി തീൎന്നു. ആ കഥയൊക്കെ കുറെ വിസ്തരിച്ചു പറവാനുണ്ട്. പിന്നെയാവാം.,

അച്ഛൻ — നിന്റെ അച്ഛനും ഞാനുമായിട്ടുള്ള സഖിത്വം ഞങ്ങൾ വളരെക്കാലം മുമ്പേതന്നെ ചെയ്തുവെ

ച്ചിട്ടുള്ള നിശ്ചയത്തിന്റെ സ്ഥിതിയ്ക്കും, നീ അവളെ രക്ഷിക്കേണ്ടവൻ തന്നെയാണ്. അതേ ശ്രേയസ്സാങ്ങളുടെ അനുഗ്രഹത്താൽ നീ അവളുടെ രക്ഷിതാവായിത്തീരും.'

പണിക്കർക്കും നാരായണിക്കുട്ടിയ്ക്കും അന്യോന്യം മുഖഭാവമെന്തായിരിക്കുമെന്നു നോക്കിയാൽ കൊള്ളാമെന്നുണ്ടായിരുന്നു. എന്നാൽ ലജ്ജകൊണ്ട് രണ്ടുപേർക്കും അതിനു സാധിച്ചില്ല.

കൃഷ്ണയ്യൻ—ഇനി ഗംഗാസ്നാനവും സ്വാമിദർശനവും കഴിച്ച്, ഊണു കഴിക്കാം. നേരം കുറയായി.

'അങ്ങിനെതന്നെ' എന്നു പറഞ്ഞ് അച്ഛൻ എഴുന്നേറ്റതോടുകൂടി മറ്റെല്ലാവരും പുറപ്പെട്ടു സ്നാനത്തിനുള്ള ഘട്ടത്തിലെത്തി.

അച്ഛൻ—കൃഷ്ണയ്യാ! ഇനിയുള്ള കാലം മുഴുവൻ ഗംഗാതീരത്തിൽത്തന്നെ കഴിച്ചുകൂട്ടണമെന്നുണ്ടായിരുന്ന എന്റെ മോഹം ഈ കുട്ടി തെറ്റിച്ചു.

കൃഷ്ണയ്യൻ—ഈ തെറ്റിക്കലിനു ഗുണമുണ്ടല്ലോ. കുറേകാലം കൂടി ഗൃഹസ്ഥാശ്രമത്തിൽ കഴിച്ചുകൂട്ടി പിന്നേയും ഇവിടെത്തന്നെ വരാം. പിന്നെയ് ഗംഗാതീർത്ഥത്തിൽ ദമ്പതിസ്നാനം മുഖ്യമാണ്. അച്ഛനമ്മയും കൈകോർത്തു പിടിച്ചു മുങ്ങാം. കുട്ടികളോ?

അച്ഛൻ—എന്താണ് സംശയിപ്പാനുള്ളത്? നിശ്ചയപ്രകാരം അവരും ദമ്പതികളാണ്. കൈകോർത്തു പിടിച്ചു മുങ്ങട്ടെ.

നദിപ്രവാഹത്തിൽ മുങ്ങിപ്പോകുവാൻ ഭാവിച്ചപ്പോൾ രക്ഷപ്പെടുത്തുവാൻ വേണ്ടി യാതൊരു കൈകൊണ്ടു യാതൊരു കയ്യിന്മേൽ പിടിച്ചുവോ, അവസ്ഥാഭേദത്താലുള്ള സംഭേദത്താൽ വിയൎത്തു വിറെക്കുന്ന ആ കൈകൊണ്ടു വിയൎത്തു വിറെക്കുന്ന ആ കയ്യിന്മേൽ തന്നെ, സാക്ഷാൽ ഗംഗാഭഗവതിയെ സാക്ഷിനിൎത്തി ഈശ്വരന്റെ നിശ്ചയത്തിന്നും ഗുരുജനങ്ങളുടെ ആജ്ഞക്കും തങ്ങളുടെ ഹിതത്തിന്നും അനുസരണമായി പിടിക്കുകയും, ആ ദമ്പതിമാർ അനിതരസാധാരണമായ ദാമ്പത്യസുഖത്തിന്നു പാത്രീഭവിക്കുകയും ചെയ്തു.



# കേളുണ്ണിമൂപ്പിൽനായർ.

## ഒന്നാംഖണ്ഡം.

ഒരു രാത്രി—ഇരുവശത്തും കറുകാട്—നാട്ടുകാരു വെട്ടുവഴി—കറുകാട്ടിൽ അവിടെയും ഇവിടെയും ഇരുന്നു പാതിരാക്കുറുക്കൻ നിലവിളിക്കുന്നു. പതിനാറു നാഴിക നിലാവുള്ളതും കഴിഞ്ഞു പോയിരിക്കുന്നു. രാത്രിയുടെ ഉറ്റതോഴിയായ ഇരുട്ടു പ്രാബല്യത്തോടുകൂടി വ്യാപിച്ചിരിക്കുന്നു. രാത്രിയാകുന്ന രാക്ഷസസ്ത്രീയുടെ കണ്ഠമണികളായ മിന്നാമിനുങ്ങുകൾ അങ്ങുമിങ്ങും കൂട്ടംകൂട്ടമായി മിന്നിക്കൊണ്ടിരിക്കുന്നു. അതു കണ്ടാൽ മഴക്കാറിനാൽ നക്ഷത്രങ്ങളെല്ലാം മറയ്ക്കപ്പെട്ടിരിക്കുന്ന ഈ അവസരത്തിൽ ഈ പ്രാണികൾ ഭൂലോകനക്ഷത്രങ്ങളായി പുറപ്പെട്ടിരിക്കയാണോ എന്നു തോന്നും. പന്നിക്കുട്ടികൾ വഴി മുറിച്ച് അങ്ങോട്ടും ഇങ്ങോട്ടും കുറികുത്തി ഓടുന്നു.

അപ്പോൾ മേൽപറഞ്ഞ വഴിയിൽക്കൂടി ഒരു പെട്ടിവണ്ടി സാവധാനത്തിൽ പോയിക്കൊണ്ടിരുന്നു. വടക്കൊരു കാളച്ചന്തയിൽ പോയി, കാളകളെ വാങ്ങി ആൾക്കാർവശം നാട്ടിലേക്കയച്ചു, ശിഷ്യനായ കോരു വിടനോടും കൂടി മടങ്ങിപ്പോരുന്ന 'പനപ്പലാശ്ശേൽ കേളുണ്ണി മൂപ്പിൽ നായരു'ടെ സ്വന്തം വണ്ടിയാണിത്. വ

ഴിയുടെ വളവും ഇറക്കവുമുള്ള ഒരു ഘട്ടത്തിൽ വണ്ടി എത്തിയപ്പോൾ, കരിമല്ലന്മാരായ നാലു പേർ പെട്ടെന്നു കുറുങ്കാട്ടിൽനിന്നിറങ്ങി, ഉറങ്ങിക്കൊണ്ടുതന്നെ 'എയ്_എയ്' എന്നു കാളകളെ തെളിച്ചുകൊണ്ടിരുന്ന വണ്ടിക്കാരനെ തട്ടി താഴത്തിട്ടു, കാള്കളെ അഴിച്ചുവിട്ടു, വണ്ടിയുടെ മൂക്കണ പിടിച്ചു മേല്പോട്ടു പൊക്കിനിൎത്തി. സുഖമായി കിടന്നുറങ്ങിക്കൊണ്ടിരുന്ന നായരും, ഇരുന്ന് ഉറക്കംതൂങ്ങിക്കൊണ്ടിരുന്ന കോന്തുവും, വണ്ടിയുടെ പിന്പുറത്തെ വാതിൽ അടച്ചിട്ടുണ്ടായിരുന്നതിനാൽ താഴത്തു വീണില്ല. പെട്ടെന്നു കള്ളന്മാർ വാതിൽ തുറന്നു; മുൻകൂട്ടി ഉരഷി കയ്യിൽ വെച്ചിട്ടുണ്ടായിരുന്ന വണ്ടിവിളക്ക് അകത്തേക്കു കാട്ടി. നായർ ഉടനെ അരയിൽ തിരുകിയിരുന്ന ഇരട്ടക്കുഴൽ കൈത്തോക്കിൽ കയ്യുവെച്ച് 'തോട്ട എവിടെ കോന്തു' എന്നു ചോദിച്ചു. ആ 'മൂക്കിൽ' എന്നു കോന്തു മറുവടി പറഞ്ഞു. കള്ളന്മാരിലൊരുത്തൻ കോന്തുവിന്റെ മൂക്കത്തൊരു തട്ട്. 'എന്തിനാ തോട്ട? ഇവിടെ തോട്ടനിറച്ച തോക്കുണ്ട് വേണോ?' എന്നു ചോദിച്ചു. മറ്റൊരുവൻ ഒരു ഇരട്ടക്കുഴൽ തോക്ക നായരുടെ നെററിയ്ക്കു നേരെ പിടിച്ചു. 'മേഷ്ഠോട്ടു് ഉള്ളതു തന്നു പ്രാണനുംകൊണ്ടു പൊയ്ക്കോളിൻ_അതാണ് നല്ലതു' എന്നായി മൂന്നാം കള്ളൻ. മൂപ്പിലേക്ക നാഡിയെല്ലാം തളൎന്നു. തോക്കിന്റെ രണ്ടു കുഴലുകളും മൃത്യുദേവതയുടെ രണ്ടു കണ്ണുകളാണെന്നു തോന്നി. കോന്തു ഇരുന്നു മൂക്കു തലോടിത്തുടങ്ങി.

"കൊന്തു! ആ മടിശ്ശീല അങ്ങോട്ടു കൊടുത്തേക്കു" എന്നു നായർ ഉടനെ കല്പിച്ചു. കല്പന കേൾക്കുന്നതിനു മുമ്പായിത്തന്നെ കൊന്തു മടിശ്ശീല എടുത്തു കയ്യിൽ വെച്ചിട്ടുണ്ട്. കള്ളൻ അതു വാങ്ങി കയ്യിലിട്ടൊന്നാട്ടി "എയ്! ഇതിലെന്തുണ്ട്? അമ്പതഞ്ചു ഉറുപ്പികയുണ്ടോ?" എന്നു ചോദിച്ചു.

കൊന്തു — കിറുകൃത്യം! എണ്ണിയാൽ കൂടി ഇത്ര തിട്ടമാവില്ല.

കള്ളൻ — നാലു പേർ മെനക്കെട്ടിട്ടുണ്ട്. ശ്രമനാഫല പക്കം കൊടുക്കണം. ഇതുകൊണ്ടെന്താവുന്നത്? ആ വാച്ചും ചങ്ങലയും കയ്യിന്മേൽ കിടക്കുന്ന മോതിരങ്ങളും കൂടിയായാൽ വല്ലതും നാഴി വെള്ളത്തിനുള്ള വകയായി.

കൊന്തു — അയ്യോ! വാച്ചും ചങ്ങലയും ഇക്കിടിസായ്പ് സമ്മാനം കൊടുത്തതാണ്. അത് എജമാനൻ ആൎക്കും കൊടുക്കില്ലെന്നാണ് വെച്ചിട്ടുള്ളത്.

കള്ളൻ — എടോ! ഇത് ഉപചാരമായിട്ടാണോ, അങ്ങിനെയുമിങ്ങിനെയുമുള്ള ആളുമാണോ ചോദിക്കുന്നത്? ഉണ്ടയിട്ടു നിറച്ച തോക്കിനെ സാക്ഷി നിൎത്തീട്ടല്ലേ എന്റെ ചോദ്യം?

നായർ — വാച്ച്, ചങ്ങല, മോതിരം ഇവയ്ക്കുള്ള വില കണക്കാക്കി ഒന്നെഴുതിത്തരികയോ, ഒരാൾ കൂടെ വരികയാണെങ്കിൽ തന്നയയ്ക്കുകയോ ചെയ്യാം. ഇതിൽ യാതൊരു കൃത്രിമവും ചതിയുമില്ല.

കള്ളൻ — ഇതിനൊക്കെ കടം പറയുന്നതു നന്നല്ല. ആകട്ടെ എജമാനൻ വണ്ടിയുടെ വക്ക പിടിച്ച് ഇങ്ങനെ ഇതൊന്നും ബിംബിപ്പിക്കപ്പെടേണ്ട,— താഴത്തിറങ്ങു— രാത്രി സഞ്ചാരം അപകടമാണ് — നമുക്ക നമ്മുടെ വീട്ടിൽ പോയി ഇരിക്കാം. ഞങ്ങൾ ഹീനജാതിക്കാരല്ല— നായന്മാർ തന്നെയാണ്. 600 ഉറുപ്പികക്ക് ഒരെഴുത്തെഴുതിത്തന്നാൽ ഞങ്ങൾ അതു നാളെ നിങ്ങളുടെ വീട്ടിൽ കൊണ്ടുപോയികൊടുക്കാം. ആ പണം വാങ്ങി വന്നാൽ ഉടനെ വിട്ടയക്കാം. അതുവരെ സൗഖ്യരായിട്ട് ഇവിടെ ഇരിക്കണം. വണ്ടിയും കോന്തുവും ഇപ്പോൾതന്നെ പൊയ്ക്കോട്ടെ! ഒരു കാര്യംകൂടി പറഞ്ഞു വെച്ചേക്കാം. ഞങ്ങളെയാവട്ടെ ഞങ്ങളുടെ പാർപ്പിടത്തെയാകട്ടെ മഷിയിട്ടു നോക്കിയാൽകൂടി കാണില്ല. അതുകൊണ്ടു കോന്തുവിന്റെ ചെറുപ്പംകൊണ്ടു വല്ല തോന്ന്യാസവും ചെയ്യാൻ തോന്നി ഈ വർത്തമാനം പറഞ്ഞു പരസ്യമാക്കി കുറെ ആൾക്കാരെയും കൊണ്ടു ഞങ്ങളെ പിടിപ്പാൻ പുറപ്പെട്ടു വന്നാൽ അതിന്റെ ഉത്തരം എജമാനന്റെ തല പറയും. പതിനഞ്ചും പതിനഞ്ചും മുപ്പതു നാഴിക പോയി വരാൻ വേണ്ട നേരം കഴിഞ്ഞാൽ എന്തെങ്കിലും തകരാറുണ്ടെന്നു തീർച്ചപ്പെടുത്തി എജമാനന്റെ കഥ ഞങ്ങൾ കഴിക്കും. നല്ലോണം ഓർമ്മവെച്ചു കളിച്ചോളൂ.

നായർ എത്രതന്നെ നിർബ്ബന്ധിച്ചിട്ടും, വാച്ചും ചങ്ങലയും ഒരു കൊച്ചു പിരിയൻമോതിരം ഒഴികെ ബാ

കി മോതിരങ്ങളും കൊടുക്കാമെന്നു സമ്മതിച്ചിട്ടും, കള്ളന്മാർ ഈ പിടുത്തത്തിൽനിന്ന് ഒരു വിശമെങ്കിലും പിൻവലിച്ചില്ല. നിവൃത്തിയില്ലെന്നു കണ്ടപ്പോൾ അങ്ങിനെതന്നെ ആകാമെന്നു തീർച്ചയാക്കി. എഴുത്തുകൊണ്ടുവന്നാൽ യാതൊരാക്ഷേപവും സംസാരവും കൂടാതെ പണം ഉടനെ കൊടുക്കേണമെന്നു പ്രത്യേകം പറഞ്ഞേല്പിച്ചു കോന്തുവിനെ വണ്ടിയിൽ അയച്ചു. കള്ളന്മാർ നാലുഭാഗം കൂടി നായരെ ഒരു കുറുക്കുവഴിയെ കൊണ്ടുപോകയും ചെയ്തു. നായർ ഒരു കുപ്പായമിട്ടിരുന്നതിനാൽ തോക്ക മടിയിൽ വെച്ചിട്ടുള്ളതു കള്ളന്മാർ കണ്ടില്ല. പക്ഷെ തോട്ട വണ്ടിയിലായതിനാൽ തോക്ക കൊണ്ടു ഫലമില്ലാതായി. ഇരുട്ടു തപ്പി കാലു തടഞ്ഞു പൊട്ടി ഒരു നാഴികകൊണ്ടു കള്ളന്മാരുടെ വാസസ്ഥലത്തെത്തി പടിവാതിൽക്കൽ വിളിച്ചപ്പോൾ ഒരു വൃദ്ധ വന്നു പടി തുറന്നു. ഒരു പൊളിഞ്ഞ മേശയിന്മേൽ ഒരു മണ്ണെണ്ണവിളക്ക കത്തിച്ചുവെച്ചിട്ടുണ്ട്. അതിന്റെ രണ്ടു ഭാഗത്തും ഓരോ ബെഞ്ചിട്ടിട്ടുണ്ട്. നായരെ അതിലൊന്നിന്മേൽ ഇരുത്തി, കടലാസ്സും, പേനയും, മഷിയും കൊണ്ടുവന്നുകൊടുത്തു. നായർ വേണ്ടപോലെ എഴുത്തെഴുതി 'കേളുണ്ണി മൂപ്പിൽ നായര്'' എന്നു പേരു വെച്ചു 'ശ്രീ' പോട്ടു പശവെയ്ക്കാൻ ഭാവിച്ചപ്പോൾ, കള്ളന്മാരിലൊരുവൻ 'ഞാൻ പശവെച്ചുകൊള്ളാം' എന്നു പറഞ്ഞ് എഴുത്തു വാങ്ങി വായിച്ചുനോക്കി, 'ഛേ! വയസ്സു പത്തുനാല്പതിൽ അധികമായിട്ടില്ലല്ലോ, അ

പ്പോഴെല്ലാം മൂപ്പ കിട്ടിയോ? ആൾ മഹാ ഭാഗ്യവാൻത
ന്നേ' എന്നു പറഞ്ഞു നായരെ നല്ലവണ്ണം സൂക്ഷിച്ചു
കൊൾവാനായി രണ്ടുപേരെ പറഞ്ഞേല്പിച്ചു ബാക്കി ര
ണ്ടുപേർ പുറത്തുനിന്നു കയറാവുന്ന ഒരു കോണിപ്പടി
കയറി മുകളിലേക്കു പോയി. അവിടെ പത്തുമുപ്പതു
വയസ്സു പ്രായമായി ഇരുനിറത്തിൽ നല്ല ആരോഗ്യവും
മുഖശ്രീയും ഉള്ള ഒരു സ്ത്രീ ഇരിപ്പുണ്ട്. അവൾ, 'എ
ന്തായി? ഇന്നത്തെ നായാട്ടിൽ വല്ലതും പററിയോ?'
എന്നു ചോദിച്ചു.

കള്ളൻ— പറയാതിരിക്കണമെങ്കിൽ പിള്ളർ പോകാതി
തിരിക്കണം. നിന്റെ കണ്ണു തെളിയുവാൻ വേ
ണ്ടി ഞങ്ങൾ എത്ര പാടു പെടുന്നു. എന്തായാലും
ശരി. നീ പഴയപടി.

സ്ത്രീ— ഈശ്വരാ! സമസ്തപ്പുള്ളരുടെ കണ്ണീരും ശാപവും
കൊണ്ടാണോ എന്റെ കണ്ണു തെളിയാൻ പോകു
ന്നതു? പാപം സമ്പാദിക്കുന്നതു് എനിക്കുകൂടി പ
ങ്കുവെച്ചു തരുവാൻ ശ്രമിക്കരുതേ!

കള്ളൻ— നിന്റെ തത്വജ്ഞാനം കേൾക്കാനുള്ള സമ
യമല്ലാ ഇതു്. പിന്നെയ് കൂട്ടുകാരെ! ഒരു കാര്യം ആ
ലോചിക്കാനാണ് തന്നെ ഇങ്ങട്ടു കൂട്ടിക്കൊണ്ടു വ
ന്നതു്.

2-ാം കള്ളൻ— എനിക്കു മനസ്സിലായി. എന്താണാ
ലോചിപ്പാനുള്ളതു്. എഴുത്തു കയ്യിലായില്ലേ? പണം
കയ്യിലായതുപോലെതന്നെ. ഇനി ആ വാളും ചങ്ങ
ലയും മോതിരവും ഉപേക്ഷിക്കുകയോ?

1-ാം കള്ളൻ—ഇങ്ങിനെയുള്ള ആളുകൾ കൂട്ടുകച്ചവടക്കാരായാൽതന്നെ പ്രവൃത്തി എടുപ്പാൻ വളരെ രസമുണ്ട്. എന്നാൽ നോക്കുകൊണ്ടുള്ള പ്രയോഗം വേണ്ട. ശബ്ദവും ചോരയും കൂടാതെ കഴിക്കണം. മുകളിലേക്കു കൊണ്ടുവന്നാൽ സുഖമായി.

സ്ത്രീ—ആരാണ്? കേൾക്കട്ടെ.

1-ാം കള്ളൻ—ഇതാ എഴുത്ത്.

സ്ത്രീ എഴുത്തു വാങ്ങിച്ചതോടുകൂടി അതു മനഃപൂർവ്വമായി താഴത്തിട്ടു കമ്പിട്ടുനിന്നു സാവധാനത്തിൽ എടുത്തു. ആളുടെ പേര കണ്ടപ്പോൾ മുഖത്തുണ്ടായ വികാരഭേദം കൂടെയുള്ളവർ കാണാതിരിപ്പാൻവേണ്ടിയാണ് മേൽപ്രകാരം ചെയ്തത്.

സ്ത്രീ—എന്നാൽ ഞാൻ പോയി കിടക്കുവാൻ മുകളിലേക്കു ക്ഷണിച്ചില്ലെങ്കിലോ?

കള്ളന്മാർ—ഉത്തമമായി. നീ ഈ മാതിരി ഒത്താശകൾ ചെയ്താൽ എത്ര കാര്യനടപ്പുണ്ട്!

സ്ത്രീ ഉടനെ കോണിപ്പടി ഇറങ്ങി താഴത്തേക്കു വന്നു. അവളെ കണ്ടപ്പോൾ നായർ പുറപ്പെടുവിപ്പാൻ ഭാവിച്ച ആശ്ചര്യപരിപൂർണ്ണമായ സ്വരം അവൾ കാണിച്ചതും "മിണ്ടരുത്" എന്നർത്ഥമുള്ളതുമായ ആംഗ്യപ്രയോഗത്തിൽ ലയിച്ചുപോയി. നായരെ കാത്ത് അടുത്ത ബെഞ്ചിൽ ഇരിക്കുന്ന രണ്ടു കള്ളന്മാരും മേശപ്പുറത്തു വെച്ചിരുന്ന കപ്പിയിലെ പരബ്രഹ്മ'വസ്തു'വിനെ മുറെക്കു സേവിച്ചുകൊണ്ടിരുന്നതിനാൽ അവർ ഈ വക നിസ്സാ-

ഈ സംഗതികളിൽ മനസ്സു വെച്ചതേ ഇല്ല. അടുത്തു ചെന്നു സാധാരണ പറയാറുള്ളത് എല്ലാവൎക്കും കേൾക്കത്തക്കവണ്ണവും പ്രത്യേകമുള്ളതു നായൎക്കു മാത്രം കേൾക്കത്തക്കവണ്ണവും അതിസാമൎത്ഥ്യത്തോടുകൂടി താഴെ കാണും പ്രകാരം പറഞ്ഞു.

സ്ത്രീ—(ഉറക്കെ) ഈ അസമയത്തു കാപ്പിയോ ചായയോ ആവശ്യമുണ്ടാവില്ലല്ലോ. (പതുക്കെ) അതിഭയങ്കരമായ ഒരാപത്തു നേരിട്ടിരിക്കുന്നു.

നായർ—ഒന്നും വേണ്ട.

സ്ത്രീ—(ഉറക്കെ) കിടപ്പാൻ വേണമെങ്കിൽ മുകളിലേക്കു പോകാം. (പതുക്കെ) ഈ നിമിഷത്തിൽ രക്ഷപ്പെട്ടുകൊള്ളണം. അവർ വന്നാൽ പ്രയാസം.

നായർ—വേണ്ട, ഞാൻ ഇവിടെത്തന്നെ കിടന്നുകൊള്ളാം.

സ്ത്രീ—(ഉറക്കെ) ഇവിടെയുള്ളതിന്ന് അസ്വാധീനം വിചാരിക്കേണ്ട (പതുക്കെ) പടിവാതിൽ കുറ്റിയിട്ടിട്ടില്ല. മേശയുടെ ചുവട്ടിൽ വെട്ടുകത്തി. ഈശ്വരൻ രക്ഷിക്കട്ടെ.

നായർ—ഏയ് അതിനെ ഒന്നും വിചാരിച്ചിട്ടില്ല.

സ്ത്രീ ഉടനെ മുകളിലേക്കു കയറിപ്പോയി. സമീപത്തിൽ തന്നെ ഇരിക്കുന്ന കള്ളന്മാർ കേൾക്കുകയോ അവൎക്കു സംശയം തോന്നുകയോ ചെയ്യാത്ത വിധത്തിൽ തനിക്കു പറവാനുള്ളതു പറഞ്ഞൊപ്പിച്ച സ്ത്രീയുടെ സാമൎത്ഥ്യത്തെയും, ഈ സന്ദേശനിൎവ്വഹണത്തിന്നായി അവ

ളെ പ്രേരിപ്പിച്ച ജീവകാരുണ്യാദിഗുണങ്ങളെയും പ്രശംസിക്കുന്നതോടുകൂടി, നാലു ചെന്നായ്ക്കളുടെ നടുവിൽ പെട്ട കാറ്റിൻകുട്ടിയുടേതുപോലെയാണ് തന്റെ ഇപ്പോഴത്തെ സ്ഥിതി എന്നും, തൽക്ഷണം പ്രാണഹാനി സംഭവിപ്പാൻ ഇടയുണ്ടെന്നും, തനിക്കു വിശ്വസിക്കത്തക്കവണ്ണമുള്ള വിവരം പെട്ടെന്ന് ഒരാൾ പറഞ്ഞു കേട്ടിട്ടുംകൂടി ലേശവും കലുങ്ങാതെ അവളുടെ സാധാരണ ചോദ്യങ്ങൾക്ക് മറുവടിയും പറഞ്ഞ് ഇരുന്ന നായരുടെ മനോധൈര്യത്തെയും നാം പ്രശംസിക്കേണ്ടതാണ്. സ്ത്രീ മറഞ്ഞ ഉടനെ നായർ മേശപ്പുവട്ടിൽ നിന്നു വെട്ടുകത്തി എടുത്തു നാലു ചാട്ടത്തിന്നു പടിക്കലെത്തി. പടി തുറന്നു വെടികൊണ്ട പന്നി പായുംപോലെ പാഞ്ഞു കഴിഞ്ഞു. ‘കത്താം കെട്ടവൻ ചതിച്ചു’ എന്നു പറഞ്ഞു, ബെഞ്ചിൽ ഇരുന്നിരുന്ന രണ്ടുപേരും എഴുന്നേറ്റ് ഒപ്പം ഓടി. ഈ ഘോഷം കേട്ടു, മുകളിൽ മട്ടുപ്പാനത്തിന്ന് എഴുന്നേറ്റിരുന്ന രണ്ടുപേരും ‘ധഡ ധഡ’ എന്നു കോണിപ്പടി ഇറങ്ങി മറ്റുള്ളവരെ പിന്തുടൎന്ന് ഓടി. എന്തു തന്നെ ഓടിയാലെന്താണ്? പ്രാണരക്ഷക്കുവേണ്ടി ഓടുന്നതും, മറ്റൊരുത്തനെ ഗൌരവമേറിയ ഉദ്ദേശത്തോടുകൂടിയെങ്കിലും ഓടുന്നതും തമ്മിൽ വളരെ അന്തരമില്ലേ? പതിനഞ്ചു മിനിറ്റിനുള്ളിൽ നായർ പിന്തുടരുന്നവരിൽനിന്നു അരനാഴിക ദൂരത്തായി എങ്കിലും അവർ ഒപ്പമുണ്ടെന്നുള്ള വിശ്വാസത്താൽ ഓട്ടം നിർത്തിയില്ല. മൂന്നു മൂന്നര നാഴിക ദൂരം ഓടിയപ്പോൾ ഒരു കുന്നി

ൻെറ ചെരിവിലുള്ള വീട്ടിൽനിന്നു ഒരു വിളക്കു കത്തുന്നതു കണ്ടു. കൊടുങ്കാററിലകപ്പെട്ടു നട്ടംതിരിയുന്ന ഒരു കപ്പിത്താൻ തുറമുഖത്തിലെ വെളിച്ചം കണ്ടാലെന്നപോലെ, നായർ ഉടനെ ആ വീട്ടിലേയ്ക്കു തിരിച്ചു. സാധു ഓടി വളരെ ക്ഷീണിച്ചു. അവിടെ ഇരുന്നു കുറെ വിശ്രമിക്കട്ടെ. നമുക്കു കള്ളന്മാരുടെ പിന്നാലെ പോയി നോക്കാം. കുറെനേരം ഓടിയതിൽ തങ്ങൾ നായാടിയ ഇരക്കാലിമൃഗത്തിനെ കിട്ടുവാൻ ഞെരുക്കമാണെന്നു തീച്ചയാക്കി, ഭഗ്നാശയന്മാരായി പിന്നാക്കം തിരിച്ചു. 'ആ കള്ളത്തി പററിച്ച പററിക്കലാണിത്. അവളോടതിനു പകരം ചോദിച്ചിട്ടു കാര്യം' എന്നു രണ്ടുപേരും, 'നമ്മുടെ കൊള്ളരുതായ്ക്കു് മററാരാളെ കുററം പറഞ്ഞിട്ടു കാര്യമില്ല' എന്നു മററു രണ്ടുപേരും തമ്മിൽ പറഞ്ഞു. 'തൽക്കാലം ഒന്നും പ്രസ്താവമാക്കേണ്ട' എന്നു തീച്ചയാക്കി ഒരോ മനോരാജ്യമായി കുറച്ചു ദൂരം നടന്നപ്പോൾ അവർ നടക്കുന്ന വെട്ടുവഴിയുടെ അടുത്തു തെക്കുഭാഗത്തുള്ള വഴിയിൽ എന്തോ ഒരു ശബ്ദം കേട്ടു. അതെന്താണെന്നു നോക്കാമെന്നുവെച്ചു മൂവരും കാട്ടിൽക്കൂടി ആ വഴിയിലേയ്ക്കു തിരിച്ചു. അനങ്ങാതെ അടുത്തു ചെന്നു് ഒരു വലിയ വൃക്ഷത്തിൻെറ മറവിൽനിന്നു നോക്കിയപ്പോൾ ഒരു വണ്ടി മറിഞ്ഞിട്ടുള്ള ബഹളമാണെന്നു തീച്ചയായി. കയ്യൊടിഞ്ഞു, കാലൊടിഞ്ഞു, കഴുത്തൊടിഞ്ഞു എന്നിങ്ങിനെ വീണവരിൽ ഓരോരുത്തരും പററിയ പരുക്കിനെപ്പററി വിലപിയ്ക്കുന്നതുകേട്ടു. അവർ നില്ക്കുന്നതിനു

വളരെ അടുത്തായി വണ്ടിയിൽനിന്നു തെറിച്ചു ബോധമില്ലാതെ ഒരു പെൺകുട്ടി കിടന്നിരുന്നു. കൂരിരുട്ടാണെങ്കിലും സൂക്ഷിച്ചുനോക്കിയതിൽ കുട്ടി കുറെ ഭേദമാണെന്നു തോന്നി. പതിനഞ്ചു വയസ്സുപ്രായമുണ്ട്. 'കൂട്ടരേ! ഇതൊരു നല്ല ചരക്കാണ്. കൊണ്ടുപോയാൽ ഒരു സമയം നല്ല വിലയ്ക്കുപോകും' എന്ന് ഒരാൾ പറഞ്ഞു കഴിഞ്ഞപ്പോഴേയ്ക്കും മററവർ കുട്ടിയെ എടുത്തു നടന്നു തുടങ്ങി. പാർപ്പിടത്തിൽ കൊണ്ടുവന്നു മുഖത്തു നോക്കിയപ്പോൾ കുട്ടിയുടെ രൂപലാവണ്യം കണ്ടു നാലുപേരും അമ്പരന്നുപോയി. ഉടനെ മുകളിൽ കൊണ്ടുപോയി മുൻപറഞ്ഞ സ്ത്രീയോട് അതിനെ ശുശ്രൂഷിച്ചു ബോധം വരുത്തുവാൻ പറഞ്ഞേല്പിച്ചു. നാലുപേരും താഴത്തിറങ്ങി രണ്ടു കുപ്പിയും മേശപ്പുറത്തു കൊണ്ടുവന്നുവെച്ചു മുറയ്ക്കു മത്സരിപ്പാൻ ഇരുന്നു. ഗുണവതിയായ നമ്മുടെ സ്ത്രീയാകട്ടെ തനിക്കു ശുശ്രൂഷിക്കുവാൻ കിട്ടിയ ആ സാധുപ്പെൺകുട്ടിയിൽ അതിരില്ലാത്ത അനുകമ്പയോടുകൂടി വെള്ളം തളിച്ചും വീശിയും ബോധക്ഷയം തീർക്കുവാൻ ശ്രമിച്ചു തുടങ്ങി. എന്നാൽ വീഴ്ചയിൽ തലക്കുപററിയ ഒരു കേടിനാൽ മോഹാലസ്യം വന്നതാകകൊണ്ടു സുബോധപ്രാപ്തി അത്ര എളുപ്പമല്ലായിരുന്നു.

ഇതിനിടയ്ക്കു നായരുടെ സ്ഥിതി എന്താണെന്നു നോക്കാം. വെളിച്ചം കണ്ടുകയറിച്ചെന്ന വീട്ടിന്റെ ഉടമസ്ഥൻ കഞ്ചാവു വലിച്ചുംകൊണ്ടു ഇരിക്കയായിരുന്നു. നായർ പരിഭ്രമിച്ച് ഓടിച്ചെല്ലുന്നതു കണ്ടപ്പോൾ വി

ട്ടുടമസ്ഥൻ എഴുന്നേററു നായരെ ഇരുത്തി കുറെനേരം വിശ്രമിപ്പാനനുവദിച്ചതിന്നു ശേഷം വൎത്തമാനങ്ങളെല്ലാം ചോദിച്ചു. നായർ ഉണ്ടായ സംഗതി മുഴുവൻ പരമാൎത്ഥമായി പറഞ്ഞു കേൾപ്പിച്ചു. എല്ലാം കേട്ടു കഴിഞ്ഞപ്പോൾ വീട്ടുടമസ്ഥൻ ഒരു ദീൎഘശ്വാസത്തോടുകൂടി "ഇങ്ങിനെ പല അക്രമങ്ങളും ഈ പ്രദേശത്തു വെച്ചു നടക്കാറുണ്ട്. എന്തു ചെയ്യാം? കേൾപ്പാനും കേൾവിയും ഇല്ലാത്ത നാടായി. പോലീസ്സുകാർ അന്വേഷണത്തിന്നു വന്നാൽ കണ്ണിൽ പൊടിയിട്ടയക്കും. പണത്തിന്നുമീതെ പരുന്തും പറക്കുമോ? നിങ്ങൾ പ്രാണനും കൊണ്ടു പോന്നതു നല്ലകാലം" എന്നും മററും പലതും പറഞ്ഞു. ഒരു പായും തലയണയും കൊണ്ടുവന്നു തന്റെ കിടപ്പിന്നടുത്തായി നായൎക്കു വിരിച്ചുകൊടുത്തു. രണ്ടുപേരും കിടന്നതിന്നു ശേഷം പിന്നെയും ഓരോ വൎത്തമാനം പറയുന്ന കൂട്ടത്തിൽ,

ഗൃഹസ്ഥൻ—"പിന്നെയ്, നിങ്ങൾക്ക് ഈ വിവരം അറിവു തന്ന സ്ത്രീയെ അവർ വെറുതെ വിടുമോ? ഈ ദ്വേഷ്യത്തിന്റെ ശക്തിയാൽ അവർ അവളെ കൊല്ലുമെന്നാണ് എനിക്കു തോന്നുന്നത്."

നായർ—"ഓ! അതു കാൎയ്യം വലിയ വൈഷമ്യമാണല്ലോ. ഛേ എന്നാൽ ഞാൻ ജീവിച്ചിരുന്നിട്ടു സാദ്ധ്യമില്ല."

ഗൃഹസ്ഥൻ—"ഒരു സഹായിയുണ്ടെങ്കിൽ എനിക്കതന്നെ ഒന്നു പരീക്ഷിച്ചുകളയാമെന്നുണ്ട്. ഒരു തോ

ക്കം വട്ടവുമൊക്കെ എന്റെ കയ്യിലും ഉണ്ട്. തനിച്ചു പോകാൻ ധൈര്യം പോര. അവർ നാലുപേരുണ്ടെന്നല്ലേ പറഞ്ഞത്? നിങ്ങൾ വല്ലാതെ ക്ഷീണിച്ചും ഇരിക്കുന്നു”

നായർ — അങ്ങിനെ വിചാരിക്കേണ്ട. എന്റെ ക്ഷീണം ഒരുവിധം തീർന്നു! ഇല്ലെങ്കിൽ തന്നെ എന്താണ്? ഉപകാരസ്മരണയില്ലാഞ്ഞാൽ ആണായി ഇരുന്നിട്ട് സാദ്ധ്യമുണ്ടോ? എന്റെ കയ്യിലും ഒരു തോക്കുണ്ട്. പക്ഷേ തോട്ടയില്ല.

ഗൃഹസ്ഥൻ — എന്റെ കയ്യിലുള്ള തോട്ട പാകമാവുമോ എന്നു നോക്കാം.

നായർ — വഴി രണ്ടുമൂന്നു നാഴിക ഉണ്ടല്ലോ. നാം ചെല്ലുമ്പോഴേയ്ക്കും കഥ കഴിച്ചാലോ?

ഗൃഹസ്ഥൻ — ഇതാ ഈ കുറുകാട്ടിൽകൂടി പോകയാണെങ്കിൽ അരനാഴിക കഷ്ടിച്ചേ ഉള്ളൂ. അതുകൊണ്ട് നമുക്കു പാകത്തിനെത്താം. ഇനി സമയം ഒട്ടും കളയരുത്.

എന്നു പറഞ്ഞു ഗൃഹസ്ഥൻ അകത്തുപോയി ഒരു തോക്കും കുറെ തോട്ടകളും എടുത്തു വേഗത്തിൽ പുറത്തുവന്നു. നോക്കിയതിൽ തോട്ടകൾ നായരുടെ തോക്കിന്നു പാകമായിരുന്നു. ‘ഇതു തന്നെ ഒരു ശുഭലക്ഷണമാണ്’ എന്നും പറഞ്ഞ് നായർ ഉടനെ തോക്കുനിറച്ചു. ഗൃഹസ്ഥനും ആ ജോലിയിൽ തന്നെ ഏർപ്പെട്ടു. ഒരു നിമിഷംകൊണ്ട് അതു കഴിഞ്ഞു. മറുനിമിഷത്തിൽ രണ്ടുപേരും കുറുകാട്ടിലുള്ള വഴിയിൽകൂടി നടന്നുതുടങ്ങി.

അവിടെ ചെന്നാൽ പ്രവൃത്തിക്കേണ്ട പണികളെക്കുറിച്ചു ഗാഢമായി ആലോചിച്ചുംകൊണ്ടു നിശ്ശബ്ദമായി നടന്നു. പത്തുമിനിട്ടുകൊണ്ടു ഉദ്ദിഷ്ടദിക്കിലെത്തി. കള്ളന്മാരുടെ വീട്ടിന്റെ പടിവാതിൽ തൊട്ടപ്പോൾ തുറന്നു. ഗൃഹസ്ഥൻ മുമ്പിലും നായർ പിന്നിലുമായി അകത്തു പ്രവേശിച്ചു. പടി കടന്ന ഉടനെ ഗൃഹസ്ഥൻ പിന്നാക്കം തിരിഞ്ഞു നായരുടെ കൈവശമുണ്ടായിരുന്ന തോക്ക് അതിശക്തിയോടുകൂടി ഒരു തട്ട്. തോക്കു പത്തുപന്ത്രണ്ടടി ദൂരെ പോയി വീണു രണ്ടു കുഴലും താനേ ഒഴിഞ്ഞു. അതിൽ ഒന്നു ചെന്നു അടുക്കെ കിടന്നിരുന്ന ഒരു കപ്പൽനായയുടെ കഴുത്തിൽ കൊണ്ടു തൽക്ഷണം അതിനെ മൃതിപ്പെടുത്തി. തോക്ക് വീണു എന്നു കണ്ടപ്പോൾ നല്ല കിഴക്കൻപുലി പശുവിന്റെ മേൽ ചാടി വീഴുമ്പോലെ ഗൃഹസ്ഥൻ നായരുടെ മേൽ ചാടി വീഴുകയും ക്ഷണനേരംകൊണ്ടു നായരുടെ കയ്യുരണ്ടും കൂട്ടിക്കെട്ടുകയും ചെയ്തു. ഇതിന്നു മുമ്പായിത്തന്നെ മുൻവിവരിച്ചുവെച്ചിരുന്നപ്രകാരം മദ്യപിച്ചുകൊണ്ടിരുന്ന നാലു കള്ളന്മാരും അടുത്തെത്തിക്കഴിഞ്ഞു.

അതിരററ മനോല്ലാസത്താൽ പ്രേരിതനായി ഒരു മഹത്തായ കൃത്യനിർവ്വഹണത്തിന്നു സ്വയമേവ പുറപ്പെട്ടിരിക്കുന്ന ഒരാളാണ് നമ്മുടെ സല്ക്കാരകുശലനായ ഗൃഹസ്ഥൻ എന്നു നായർ സർവ്വാത്മനാ വിശ്വസിച്ചിരുന്നതിനാൽ പടികടന്ന ഉടനെ ഉണ്ടായ 'തിരിഞ്ഞു കുത്തൽ' തീരെ അപ്രതീക്ഷിതമായിരുന്നതുകൊണ്ടാണ്

നായരെ ഇത്ര ക്ഷണത്തിൽ ബന്ധനസ്ഥനാക്കുവാൻ
സാധിച്ചത്. അല്ലെങ്കിൽ തന്നേയും, നായരെപ്പോലെ
നാലുപേരെ ഒറ്റക്കൈകൊണ്ട് പിടിച്ചുനിർത്തി കാര്യം
പറയിക്കത്തക്ക കയ്യൂക്ക് ഗൃഹസ്ഥനുണ്ടെന്നും, താൻ ഒ
രു ശക്തനാണെന്നു ഇതുവരെ വിചാരിച്ചിരുന്നതു ലോ
കപരിചയം പോരായ്കകൊണ്ടാണെന്നും നായർക്കു ബോ
ദ്ധ്യമാകാതിരിക്കുന്നതല്ല. എന്നാൽ ആയുസ്സു പണ
യം വെച്ചിട്ടാണു നായർക്ക് ഇപ്പോൾ ഈ പരിചയം
സിദ്ധിച്ചത് എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

കള്ളന്മാർ നാലുപേരും അടുത്തു വന്നപ്പോൾ 'ഇ
താ! വിഡ്ഢികളേ! നിങ്ങളെത്തെറ്റിച്ചു ചാടിയ പുള്ളി!
വലയിൽനിന്നു തെററിയാൽ കുളത്തിൽ എന്നു പറഞ്ഞ
പോലെ നമ്മുടെ പാരമ്പര്യത്തിന്റെ മഹത്വത്താൽ
ഇപ്പോൾ നമ്മുടെ അടുക്കെ വന്നു. അവിടെ വെച്ചു ത
ന്നെ കഴിക്കാമായിരുന്നു എങ്കിലും നിങ്ങൾ തേടിയ മൃ
ഗമായതുകൊണ്ട് ഒരു സൂത്രം പറഞ്ഞു ഉശിരുപിടിപ്പി
ച്ചു നിങ്ങളുടെ അടുക്കൽ തന്നെ കൊണ്ടുവന്നതാണ്.
ഇനി പാകം പോലെ ആകാം' എന്നു സ്വച്ഛത്തെന്നു
നമ്മൾ തെറ്റിദ്ധരിച്ച പമ്പരക്കള്ളനായ ഗൃഹസ്ഥൻ
കൂട്ടുകള്ളന്മാരോടു പറഞ്ഞു. ആ നാലുപേരും അന്യോ
ന്യം ലജ്ജയോടും ഗൃഹനാഥനിൽ ബഹുമാനത്തോടും
നായരിൽ പകയോടുംകൂടി നോക്കിക്കൊണ്ടു അല്പനേ
രം മിണ്ടാതെ നിന്നു. അപ്പോൾ 'ആ കുരുത്തംകെട്ട
പെണ്ണെവിടെ?' എന്നു ചോദിച്ചുംകൊണ്ടു തമ്പുരപ്ര

ധാനി മുകളിലേക്കു കയറിപ്പോയി. ഉടനെ പടിയ്ടച്ചു കററിയിട്ടു നായരെപ്പിടിച്ചു പഴയ ബെഞ്ചിന്മേൽ ഇരുത്തി കാലുരണ്ടും കൂട്ടി ഒരു കെട്ടു കെട്ടി നാലുപേരും മുകളിലേക്കു കയറിച്ചെന്നു. നമ്മുടെ സ്ത്രീ ശ്രദ്ധയോടുകൂടി മുൻപറഞ്ഞ പെൺകുട്ടിയെ ശുശ്രൂഷിച്ചുകൊണ്ടിരിക്കയാണ്. താഴത്തു ഒരു വെടി പൊട്ടിയ ശബ്ദം കേട്ടപ്പോൾ കുട്ടി ഒന്നു കണ്ണുമിഴിച്ചു വീണ്ടും അടച്ചു. കള്ളന്മാർ അകത്തേക്കു കടന്നു ശുശ്രൂഷിച്ചുകൊണ്ടിരിക്കുന്ന സ്ത്രീയെ പിടിച്ച് ആ മുറിയുടെ ഓരത്തേക്കു കൊണ്ടുപോയി ഓരോ ചോദ്യം തുടങ്ങി.

അമർഷംകൊണ്ടും മദ്യത്തിന്റെയും കഞ്ചാവിന്റെയും ലഹരികൊണ്ടും കോണിപ്പടി കുലുങ്ങുമാറു ചവിട്ടിക്കേറുകയും കയറിവന്ന ഉടനെ ഉച്ചമായി സംസാരിക്കുകയും ചെയ്ത ഘോഷത്താൽ പെൺകുട്ടി വീണ്ടും കണ്ണുമിഴിച്ചു. ചുററും നോക്കിയതിൽ സ്ഥലത്തിന്റെ സ്വഭാവത്താലും കയറി വന്ന കൂട്ടരുടെ സംഭാഷണത്താലും ആകപ്പാടെ നല്ല പന്തിയല്ലെന്നും താനൊരു ദുർഘടസ്ഥാനത്താണ് ചെന്നു പെട്ടിരിക്കുന്നതെന്നും കുട്ടിക്കു മനസ്സിലായി. ഉടനെ കിടന്നിടത്തുനിന്നു എഴുനേററു. സംഭാഷണം ഗൌരവമേറിയിരുന്നതാകകൊണ്ട് ആരും ഇങ്ങോട്ടു ശ്രദ്ധവെച്ചില്ല. ബുദ്ധിശാലിനിയായ ആ കുട്ടി പെട്ടെന്നു പുറത്തു കടന്നു വാതിലടച്ച് ഓടാമ്പലിട്ടു കോണിപ്പടി ഇറങ്ങി താഴത്തുവന്നു.

"കുട്ടി രക്ഷപ്പെടുവാൻ ഭാവിക്കയാണെങ്കിൽ ബന്ധനത്തിൽപെട്ടു കിടക്കുന്ന എന്റെ കാൎയ്യം കൂടി വിചാരിക്കണേ. കുട്ടി രക്ഷിയ്ക്കാത്ത പക്ഷം എന്റെ ജീവിതം കലാശിച്ച നിലയിലായി. ആ ഭയങ്കരന്മാർ താഴത്തുവരേണ്ട താമസം മാത്രമേ ഉള്ളു. എന്നു മാത്രവുമല്ല ഏകാകിനിയായി രാത്രി സഞ്ചരിക്കുന്നതും ഭംഗിയല്ല. എന്നെ രക്ഷിച്ചാൽ സഹായത്തിന്നു ഞാനും ഉണ്ടല്ലോ. അമ്പതാവത്തകവയസ്സും പ്രായമുള്ള ഒരാളാണെ മൃത്യുവിന്റെ വായിലകപ്പെട്ടു ഇങ്ങിനെ അപേക്ഷിക്കുന്നത്" എന്നു നായർ വളരെ വിവശനായി പറയുന്നതുകേട്ടു കുട്ടിയുടെ മനസ്സലിഞ്ഞു. അടുത്തു ചെന്നു നോക്കിയപ്പോൾ കെട്ടഴിപ്പാൻ അസാദ്ധ്യമാണെന്നു തീൎച്ചയാക്കി വേഗം മേശപ്പുറത്തുനിന്നു [illegible] വിളക്കെടുത്തു അവിടേയും ഇവിടേയും നോക്കിത്തുടങ്ങി. ഒരകത്തു കത മുറുക്കി കിടന്നു കൂർക്കംവലിക്കുന്നതു കേട്ടു. ആ അകത്തിന്റെ വാതിലും അടച്ച് ഓടാമ്പലിട്ടു. അടുക്കളയിൽ ചെന്നു നോക്കിയപ്പോൾ ഒരു മുറിക്കത്തി കിട്ടി. അതുംകൊണ്ടുവന്നു പ്രയാസപ്പെട്ടു കെട്ടുകൾ മുറിച്ചുതുടങ്ങി. അപ്പോഴയ്ക്കും പുതുതായി കൂട്ടിൽ വീണ അഞ്ചു സിംഹങ്ങളെപ്പോലെ ആ പഞ്ചമഹാപാപികൾ ഗൎജ്ജിച്ചുകൊണ്ട് അകത്ത് അങ്ങോട്ടുമിങ്ങോട്ടും ഓടുകയും ചാടുകയും വാതില്ക്കൽ ശക്തിയോടുകൂടി ചവിട്ടുകയും അടിക്കുകയും ചെയ്തുതുടങ്ങി. അതു കേട്ടപ്പോൾ കുട്ടിക്കു പരിഭ്രമവും കൈവിറയും ആരംഭിച്ചു. എങ്കിലും ഒരുവി

ധത്തിൽ കെട്ടുകളെല്ലാം മുറിച്ചു തള്ളി. നായർ പിടഞ്ഞെഴുന്നേറ്റു കുട്ടിയുടെ കയ്യുംപിടിച്ചു, പടിക്കലെത്തി-അവിടെ കിടന്നിരുന്ന തന്റെ തോക്കെടുത്തു മടിയിൽ തിരുകി പടിവാതിൽ തുറന്നു. ആ സമയത്തു ചവിട്ടിന്റേയും അടിയുടേയും ശക്തിയാൽ മുകളിലെ വാതിൽ പൊളിഞ്ഞുവീഴുന്നതും കള്ളന്മാർ അഞ്ചുപേരുംകൂടി അതിവേഗത്തിൽ കോണിപ്പടി ഇറങ്ങുന്നതും കേട്ടു. കുട്ടി ഭയത്താൽ മോഹാലസ്യപ്പെട്ടു നായരെ അവലംബിച്ചു വീഴുകയും നായർ താങ്ങിയെടുക്കയും ചെയ്തു.

---

## രണ്ടാം ഖണ്ഡം.

---

കള്ളന്മാർ അഞ്ചുപേരും 'വായുവേഗ'ത്തോടുകൂടി പടിക്കൽ എത്തി, തുറന്നു കിടന്നിരുന്ന പടിയുടെ പുറത്തു കടന്നു നോക്കിയപ്പോൾ ഉദ്ദേശം 25 വാര അകലെയായി രണ്ടുപേർ കാണപ്പെട്ടു. 'അതാ പോണു. പിടിച്ചോ' എന്നൊരുത്തൻ പറഞ്ഞതും അഞ്ചുപേരുംകൂടി ഓടിയതും ഒപ്പം കഴിഞ്ഞു. കാട്ടുപോത്തുകൾ പിന്തുടരുന്ന നായാട്ടുകാരെപ്പോലെ ആ രണ്ടു പേരും കുതികുതിച്ചോടിത്തുടങ്ങി. ഓടുന്നവരും ഓടിക്കുന്നവരും കുറെ ദൂരം ഓടട്ടെ. നമുക്ക് അവരുടെ ഒപ്പം എത്തുവാൻ തൽക്കാലം സാധിക്കില്ല. കള്ളന്മാരുടെ വീട്ടിൽ താമസിക്കുന്ന ആ സ്ത്രീയുടെ സ്ഥിതി എന്താണെന്നു നോക്കാം.

തങ്ങളുടെ തൊഴിലിന്നു നഷ്ടം സംഭവിപ്പിക്കുന്നതാകുവന്നും നാലുപേരിൽ ഒരാൾക്കെങ്കിലും ലേശവും സംശയം തോന്നാത്ത വിധത്തിലും അവർ ആ രാത്രി ക്ലബ്ബിൽ നായരോട് അനുവർത്തിച്ചതിനാലുള്ള ദ്വേഷ്യത്തോടും, അവർ നാലുപേരുടെ ഉദ്ദേശസിദ്ധിയ്ക്കും, അവൾ ഇതുവരെയും വഴിപ്പെടാത്തതിനാലുള്ള നൈരാശ്യത്തോടും, എത്രതന്നെ ന്യായം പറഞ്ഞാലും, എത്രതന്നെ താണപേക്ഷിച്ചാലും ഉള്ളിൽ തട്ടാത്ത വിധത്തിൽ തലയ്ക്കു പിടിച്ചിട്ടുള്ള ലഹരിയോടുംകൂടി കള്ളന്മാർ രാത്രത്തന്നും ചെയ്ക കുത്സിതമായ ഓരോ ചോദ്യത്താൽ സാമാന്യത്തിലധികമായി വൃദ്ധിക്കയതോടുകൂടി ആ സാധ്വസ്ത്രീ പരുങ്ങുന്ന സമയത്താണ്, അവർ നിൽക്കുന്ന മുറിയുടെ വാതിൽ ബന്ധിച്ച ശബ്ദം കേട്ടത്. പെട്ടെന്ന് അഞ്ചുപേരും അങ്ങോട്ടു തിരിഞ്ഞതിനാൽ, ആ സ്ത്രീയ്ക്ക് അല്പം ആശ്വാസം കിട്ടി. വാതിൽ പൊളിച്ച് എല്ലാവരും കൂടി താഴത്തേയ്ക്കിറങ്ങിപ്പോയപ്പോൾ, അവൾക്ക്, അപ്പോഴത്തെ അവസ്ഥയ്ക്കു പൂർണ്ണമായ ആശ്വാസമായി. അതായത് സ്വൈരമായി മനോരാജ്യം വിചാരിച്ചു വ്യസനിപ്പാൻ സൌകര്യവും കിട്ടി. 'കഷ്ടം! എന്നെപ്പോലെ ഭാഗ്യംകെട്ട പെണ്ണുങ്ങളുണ്ടോ? എത്ര നല്ല സ്ഥിതിയിൽ കഴിഞ്ഞിരുന്നവളാണ് ഞാൻ! ഇപ്പോൾ എത്ര നികൃഷ്ടസ്ഥിതിയിൽ ആണ് കഴിയുന്നത്. ദൌർഭാഗ്യത്തിന്റെ ശക്തിയാൽ എന്നെ പ്രസവിക്കുന്നതിന്നു മുമ്പുതന്നെ അച്ഛനും പ്രസവിച്ചദിവസം

തന്നെ അമ്മയും മരിച്ചുപോയി. എങ്കിലും ദീനദയാലുവായ ഒരു എജമാനൻ, അന്നു പന്ത്രണ്ടു വയസ്സു മാത്രം പ്രായമുള്ള ഒരു ബാലൻ, തന്റെ അമ്മയോടു ശാഠ്യം പിടിച്ച് എന്നെ രക്ഷിച്ചു വളൎത്തുവാൻവേണ്ടി ഒരു സ്ത്രീയെ താമസിപ്പിച്ചു ഞങ്ങൾക്കു വേണ്ടുന്ന സകല ചിലവും തന്നു പാൎപ്പിച്ചു. എനിക്കു് അഞ്ചു വയസ്സാവുന്നതിനു മുമ്പായി എജമാനന്നു മൂപ്പു കിട്ടി. അപ്പോൾ എന്നെ പഠിപ്പിക്കുവാനും മറ്റും വേണ്ടുന്ന ചിലവുകൾക്കും ഒരു പ്രയാസമില്ലാതായി. അങ്ങിനെ അവിടത്തെ സ്വന്തം ഒരാളെപ്പോലെ ഇരുപത്തരണ്ടു വയസ്സുവരെ താമസിച്ചു. എന്റെ ഉറ്റസഖിയായ നംനിക്കുട്ടി അമ്മ അതിന്നു മുമ്പുതന്നെ എവിടേയ്ക്കോ നാടുവിട്ടു പോയി. എജമാനൻ നിശ്ചയിച്ചു വെച്ചിരുന്ന പ്രകാരം നാനിക്കുട്ടി അമ്മയോടുകൂടി സംബന്ധം തുടങ്ങാതെ വേറെ ഒന്നിനെ കൊണ്ടുവന്നപ്പോൾതന്നെ എന്റെ ഉശിരു കെട്ടു. ആ കൊണ്ടുവന്നവൾ കാരണമായിട്ടു തന്നെ ഞാൻ പുറത്തുമായി. ഈശ്വരാ ഞാൻ അമ്മാമനെപ്പോലെ വിചാരിച്ചുവന്നിരുന്ന ഒരാളാണ് അദ്ദേഹം. ഞങ്ങളെക്കൊണ്ടു് ഇങ്ങിനെ പറഞ്ഞുണ്ടാക്കുവാൻ അവൾക്കു തോന്നിയല്ലോ. ഒരു ആതു് അവളുടെ മാനം. എജമാനനു നിവൃത്തിയില്ലാ. അവളും വലിയൊരു തറവാട്ടിൽ പൊട്ടിയതല്ലേ! മിത്ഥ്യാപവാദമാണെങ്കിലും അവൾ പറഞ്ഞുണ്ടാക്കിയാൽ കൂസ്സൊള്ളാതെ ഇരിക്കുന്ന ഒരു ഭംഗിയാണോ? ശ്രീരാമൻ മാച്ചു

യെത്തന്നെ ഉപേക്ഷിച്ചില്ലേ? എങ്കിലും എന്നെപ്പിരിച്ചയയ്ക്കുമ്പോൾ അദ്ദേഹത്തിന്റെ കണ്ണിൽനിന്നു പൊടുപൊടെ കണ്ണീർ ചാടി. ആ കണ്ണീർക്കണത്തെ ഞാൻ എന്റെ ചോരയാൽ വീട്ടും. അതെ, ചോരയാൽതന്നെ. ആ ദുഷ്ടന്മാർ എന്നെ കൊല്ലാതിരിക്കയില്ല. കൊന്നോട്ടെ. എനിക്കു പരത്തിൽ ഗതി കിട്ടും. നിശ്ചയംതന്നെ. ഈശ്വര! ഗുണവാനായ അദ്ദേഹത്തിനേയും ആ സാധുകുട്ടിയേയും രക്ഷിക്കണേ! പറയന്റെ കുഴിലെ പശുക്കുട്ടിയെപ്പോലെ ഞാൻ ഇവിടെ ഒന്നു രണ്ടു ദിവസമല്ലാ ഏഴരക്കൊല്ലം കഴിച്ചു. ഓ ശരിയായി ഇന്നേക്ക് ഏഴരക്കൊല്ലംതന്നെ. എന്റെ നിസ്സഹായാവസ്ഥക്ക് ആദ്യം ഇതൊരു ആശ്വാസമായിത്തോന്നി. പിന്നെ ഇവിടന്നു വിട്ടുപോയാൽ മതി എന്നായി. എന്റെ മാനഭംഗം ചെയ്യാൻ നാലുപേരും ഒരുപോലെ ശ്രമിച്ചു. എന്നാൽ ഇവർ നാലുപേർക്കും ഈ വിഷയത്തിൽ ഉണ്ടായ മത്സരംകൊണ്ട് അതു സാധിച്ചില്ല. അതു ശ്രീപാർവ്വതിയുടെ ഒരനുഗ്രഹമെന്നല്ലാതെ എന്തു പറയേണ്ടു. ഒളിച്ചോടിപ്പോയി പിച്ച എടുത്തിട്ടെങ്കിലും മാനമായി ദിവസം കഴിക്കാമെന്ന് എനിക്കു തോന്നിട്ടുണ്ട്. അതിനും നിവൃത്തിയുണ്ടോ? സിംഹത്തിനോളം പോന്ന ഒരു പട്ടിയുണ്ട്. അതിന് എന്നെ കാക്കലാണ് പണി. പടിക്കലെത്തിയാൽ വസ്ത്രത്തിൽ കടി കഴിഞ്ഞു. പുറത്തേക്കു ഒരടി വെച്ചാൽ ഒരു കടി കാലിന്മേലായി. അതുകൊണ്ടു മരിക്കുന്നതുവരെ ഇവി

ടെയിങ്ങിനെ പൊറുക്കുകതന്നെ. ആത്മഹത്യ ചെയ്താൽ പരലോകത്തിലും ഇതുതന്നെയല്ലേ ഗതി? കഷ്ടം! എന്റെ ശ്രീപാർവ്വതി! എന്നെ എന്തിനാണ് ഇങ്ങിനെ ഇട്ടു വലയ്ക്കുന്നത്? ആട്ടെ, അദ്ദേഹത്തിന്റെയും കുട്ടിയുടെയും പിടികിട്ടിയോ എന്നു നോക്കട്ടെ.' ഇതെല്ലാമായിരുന്നു ആ സ്ത്രീയുടെ മനോരാജ്യം. നായരും ഇവളുമായിട്ടുള്ള ബന്ധം ഇന്നതാണെന്നും, താൻ മരിച്ചിട്ടെങ്കിലും നായരെ രക്ഷിക്കണമെന്ന് ഇവൾക്കു തോന്നിയത് എന്തുകൊണ്ടാണെന്നും തെളിവായില്ലല്ലോ. അവൾ ഉടനെ താഴത്തിറങ്ങി നോക്കിയപ്പോൾ എല്ലാം നിശ്ശബ്ദമായിരിക്കുന്നു. കൂട്ടർ മടങ്ങി വരുന്നുണ്ടോ എന്നു നോക്കുവാനായി പടിവരെപ്പോയി. സാധാരണ പുറത്തു പോകുവാൻ തുടങ്ങുമ്പോൾ കൂടിവരാറുള്ള പട്ടിയെ കണ്ടില്ല; ഇതെന്തത്ഭുതമാണ്. ഉടനെ മടങ്ങി വന്നു മേശപ്പുറത്തുനിന്നു വിളക്കെടുത്ത് എല്ലാടത്തും നോക്കിയപ്പോൾ പട്ടിയുണ്ടു വെടികൊണ്ടു ചത്തു മലച്ചു കിടക്കുന്നു. 'ഇതു ദൈവം ചെയ്ത ഒരു സഹായമാണ്. ഈ അവസരം വെറുതെ കളഞ്ഞുകൂടാ' എന്നു വിചാരിച്ച് ഉടനെ വിളക്കു പൂമുഖത്തേക്കു വലിച്ചെറിഞ്ഞു പടിപ്പുറത്തു കടന്നു കള്ളന്മാർ പോയതിന്നു വിപരീതമായ വഴിയിൽക്കൂടി അതിവേഗം നടന്നു തുടങ്ങി. കള്ളന്മാരുടെ നിശ്വാസത്താൽ ദുഷിക്കപ്പെടാത്ത ശുദ്ധവായു ശ്വസിക്കാൻ തുടങ്ങിയപ്പോൾ ആ സ്ത്രീക്കു വളരെ ആഹ്ലാദം തോന്നി. നേരം പുലർന്നാൽ കഞ്ഞി കുടിക്കാനുള്ള

വകയും, അന്തിയായാൽ ദേഹം സൂക്ഷിപ്പാനുള്ള സ്ഥലമോ ഇല്ലെന്നു നല്ല ഓൎമ്മയുണ്ടായിരുന്നിട്ടും, പാപകൎമ്മങ്ങൾക്കു സാക്ഷി നില്ക്കുകയും, പാപകൎമ്മം ചെയ്തുണ്ടാകുന്ന മുതൽകൊണ്ടു് ഉപജീവിക്കുകയും, മഹാപാപികളെന്നു പൂൎണ്ണബോദ്ധ്യമുള്ളവരുമായി സഹവസിക്കുകയും ചെയ്യാതെ കഴിക്കാമല്ലോ എന്നുള്ള വിചാരം അവളെ ആനന്ദഭരിതയാക്കിത്തീൎത്തു. കള്ളന്മാർ മടങ്ങി വീട്ടിൽ വരുമ്പോൾ തന്നെ കാണാതിരുന്നാൽ ഈ വഴിക്കു് അന്വേഷിച്ചു് ഓടി വന്നേക്കാമെന്നു വിചാരിച്ചു ഭയപ്പെട്ടു സാമാന്യത്തിലധികം വേഗത്തിലാണു് ആ സ്ത്രീ നടന്നതു്. മൂന്നു നാലു നാഴിക നടന്നപ്പോഴെയ്ക്കും നേരം പ്രകാശമായിത്തുടങ്ങി. അതോടുകൂടി അവളുടെ ഉള്ളിലും പ്രകാശം കടന്നു. പിന്നെയും എവിടേയ്ക്കെന്നില്ലാതെ കൊണ്ടുപിടിച്ചു നടക്കുമ്പോൾ, തനിക്കഭിമുഖമായി ഒരു സ്ത്രീ വരുന്നതു കണ്ടു. രണ്ടുപേരും അടുത്തുമുട്ടി, നമ്മുടെ സ്ത്രീ അത്യാശ്ചൎയ്യത്തോടുകൂടി 'എന്റെ കണ്ണിനെ എനിക്കു വിശ്വസിക്കാമെങ്കിൽ ഈ കാണുന്നതു് എന്റെ പ്രിയസഖിയായ നാനിക്കുട്ടി അമ്മയാണു്' എന്നു പറഞ്ഞു.

നാനിക്കുട്ടി:— കണ്ണു് ഒട്ടും ചതിച്ചിട്ടില്ല. എന്റെ കുഞ്ചിയല്ലേ അതു്?

കുഞ്ചി:— അതെ.

പിന്നത്തെ നിമിഷത്തിൽ, വളരെക്കാലം മുമ്പെ പിരിഞ്ഞ രണ്ടു സഖികളും അന്യോന്യം കെട്ടിപ്പിടിച്ചു.

നില്പായി. പിരിയുവാനുണ്ടായ കാരണത്തേയും തമ്മിൽ പിരിഞ്ഞതിന്നു ശേഷം രണ്ടുപേരും അനുഭവിച്ച കഷ്ടതകളേയും മനസ്സുകൊണ്ട് ഉരുവിട്ടു കുറെനേരം പൊട്ടിക്കരഞ്ഞു

നാനിക്കുട്ടി:— കഷ്ടം! എന്റെ കുഞ്ചി! കൂനിന്മേൽ കുരുവെന്നപോലെ മറ്റുള്ള സങ്കടങ്ങൾക്കുപുറമെ വലുതായ ഒരാപത്തുകൂടി നേരിട്ടിരിക്കുന്ന ഈ അവസരത്തിലാണല്ലോ നിന്നെ കാണ്മാൻ സംഗതിയായത്!

കുഞ്ചി:— അമ്മേ അതെന്താണ് പറയൂ.

നാനിക്കുട്ടി:— എന്തിനു പറയുന്നു, എന്റെ പൊന്നുമകള് — എനിക്കു വേറെ ഒന്നില്ലല്ലോ.

കുഞ്ചി:— അന്നു ഗർഭത്തിലുണ്ടായിരുന്ന കുട്ടിയായിരിക്കും ഞാനല്ലേ?

നാനിക്കുട്ടി:— അതെ, അതുതന്നെ. ഒരുകാലത്തും, പൊറുക്കുവാൻ പാടില്ലാത്ത ഒരു അപരാധം അദ്ദേഹം എന്നോടു ചെയ്തുവെങ്കിലും, എന്റെ പൊന്നുമകളുടെ അച്ഛനല്ലേ എന്നു വിചാരിച്ചു ഞാനതെല്ലാം മനസ്സുകൊണ്ടു ക്ഷമിച്ച് എന്റെ മകളേയും കണ്ടു സന്തോഷിച്ചു ഇന്നലെ വരെയും ഇരുന്നു. ദൈവം ഇങ്ങിനെ ശിക്ഷിച്ചുവല്ലോ കുഞ്ചി!

കുഞ്ചി:— ഛെ! ഛെ! പഠിപ്പും അറിവും ഇല്ലാത്ത ചപലസ്ത്രീകളെപ്പോലെ ഇങ്ങിനെ വിലപിക്കരുതെ! പെരുവഴിയാണ്. വല്ലോരും കണ്ടുവന്നാലോ.

നാനിക്കുട്ടി:— ഇഹലോകസുഖങ്ങളിൽ മറ്റു യാതൊ

നും എനിക്കില്ലെന്നു ദൈവം മുമ്പെതന്നെ വിധിച്ചു. എന്റെ മകളെ വളൎത്തി ഉണ്ടാക്കുവാൻ മാത്രമായി ഞാൻ ഇതുവരെയും ഇരുന്നു. ഇനി എന്തിനു ജീവിച്ചിരിക്കുന്നു?

കുഞ്ചി:—കരച്ചു ധൈൎയ്യപ്പെടു. വൎത്തമാനം മുഴുവൻ പറയു. എപ്പോഴാണു് ഇതുണ്ടായതു്? സുഖക്കേടെന്തായിരുന്നു? ഇത്രകാലേ എത്രത്തോളമാണു് പുറപ്പെട്ടതു്? ഇതുവരെ താമസിച്ചിരുന്നതു് എവിടെയാണു്?

നാനി:—എന്റെ ഇപ്പോഴത്തെ വീടു് ഇവിടെ നിന്നു കഷ്ടിച്ചു രണ്ടു നാഴിക അകലെയാണു്. എന്റെ കുട്ടിക്കു സുഖക്കേടൊന്നുമുണ്ടായിരുന്നില്ല. മരിച്ചുമില്ല_കാണാനില്ല_ ഇന്നലെ വൈകുന്നേരം തൊഴുവാൻ പോയതാണു്_ അവൾ ജീവനോടെ ഇരിക്കുന്നുണ്ടെങ്കിൽ എന്റെ അടുക്കെ വരാതെ ഇരിയ്ക്കയില്ല. എന്റെ കുട്ടിയെ അന്യായക്കാരാരോ കൊന്നു.

ധാരാളം ഇടിയും മിന്നലും ഉള്ള സമയം അടച്ചുപൂട്ടീട്ടുള്ള വാതിൽ പെട്ടന്നു തുറക്കുമ്പോൾ, അതിന്റെ പഴുതിൽകൂടി മിന്നലിന്റെ വെളിച്ചം അകത്തേക്കു കടക്കുംപോലെ കുഞ്ചിയുടെ മനസ്സിൽ ഒരു പ്രത്യേകബോധം കടന്നുകൂടി. സ്വല്പനേരം ആ സ്ത്രീ മിണ്ടാതെ നിന്നു. പിന്നീടു പെട്ടന്നു നാനിക്കുട്ടിഅമ്മയുടെ മുഖത്തു നോക്കി 'വ്യസനിക്കേണ്ടാ_നിങ്ങളുടെ മകൾ മരിച്ചിട്ടില്ല' എന്നു പറഞ്ഞു.

നാനിക്കുട്ടി:—കുഞ്ചി! നീ ഇതു ലക്ഷണം പറഞ്ഞതോ?

അതല്ലാ അവളുടെ സ്ഥിതിയെപ്പററി വല്ലതും അറിഞ്ഞിട്ടു പറഞ്ഞതോ? എന്റെ വ്യസനത്തിന്റെ തൽകാലശാന്തിക്കുവേണ്ടി ഇങ്ങിനെ ഒരു സൂത്രം എടുത്തതാണെങ്കിൽ അതു വലിയ കഷ്ടമാണെ. ഒരു മകളുള്ളതിനെ കാണാഞ്ഞുഴലുന്ന ഒരു അസാധുവിനെ കളിപ്പിക്കരുതേ!

കുഞ്ചി:—ഞാൻ ലക്ഷണം പറഞ്ഞതും സൂത്രം പ്രയോഗിച്ചതും അല്ല. പെററിട്ടില്ലെങ്കിലും ഈ വ്യസനത്തിന്റെ കാഠിന്യം എനിക്ക് ആലോചിച്ചറിയാം. അതുകൊണ്ടു ഞാൻ ഈ സമയത്തു കളിവാക്കു പറയുമെന്നു ശങ്കിക്കേണ്ട. പിന്നെ നിങ്ങളുടെ മകളായാൽ എന്റെ മകൾ തന്നെയല്ലേ? ഞാൻ ആലോചിക്കുന്നതു ശരിയാണെങ്കിൽ എന്റെ മകൾ ഇന്നലെ രാത്രി രണ്ടുമണിക്കൂറുനേരം എന്റെ അടുക്കൽ ഉണ്ടായിരുന്നു.

നാനിക്കുട്ടി:—എങ്ങിനെ നിന്റെ അടുക്കൽ വന്നു? എങ്ങോട്ടുപോയി?

കുഞ്ചി:—ഇതുഒന്നും അത്ര എളുപ്പത്തിൽ പറയത്തക്കതല്ല—പക്ഷെ പരിഭ്രമിക്കാനൊന്നുമില്ല. ജീവനോടുകൂടെ ഇരിക്കുന്നുണ്ട്. രക്ഷിപ്പാൻ അർഹതയുള്ള ഒരാൾ സഹായത്തിനുമുണ്ട്.

നാനിക്കുട്ടി:—നീ പറയുന്നതിന്റെ അർത്ഥം ഒന്നും എനിക്കു മനസ്സിലാകുന്നില്ല. നീ കണ്ടത് എന്റെ മകൾ തന്നെ എന്നു ഞാൻ എങ്ങിനെ വിശ്വസിക്കും?

കുഞ്ഞി:—അതോ—നല്ലവണ്ണം വെളുത്ത്, കുറച്ചു തടിച്ചു ദേഹം, വട്ടമുഖം, ചുരുണ്ട തലമുടി, ഒഴുകൻതോട, ഇടക്കിലക്കരമുണ്ട്—വെളുത്ത ശീലയിന്മേൽ കറുത്ത പുള്ളികളുള്ള റൌക്ക.

നാനിക്കുട്ടി:—മതി മതി—എന്റെ മകൾ തന്നെയാണ്. എങ്ങോട്ടുപോയി—ആരുണ്ട് കൂടെ?

കുഞ്ഞി:—കൂടെ അദ്ദേഹമുണ്ട്?

നാനിക്കുട്ടി:—ആര്?

കുഞ്ഞി:—കുട്ടിയുടെ അച്ഛൻ.

നാനിക്കുട്ടി:—എന്നെ പരിഹസിക്കരുതെ.

കുഞ്ഞി:—ഈശ്വരനാണ്, ഞാൻ പരിഹസിക്കയല്ല.

നാനിക്കുട്ടി:— അദ്ദേഹം എങ്ങിനേയാണ് അവിടെ വന്നത്? അവർ തമ്മിലെങ്ങിനെയാണ് കണ്ടുമുട്ടിയത്?

കുഞ്ഞി:—മകൾക്ക് അപകടമൊന്നും പറ്റീട്ടില്ലെന്നു വിശ്വസിച്ചു മനസ്സിനെ സമാധാനമാക്കു. എന്നാൽ ഞാൻ എല്ലാം വിസ്തരിച്ചുപറയാം.

നാനിക്കുട്ടി:—എനിക്കു നിന്നെ കണ്ടതുതന്നെ ഒരു സമാധാനമാണ്. പിന്നെ നീ പറഞ്ഞ വർത്തമാനവും. എന്റെ മകൾ ക്ഷേമത്തോടെ ഇരിക്കുന്നു എന്ന വർത്തമാനം പറയുവാൻ ഇത്ര നന്നായിട്ടൊരാളുമില്ല.

കുഞ്ഞി:—അച്ഛനോടുകൂടി പോയിരിക്കുന്നു എന്നുള്ള വർത്തമാനവും

നാനിക്കുട്ടി:—നിന്റെ കളിവാക്കുകളിൽ എനിക്ക് ഇപ്പോൾ രസമില്ല. എന്റെ കുട്ടിയുടെ കാര്യം പറയു.

കഞ്ചി:—എനിക്കും കളിവാക്കുകൾ പറയത്തക്ക നില യൊന്നുമില്ല. എങ്കിലും ബാല്യകാലത്തിൽ ഒന്നിച്ചു കളിക്കുകയും പഠിക്കുകയും ചെയ്തിട്ടുള്ള ഒരാളെ കണ്ട പ്പോൾ എന്റെ വ്യസനമാകുന്ന തീക്കട്ടയുടെ മേൽ ഒരു വെണ്ണീർ മൂടിയതുപോലെ ആയതിനാൽ ഇത്രയും പറഞ്ഞുപോയതാണ്. നമുക്ക് ആ കാണുന്ന വഴി യമ്പലത്തിൽ പോയി ഇരുന്നു വർത്തമാനങ്ങളെല്ലാം പറയാം.

നാനിക്കുട്ടി:—അങ്ങിനെതന്നെ—എന്റെ പരിഭ്രമം അല്പം ഭേദമായി.

രണ്ടുസ്ത്രീകളും കൂടി അവർ നിന്നിരുന്ന വെട്ടുവഴി യിൽ നിന്നു പത്തുനാല്പതു വാര അകലെയുള്ള വഴിയ മ്പലത്തിൽ പോയി പുറന്തിണ്ണയിൽ ഇരുന്നു. വഴിയമ്പ ലത്തിന് ഒരു മുറിയുള്ളതിന്റെ വാതിൽ അടച്ചിരുന്നു. രണ്ടുപേരും ഇരുന്നശേഷം കഞ്ചി തലേദിവസം രാത്രി നടന്ന വർത്തമാനങ്ങൾ എല്ലാം പറഞ്ഞുകേൾപ്പിച്ചു. എ ന്നാൽ നായരെയും കുട്ടിയെയും പിന്തുടന്നു കള്ളന്മാർ പോയിട്ടുള്ള വിവരം പറഞ്ഞാൽ നാനിക്കുട്ടി അമ്മയ്ക്കു വീണ്ടും പരിഭ്രമം കലശലായി തുടങ്ങുമെന്നു വിചാരിച്ച് ആ ഭാഗം മാത്രം മറച്ചുവെച്ചു. കള്ളകാരെ മുറിക്കകത്തി ട്ടു വാതിലടച്ചിട്ടാണ് തന്റെ മകളും അവളാൽ രക്ഷി ക്കപ്പെട്ട നായരും പോയിരിക്കുന്നതെന്നും അപ്പോൾ സ

മയം ഉദ്ദേശം നാലുമണിയായിരിക്കുമെന്നും അറിഞ്ഞപ്പോൾ ഇനി ആ രാത്രി അപകടമൊന്നുമുണ്ടാവില്ലെന്ന് ആലോചിച്ചു നാനിക്കുട്ടിഅമ്മക്കു വളരെ ആശ്വാസം തോന്നി.

നാനിക്കുട്ടി:—അപ്പോൾ നീയെങ്ങിനെയാണ് ഈ കുളുമ്പാരുടെ വീട്ടിൽ ചെന്നു പാറിയത്? എന്നാണ് പന്തപ്പലാക്കൽ നിന്നു പോന്നത്?

കുഞ്ചി:—ഞാൻ പോന്നിട്ട് ഏഴരക്കൊല്ലമായി. നിങ്ങളെക്കുറിച്ച് ഒരു മിത്ഥ്യാപവാദം പറഞ്ഞുണ്ടാക്കി എജമാനൻ വേറെ ഒരു സ്ത്രീയെ ഭാൎയ്യയാക്കിക്കൊണ്ടു വന്നതും, നിങ്ങൾ അതുകാരണമായി നാടുവിട്ടുപോന്നതും കൊണ്ടുതന്നെ എനിക്ക് ഇഹലോകവാസത്തിൽ ശ്രദ്ധയില്ലാതായി. എങ്കിലും അദ്ദേഹം ചോറുതന്നു രക്ഷിച്ച ആളല്ലേ? അതുകൊണ്ട് ഏഴുകൊല്ലംകൂടി അവിടെത്താമസിച്ചു. എജമാനന്റെ പുതിയ ഭാൎയ്യക്ക് എന്നെ കുറേശ്ശെ അവിശ്വാസം തുടങ്ങി. എന്നല്ലാ ഞാൻ താമസിക്കുന്നതാണെങ്കിൽ ഭാൎയ്യാര് അവിടെ താമസിക്കുന്നതല്ലെന്നു ബലമായി ശഠിച്ചു. ലോകാപവാദത്തിൽ ഭയമുള്ള അദ്ദേഹം എന്നെപ്പുറത്താക്കി.

നാനിക്കുട്ടി:—അയ്യോ! കഷ്ടം! നിന്നെ ഉപേക്ഷിച്ചുവോ?

കുഞ്ചി:—അതിലെന്താണ് അത്ഭുതം? മോതിരം കൈമാറലും അതിലപ്പുറവും കഴിഞ്ഞ്, ഭാൎയ്യയായി എന്നു പറയാവുന്ന നിലയായ നിങ്ങളെ എന്താണ് ചെയ്തു

ത്? പുരുഷന്മാരെ പാകത്തിനേ വിശ്വസിച്ചുകൂടു.

നാനിക്കുട്ടി:—അതു ശരിയാണ്. പിന്നെ—

കുഞ്ചി:—ഞാൻ അവിടെനിന്ന് ഇറങ്ങിയ ഉടനെ ആ നാട്ടിൽ താമസിപ്പാനുള്ള നാണംകൊണ്ട് ആരോടും ഒന്നും പറയാതെ ഈ വഴിക്ക് ഇങ്ങ് നടന്നു. വെളിച്ചമാകുമ്പോൾ തൊട്ടുനടന്നു വൈകുന്നേരമായപ്പോൾ ഒരു വീട്ടിൽ ചെന്നു കയറി.

നാനിക്കുട്ടി:—പാവം എന്തു ബുദ്ധിമുട്ടാണ് കഴിച്ചത്!

കുഞ്ചി:—ഇതൊന്നും ബുദ്ധിമുട്ടല്ല. കേട്ടോളൂ, അവിടെ ഒരു വൃദ്ധ മാത്രമേ ഉണ്ടായിരുന്നുള്ളു. 'എനിക്ക് വയസ്സായി. സഹായത്തിനു സ്വന്തമായി ആരും ഇല്ല. കഴിഞ്ഞുകൂടത്തക്ക മുതലുണ്ട്. കൂടെ താമസിക്കാമെങ്കിൽ സന്തോഷമായി. മലയിൽ ശേഖരം ഉള്ള നാലുപേർ ഊൺകാരുണ്ട്. ഞങ്ങൾക്ക് അത്യപേക്ഷം അരിവെച്ചു തന്നാൽ മതി.' എന്ന് ആ വൃദ്ധ വളരെ വിശ്വാസം ജനിപ്പിക്കത്തക്കവിധത്തിൽ പറഞ്ഞപ്പോൾ അങ്ങിനെ തന്നെയാകാമെന്നു ഞാൻ പൂർണ്ണമനസ്സോടുകൂടി സമ്മതിച്ചു.

നാനിക്കുട്ടി:—പാവം; എന്തൊരു അവസ്ഥാഭേദമാണ് നേരിട്ടത്!

കുഞ്ചി:—കേൾക്ക—കഷ്ടിച്ച് ഒരു മാസംവരെ ഈ നിലയിൽ കഴിഞ്ഞു. അപ്പോഴാണ് നാല് ഊൺകാരും നാലു പ്രമാണപ്പെട്ട തട്ടിപ്പറിക്കാരാണെന്നും അതിലൊന്ന് ഈ തള്ളയുടെ മകനാണെന്നും മനസ്സിലായത്.

നാണിക്കുട്ടി:—ഈ കള്ളന്മാരാണ് എന്റെ മകളെ കട്ടത്. അങ്ങിനെയാണ് അവൾ നിന്റെ അടുക്കൽ വന്നത്.

കഞ്ചി:—കേൾക്കു-ദിവസംതോറും ഇവർ ഓരോ കളവും തട്ടിപ്പറിയും നടത്തി പലവിധ പണ്ടവും പണവും കൊണ്ടുവന്ന് എന്നെ കാണിക്കുക പതിവായി. 'എന്റെ കണ്ണു തെളിയിക്കാ'നാണെന്നും പറയും. നാലുപേരും എന്നെ കരേറ്റു ഇടക്കണ്ണിട്ടു നോക്കിത്തുടങ്ങി. ഞാനും എന്റെ തൽക്കാലത്തെ സ്ഥിതികൊണ്ട് അഹിതം ഒന്നും ഭാവിക്കാതെ കഴിച്ചുകൂട്ടി.

നാണിക്കുട്ടി:— ശിവ ശിവ! കഠിനം കഠിനം! എങ്ങിനെയാണ് ഇത്രവളരെക്കാലം മാനം രക്ഷിച്ചുപോന്നത്?

കഞ്ചി:—അത് എന്റെ മിടുക്കുകൊണ്ടാണെന്ന് ലേശം അഭിമാനമില്ല. നാലുപേൎക്കും ഒപ്പം ആഗ്രഹം ജനിച്ചതിനാൽ ഒരാൾക്കു സംസാരിപ്പാൻ നാലുപേരും അനുവദിക്കാതായി. ഞാനും എന്നാലാവുന്ന വിധം സൂത്രത്തിന്നു നില്ക്കും.

നാണിക്കുട്ടി:—എന്നാൽ നിനക്ക് ഈ ഭൂലോകനരകം വിട്ടു പുറത്തു വരാമായിരുന്നില്ലേ?

കഞ്ചി:—എന്റെ ദുഷ്കൃതം ഒട്ടേറെയല്ലേ? എനിക്കു മോഹമില്ലാഞ്ഞിട്ടല്ല. എന്നെ കാക്കുവാനായി അവർ ഒരു കപ്പൽനായിനെ ഏല്പ്പെടുത്തി. രാവും പകലും അതു തയ്യാറായി നില്ക്കും. പടിപ്പുരത്തേക്കു കാലുവെ

ച്ചാൽ ആ വെച്ചകാലിൽ കുടി നിശ്ചയമാണ്. എന്തുചെയ്യാം?

നാനിക്കുട്ടി:-- പിന്നെ എങ്ങിനെയാണ് നീയിപ്പോൾ പോന്നത്?

കഞ്ചി:— യജമാനന്റെ കയ്യിലുണ്ടായിരുന്ന നിറച്ച തോക്ക് താഴത്തുവീണപ്പോൾ രണ്ടു കുഴലും തനിയെ കഴിഞ്ഞു എന്ന് ഞാൻ മുമ്പു പറഞ്ഞില്ലേ? അതിലൊന്നിലുള്ള ഉണ്ടയാകുന്ന ശ്രീപരമേശ്വരൻ ചെന്നു പട്ടിയുടെ വേഷംകെട്ടിയ ആ കാലനെക്കൊന്നു. ഞാൻ അപ്പോൾ മുകളിലായിരുന്നതിനാൽ ഈ കഥ അറിഞ്ഞില്ല. എന്നുമാത്രമല്ല, പട്ടിയുടെ മരണം നിശ്ശബ്ദമായി കഴിഞ്ഞതിനാലും; ഗൌരവമേറിയ മറ്റു വിഷയങ്ങളിൽ ശ്രദ്ധവെയ്ക്കേണ്ടതായിരുന്നതിനാലും, കള്ളന്മാർ കൂടി ഈ കഥ അറിഞ്ഞില്ല നിശ്ചയംതന്നെ. ഞാൻ പിന്നെ താഴത്തിറങ്ങി നോക്കിയപ്പോഴാണ് പട്ടി ചത്തുകിടക്കുന്നതു കണ്ടത്.

നാനിക്കുട്ടി. — മുറിയ്ക്കകത്തിട്ടു വാതിലടച്ചുകൂട്ടത്തിൽ നീയും ഉണ്ടായിരുന്നില്ലേ? പിന്നെ എങ്ങിനെയാണ് പുറത്തു കടന്നതു?

ഈ ചോദ്യം കഞ്ചിയെ കുറെ പരിഭ്രമിപ്പിച്ചു. ആരോടും, പ്രത്യേകിച്ചു തന്റെ പ്രിയസഖിയായ നാനിക്കുട്ടി അമ്മയോടും, അസത്യം പറയുക എന്നതു കഞ്ചിക്കു പ്രാണസങ്കടമായിരുന്നു: സത്യം പറഞ്ഞാൽ നാനി

കുട്ടിഅമ്മ വ്യസനിക്കാതിരിപ്പാനും നിവൃത്തിയില്ല. എന്നാലും ഗത്യന്തരമില്ലെന്നറിഞ്ഞു താഴെ കാണുംപ്രകാരം പറഞ്ഞു.

മുറിയുടെ വാതിൽ ആ കള്ളന്മാർ ചവിട്ടിപ്പൊളിച്ചു തള്ളിയിട്ടു.

നാനികുട്ടി.—അയ്യോ! എന്നിട്ട് അവർ എന്തുചെയ്തു?

കുഞ്ചി.—അവർ പുറത്തേയ്ക്കു പോയി.

നാനികുട്ടി.—എന്റെ മകളേയും അദ്ദേഹത്തിനേയും പിന്തുടൎന്നിട്ടാണല്ലൊ പോയിരിയ്ക്കുന്നതു്. പിടികിട്ടിയാൽ എന്റെ മോഹം നിഷ്ഫലമായല്ലൊ ഈശ്വരാ!

ഇത്രയും പറഞ്ഞപ്പോഴേയ്ക്കും വഴിയമ്പലത്തിന്റെ അകത്തുനിന്ന് "അയ്യോ! കള്ളന്മാര്" എന്ന് ഉറക്കെ ഒരു നിലവിളികേട്ടു. 'അയ്യോ! അതാ അമ്മിണി' എന്നു നാനികുട്ടിഅമ്മ പെട്ടെന്നു പറഞ്ഞതും രണ്ടു സ്ത്രീകളും പരിഭ്രമത്തോടുകൂടി എഴുന്നേററ് അകത്തിന്റെ ചാരിയിരുന്ന വാതിൽ തള്ളിത്തുറന്നതും ഒപ്പംകഴിഞ്ഞു.

അപ്പോഴ് കണ്ടൊരു കാഴ്ചയെന്തുപറയാം!

ഹാ! ഹാ! മഹാവിസ്മയം!

---

മൂന്നാംഖണ്ഡം.

---

"കുഞ്ചി! എന്നെ താങ്ങിക്കോ" എന്നാണ് വഴിയമ്പലത്തിന്റെ വാതിൽ ഉന്തിത്തുറന്ന ഉടനെ നാ

നാനിക്കുട്ടിഅമ്മ പറഞ്ഞത്. ആ പറഞ്ഞതോടുകൂടി മൂർച്ഛിതയായി വീഴുകയും കണ്ണി താങ്ങിപ്പിടിക്കുകയും കഴിഞ്ഞു. നാനിക്കുട്ടിയമ്മയുടെ ഈ അവസ്ഥാഭേദത്തിന് രണ്ടിലധികം കാരണങ്ങളുണ്ട്. തന്റെ പുത്രിയെ പിന്നുടന് ഭയങ്കരമൂർത്തികളായ കള്ളന്മാർ പോയിരിക്കുന്നു എന്നറിഞ്ഞപ്പോൾ പുത്രി വീണ്ടും അതികഠിനമായ ആപത്തിൽ അകപ്പെട്ടിരിക്കുമോ എന്നു ശങ്കിച്ച് അസഹനീയമായ വ്യസനാഗ്നിജ്വാലയാൽ വാടിവരണ്ട പല്ലവകോമളമായ ആ സ്ത്രീയുടെ ഹൃദയത്തിന് ആ പുത്രി ഏറ്റവും സമീപത്തുണ്ടെന്നു ശബ്ദശ്രവണത്താലും നിർബ്ബാധമായ സുഖത്തോടുകൂടിയിരിക്കുന്നു എന്നു വാതിൽ തുറന്ന സമയം കണ്ട കാഴ്ചയാലും ബോദ്ധ്യമായപ്പോൾ പെട്ടെന്ന് അതിശക്തിയോടുകൂടി പൊഴിഞ്ഞ ആനന്ദാമൃതവൃഷ്ടിയുടെ തള്ളിച്ചയെ സഹിപ്പാൻ സാധിക്കാതെ വന്നതാണ് രണ്ടാമത്തെ കാരണം. വഴിയമ്പലത്തിലെ മുറിയുടെ മറ്റത്തു നായർ കൊടുത്ത രണ്ടാംമുണ്ടിൽ കിടന്നുറങ്ങിക്കൊണ്ടിരുന്ന നമ്മുടെ കുട്ടി സ്വപ്നം കണ്ടു ഭയപ്പെട്ട് "അയ്യോ കള്ളന്മാര്" എന്ന് വിളിച്ച ശബ്ദം കേട്ടു, മറ്റെ അറ്റത്തു വെറും നിലത്തു കിടന്നുറങ്ങിക്കൊണ്ടിരുന്ന നായർ പെട്ടെന്ന് ഉണർന്നെഴുന്നേറ്റു കുട്ടിയുടെ അടുക്കൽ ചെന്നു വിളിച്ചുണർത്തി 'അമ്മു! ഭയപ്പെടേണ്ട, നാം കള്ളന്മാരിൽനിന്നു രക്ഷപ്പെട്ടിരിക്കുന്നു' എന്ന് ഏറ്റവും സാവധാനത്തിൽ പറഞ്ഞു, ഈ സ്വപ്നത്തിന്റെ ശക്തിയാൽ കുട്ടിയു

ടെ മുഖത്തു പൊടിഞ്ഞിട്ടുള്ള വിയൎപ്പുതുള്ളികളെ അതിവാത്സല്യത്തോടുകൂടി തുടക്കുകയും ചിന്നിച്ചിതറികിടന്നിരുന്ന തലമുടിയെ രണ്ടു ഭാഗത്തേക്കുമായി കൈകൊണ്ട് ഒതുക്കുകയും ചെയ്യുന്നതു കണ്ടപ്പോൾ, പ്രസവിച്ചു പതിനഞ്ചാം ദിവസം അനുഭവിപ്പാൻ അൎഹതയുള്ളതായ പിതൃകരസ്പൎശനസുഖം പതിനഞ്ചാം വയസ്സിലെങ്കിലും അനുഭവിപ്പാൻ തന്റെ മകൾക്കു സമയമായല്ലോ എന്നു വിചാരിച്ചുണ്ടായ അത്യാഹ്ലാദമാണു ഒന്നാമത്തെ കാരണം. നായർ തന്നിലുള്ള നിഷ്കളങ്കമായ പ്രേമത്തിന്റെ പ്രകടരൂപങ്ങളെന്ന് ആദ്യകാലത്തു വിശ്വസിക്കപ്പെട്ടിരുന്ന പലവിധ സംഭാഷണങ്ങൾക്കും, ചേഷ്ടകൾക്കും മറ്റും കീഴടങ്ങി, നായരുടെ ആഗ്രഹസിദ്ധിയായ ദേവതക്കു തന്റെ കന്യകാവസ്ഥയെ ബലികഴിക്കുകയും അതിന്റെ ഫലമായിട്ടു ഗൎഭധാരണം ചെയ്യുകയും ചെയ്തതിനു ശേഷം; താൻ മനസാ വാചാ കൎമ്മണാ ചെയ്തിട്ടില്ലാത്ത ഒരു അപരാധം പറഞ്ഞുണ്ടാക്കി തന്നെ പരിത്യജിച്ചു താൻ കപടാചൎയ്യത്തിൽ ഉണ്ടെന്നു പരക്കെ ബോദ്ധ്യമാക്കി മറ്റൊരു സ്ത്രീയെ ഭാൎയ്യയായി സ്വീകരിച്ചു പദവിയോടുകൂടി കഴിഞ്ഞിരുന്ന ആ വിശ്വാസവഞ്ചകനെ ഇനി ആയുഷ്കാലത്തിൽ ഒരിക്കലെങ്കിലും കാണുവാൻ സംഗതിയാകരുതെന്നുദ്ദേശിച്ച് ആയാളോ, ആയാളെ സംബന്ധിച്ച് ആരെങ്കിലുമോ വരുമെന്നു വിചാരിപ്പാൻ തരമില്ലാത്തതായ ഒരു അപ്രസിദ്ധപ്രദേശത്തു പോ

യി പാൎപ്പിച്ചിട്ടും ദൈവഗത്യാ അദ്ദേഹവുമായി കൂട്ടിമുട്ടുവാൻ സംഗതിയായ ഈ സന്ദൎഭത്തിൽ താൻ എന്താണു പറയേണ്ടത്, 'എന്താണനുവൎത്തിക്കേണ്ടത്' എന്നാലോചിച്ചപ്പോളുണ്ടായ അഭിമാനപരിഭ്രമസമ്മിശ്രമായ ഒരു നൈരാശ്യമാണ് നാനിക്കുട്ടിയമ്മയുടെ ബോധക്ഷയത്തിന്റെ മൂന്നാമത്തെ കാരണം. ഇത്ര പ്രബലങ്ങളായ മൂന്നു കാരണങ്ങളും യോജിച്ചു നിന്നാൽ ധീമാനായ ഒരു പുരുഷനെക്കൂടി തട്ടിയിടുവാൻ കഴിയുന്നതാകയാൽ കോമളഗാത്രിയായ നാനിക്കുട്ടിയമ്മ വീണതിൽ അത്ഭുതപ്പെടാനില്ല. 'കുഞ്ചി! എന്നെ താങ്ങിക്കോ' എന്നു നാനിക്കുട്ടിയമ്മ പറഞ്ഞതു കേട്ടയുടനെ 'അതാ എന്റെ അമ്മ' എന്നു പറഞ്ഞു തട്ടിപ്പിടഞ്ഞെഴുന്നേറ്റു കുട്ടി വാതലിന്നടുത്തെത്തി. കുട്ടിയുടെ ഒപ്പം നായരും ചെന്നു. കുഞ്ചിയുടെ മടിയിൽ തലയും നിലത്തു ദേഹവും വെച്ചു കിടക്കുന്ന നാനിക്കുട്ടിയമ്മയുടെ മുഖത്ത് ഒന്നു നോക്കിയതോടുകൂടി സൂചികൊണ്ടു കുത്തിയാൽ കുത്തേല്ക്കാത്തവിധം നായരുടെ സൎവ്വാംഗവും തരിച്ചുപോയി. അപ്പോഴേക്കും കുട്ടി 'അയ്യോ എന്റെ അമ്മയ്ക്ക് എന്താണാവോ? പിന്നെയ്! ഇതൊന്നു നോക്കി എന്താണെന്നു പറയണേ! എനിക്ക് അരുകപ്പാടെ അമ്മതന്നെ ഉള്ളു' എന്നു വ്യസനപൂൎവ്വം പറഞ്ഞു.

നായർ—എയ് ഇതു സാരമില്ല. ഒരു തലതിരിച്ചിലാണ്; കുറച്ചു വീശിയാൽ ഭേദമാവും. എന്നു പറ

ഞ്ഞു തോൎത്തുമുണ്ടെടുത്തു വീശിത്തുടങ്ങി. കുഞ്ചിയും ഒരു മുണ്ടു മടക്കി വീശിത്തുടങ്ങി.

നായർ.—ഇത് അമ്മണിയുടെ അമ്മയാണോ?

അമ്മണി.—അതേ.

നായർ.—എന്റെ മകളേ! ഞാൻ നിന്റെ കോമളമായ മുഖം ഒന്നു നല്ലവണ്ണം നോക്കട്ടേ. നീ ഇന്നലെ രാത്രി ബന്ധനത്തിൽ നിന്നു രക്ഷിച്ചതു നിന്റെ മഹാപാപിയായ അച്ഛനെയാണ്. 'അച്ഛനാവതക്ക വണ്ണം പ്രായമുള്ള ഒരാളാണ്'' എന്നു ഞാൻ പറഞ്ഞപ്പോൾ അച്ഛൻ തന്നെയാണ് എന്നു സ്വപ്നത്തിലും വിചാരിച്ചിട്ടില്ല. ഒരു മകൾ ഉണ്ടായിട്ടു അതിനെ കയ്യിലെടുത്തു താലോലിപ്പാനോ മാറോടണക്കുവാനോ ആദ്യത്തെ പുഞ്ചിരി കണ്ടാനന്ദിക്കുവാനോ സാധിക്കാതെ ആ വക സുഖങ്ങളെല്ലാം മനഃപൂൎവ്വം നിരാകരിച്ച പരമദുഷ്ടനായ എന്റെ അപരാധത്തെ ക്ഷമിച്ച് എന്റെ പൊന്നുമകൾ എന്നിൽ പ്രസാദിക്കണേ!

ഇത്രയും പറഞ്ഞു പുത്രിയെ പിടിച്ചു മാറോടണച്ചു ശിരസ്സിൽ മുകൎന്നും കവിൾത്തട്ടിലും നെറ്റിയിലും ഉടനുടൻ ചുംബനം ചെയ്തും ധാരാളമായി ഒഴുകുന്ന കണ്ണുനീരിന്റെ പ്രവാഹത്താൽ മകളുടെ മുഖം കഴുകിച്ചും നായർ കാട്ടിക്കൂട്ടിയ ചാപല്യങ്ങൾക്കു കണക്കില്ല. കുട്ടിയാകട്ടെ അച്ഛൻ ആദ്യമേ തന്നെ മരിച്ചുപോയിരിക്കുന്നു എന്ന് അമ്മ പറഞ്ഞു വിശ്വസിച്ചിട്ടുള്ളതിനാൽ,

ഈ പറയുകയും കാട്ടുകയും ചെയ്യുകയും ചെയ്യുന്നതു ത
ന്റെ അച്ഛനാണെന്നു മനസ്സിന്നു പൂൎണ്ണമായ ബോദ്ധ്യം
വന്നില്ലെങ്കിലും, പിതൃപുത്രസംബന്ധമായി പ്രകൃത്യാ
അങ്കുരിക്കുന്ന ആത്മവികാരത്താൽ വശീകൃതയായി, അ
ച്ഛന്റെ ലാളനകളെല്ലാം ഇണങ്ങി നില്ക്കുകയും എ
ന്തിനെന്നറിയാതെ തേങ്ങിത്തേങ്ങി കരകയും ചെയ്തു.
നായരുടെ പിതൃസ്നേഹചേഷ്ടകൾ കണ്ടു സന്തോഷിപ്പാ
നുള്ള നാറിക്കുട്ടിയമ്മയുടെ കണ്ണുകൾ ഇനിയും തുറന്നി
ട്ടില്ല. സാവധാനത്തിൽ ബോധമുണ്ടാവട്ടെ. നമുക്ക്
അതിനിടക്കു നായർ ഏതുവിധത്തിലാണ് കുട്ടിയോടു
കൂടി കള്ളന്മാരുടെ പിടിവിട്ടു രക്ഷപ്പെട്ടതെന്നും അവർ
അഞ്ചുപേരുംകൂടി ഓടീട്ടുള്ളതിന്റെ ഫലമെന്തായി എ
ന്നും നോക്കാം.

നായരുടെ ശിഷ്യനായ കോന്നുവിന്റെ മുഖത്ത്
വണ്ടിയിൽവെച്ച് കള്ളന്മാരിൽ ഒരാൾ ഒരു തട്ടുതട്ടിയ
വിവരം വായനക്കാർ ഓൎക്കുന്നുണ്ടായിരിക്കുമല്ലോ. മുഖി
ന്മേൽ തട്ടുകൊള്ളുന്നത് ആൎക്കും രസമായിട്ടുള്ളതല്ല. അ
തിനാൽ കോന്നുവിന്നു കള്ളന്മാരോട് അസഹ്യമായ ദ്വേ
ഷ്യം തോന്നുകയും മരിച്ചാലും വേണ്ടില്ല അവരെ ഒരുപാ
ഠം പഠിപ്പിക്കേണമെന്നു തീൎച്ചപ്പെടുത്തുകയും ചെയ്തു. അ
ത്രയുമല്ല. ഉദാരശീലനായ നായരെക്കൊണ്ടുപോയതോ
ടുകൂടി കോന്നുവിന്റെ മനസ്സിന്ന് ഒരു ഉന്മാദമായി. പ
ണംകൊണ്ടുവന്നാൽ വിടാമെന്നു പറഞ്ഞിട്ടുണ്ടെങ്കിലും
കള്ളന്മാരുടെ വാക്കിൽ വിശ്വാസം വെപ്പാൻ പാടില്ല

നും തന്റെ എജമാനന്റെ ജീവിതം ദുർഘടത്തിലാണെന്നും നിശ്ചയിച്ചു, താൻ ചെയ്യാൻപോകുന്ന പരിശ്രമത്തിൽ ഒരു സമയം കള്ളന്മാരുടെ ഉണ്ടയ്ക്കു് ലാക്കായിത്തീൎന്നാലും തരക്കേടില്ലെന്നു കരുതി, താൻ ചുററിയ മുണ്ടഴിച്ചു വണ്ടിയിലിട്ടു വണ്ടിക്കാരൻ തലയിൽകെട്ടിയിരുന്ന ഒരു മുഷിഞ്ഞ മുണ്ടുവാങ്ങി ഉടുത്തു വണ്ടി വളരെ സാവധാനത്തിൽ കൊണ്ടുപോവാനായി വണ്ടിക്കാരനോടു പറഞ്ഞേല്പിച്ചു, കള്ളന്മാർ നായരെ കൊണ്ടുപോയതിന്റെ പിന്നാലെ പാടങ്ങളെടത്തോളം അരികലെയായി ഒരു നിഴൽ പോകുംവണ്ണം നിശ്ശബ്ദമായി നടന്നു. ഇരട്ടക്കുഴൽ തോക്കിന്റെ കളിയോടുകൂടി തന്റെ പ്രകടിപ്പിച്ചിട്ടുള്ള ഭീഷണിയുടെ സ്ഥിതിക്കും സ്വല്പസമയംകൊണ്ടു കൊണ്ടു കാണിച്ച സാധുസ്വഭാവത്തിന്റെ സ്ഥിതിക്കും അവൻ ഇങ്ങിനെ ഒരു സാഹസത്തിന്നു് ഒരുമ്പെടുമെന്നു കള്ളന്മാർ സ്വപ്നേപി വിചാരിച്ചില്ല. മേൽപ്രകാരം പിന്തുടൎന്നു കള്ളന്മാരുടെ ഗ്രാമം ഇന്നതാണെന്നു മനസ്സിലാക്കി ആ പ്രദേശത്തിന്റെ പ്രകൃതവും (കൂരിരുട്ടു് എത്രമാത്രം അനുവദിക്കുമൊ അത്രയും) നോക്കിക്കണ്ടറിഞ്ഞു കൊണ്ടു അതിവേഗം തിരിച്ചു വണ്ടിയുടെ ഒപ്പം എത്തി. കാട്ടുപ്രദേശംവിട്ടു നാട്ടുപുറത്തെത്തിയാൽ കുറെ ആളുകളെ ശേഖരിച്ചു യജമാനനെ രക്ഷിപ്പാനും കള്ളന്മാരെ പിടിപ്പാനും ഉത്സാഹിക്കേണമെന്നുദ്ദേശിച്ചു വണ്ടി അതിവേഗം നടത്തി. രണ്ടു മൂന്നു നാഴിക പോയപ്പോൾ വഴിവക്കത്തുള്ള ഒരു പീടികയുടെ മുററത്തു് ആ

ങ്ങോട്ട് കാളകളേയും കിടത്തി ഒരു വിളക്കം കത്തിച്ചു വെച്ചു കുറെ ആളുകൾ കിടക്കുന്നതായികണ്ടു. നായർ ചന്തയിൽ നിന്നു വാങ്ങിയ കാളകളെ സൂക്ഷിച്ച് അദ്ദേഹത്തിൻെറ സ്വന്തം ആളുകളാണ് ആ കിടക്കുന്നത് എന്നു കോന്തുവിന്ന് പെട്ടന്ന് മനസ്സിലായി. വണ്ടി നിൎത്തി അടുത്തുചെന്ന് എല്ലാവരേയും വിളിച്ചുണൎത്തികോന്തു വൎത്തമാനമെല്ലാം പറഞ്ഞു. നായരുടെ ഔദാൎയ്യംകൊണ്ടു കഴിഞ്ഞുകൂടുന്നവരായ അവൎക്കെല്ലാം ആ സമയത്തുണ്ടായ പരിഭ്രമം ഇന്നവിധമെന്നില്ല. അവർ ആകെ പതിനാറുപേരുണ്ട്. വണ്ടിയേയും കാളയേയും കാക്കുവാനായി നാലുപേരെ ആക്കി ബാക്കിയുള്ള പന്ത്രണ്ടുപേരും കോന്തുവും വണ്ടിക്കാരനുംകൂടി കയ്യിൽകിട്ടിയ സാധനങ്ങൾ ആയുധമായി സ്വീകരിച്ച് ഉടനെ പുറപ്പെട്ടു. കള്ളന്മാരുടെ വീട്ടിൻെറ അരനാഴിക അടുത്തായപ്പോൾ പന്ത്രണ്ടുപേരേയും അവിടവിടെയായി ഒളിവിലിരുത്തി കോന്തുവും വണ്ടിക്കാരനും എന്താണ് പ്രകൃതം എന്നറിവാൻ വേണ്ടി വീട്ടിൻെറ പടിക്കൽ എത്തി. അപ്പോൾ ആരോ പടിവാതിൽ തുറക്കുന്നതുകേട്ടു രണ്ടുപേരും അല്പം മാറിനിന്നു. ആ പടിതുറന്നതു കുട്ടിയേയുംകൊണ്ടു രക്ഷപ്പെടുവാൻ ഭാവിക്കുന്ന നായരായിരുന്നു. പടിവാതിൽ തുറന്ന സമയത്താണല്ലോ കള്ളന്മാർ അഞ്ചുപേരുംകൂടി മുകളിലെ വാതിൽ ചവുട്ടിപ്പൊളിച്ചു തള്ളിയിട്ടു കോണിപ്പടി ഇറങ്ങുന്നതിൻെറ ശബ്ദംകേട്ടതും കുട്ടി ഭയപ്പെട്ടു മോഹിച്ചു വീണതും നായർ താങ്ങി എടുത്തതും. കുട്ടിക്കു

സുബോധമുണ്ടെങ്കിൽതന്നെ അതിവേഗം ഓടുവാൻ പരിശീലിച്ചിട്ടുള്ള ഈ കള്ളന്മാരുടെ മുമ്പിൽ ഓടി രക്ഷപ്പെടുക എന്നുള്ളത് തീരെ അസാദ്ധ്യമാണ്. അങ്ങിനെയിരിക്കെ ബോധമില്ലാത്ത ഒരു കുട്ടിയേയും എടുത്ത് ഓടുവാനുത്സാഹിക്കുന്നതായാൽ കള്ളന്മാരുടെ രണ്ടാമത്തെ ച്ചാട്ടത്തിനു താൻ കുട്ടിയോടുകൂടി അവരുടെകയ്യിൽ അകപ്പെടുമെന്നു സൂക്ഷ്മബുദ്ധിയായ നായർ തീർച്ചപ്പെടുത്തി പടിപ്പുറത്തു കടക്കാതെ കള്ളന്മാരുടെ വളപ്പിലേക്കുതന്നെ മാറി പടിപ്പുരയുടെ ചുമരിന്റെ മറവിൽ ഒളിച്ചുനിന്നു. ഈശ്വരാനുഗ്രഹത്താൽ ഈ മാററം കള്ളന്മാർ കണ്ടില്ല. നായരും കുട്ടിയുംകൂടി വളപ്പിന്നകത്തുതന്നെ കിടന്നു പരുങ്ങുമെന്നു ഊഹിപ്പാൻ അവർക്കു മാർഗ്ഗവുമില്ലല്ലോ. അടച്ചിരുന്ന പടിവാതിൽ തുറന്നിട്ടിട്ടും ഉണ്ട്. എല്ലാവരുംകൂടി പുറത്തു കടന്നപ്പോൾ കുറെ അകലെയായി നിൽക്കുന്ന കൊച്ചുപിള്ളയേയും വണ്ടിക്കാരനേയും കണ്ടതിൽ ആ സമയത്തു മേൽപ്രകാരം കാണപ്പെട്ട രണ്ടുപേർ പുറമെ രണ്ടു പേരായിരിക്കയില്ലെന്നും നായരും കുട്ടിയും തന്നെയായിരിക്കണമെന്നും തീർച്ചപ്പെടുത്തീട്ടാണ് 'അതാ പോണു പിടിച്ചോ' എന്നു പറഞ്ഞ് ഒപ്പം ഓടിയത്. താൻ ഭക്തിപൂർവ്വം ഭജിച്ചുപോരുന്ന ജഗജ്ജനനിയായ ശ്രീപാർവ്വതീദേവി മായകൊണ്ടിങ്ങിനെ രണ്ടു രൂപം അവരുടെ മുമ്പാകെ കാട്ടിക്കൊടുത്ത് അവരെ ദൂരെ ആകർഷിച്ചതാണെന്നു വിശ്വസിച്ചു, കള്ളന്മാരുടെ ഓട്ടത്തിന്റെ ശബ്ദം കേൾക്കാതെയായപ്പോൾ,

നായർ കുട്ടിയേയും എടുത്ത് അവർ പോയതിന്ന് എതിരായ മാൎഗ്ഗത്തിൽകൂടി കുട്ടിയുടെ ഭാരം അനുഭവിക്കുന്നേടത്തോളം വേഗത്തിൽ ഓടിത്തുടങ്ങി. കുറെ ഓടിയ സമയം ശക്തിയോടുകൂടിയ തണുപ്പുകാറ്റൊന്നു കുട്ടിക്കുബോധമുണ്ടായി, താൻ നടന്നുകൊള്ളാമെന്നു പറഞ്ഞു; എന്നിട്ടും പൂൎണ്ണസുഖമാവുന്നതുവരെ കുട്ടിയെ എടുത്തുകൊണ്ടുതന്നെ നായർ നടന്നു. പിന്നീടു കുട്ടിയും നടന്നുതുടങ്ങി. കുറെ ദൂരം നടന്നപ്പോഴേയ്ക്കും വല്ലാതെ ക്ഷീണിച്ചുപോയതിനാൽ നമ്മുടെ വഴിയമ്പലത്തിനുള്ളിൽ കയറിക്കിടക്കുകയും പെട്ടന്നു മണ്ണുപോലെ ഉറങ്ങുകയും ചെയ്തു.

കോന്തുവും വണ്ടിക്കാരനും കുതികുതിച്ചോടുന്നു. കള്ളന്മാരും ഒട്ടും കുറക്കുന്നില്ല. 'കാച്ചട്ടേ? കാച്ചട്ടേ?' എന്ന് ഇടക്കിടക്ക് കള്ളന്മാരിൽ ഒരുവൻ ചോദിക്കുന്നുണ്ട്. 'വേണ്ട, അടുത്തുപോയി' എന്നു മറ്റുള്ളവർ പറയുന്നതുമുണ്ട്. ഇങ്ങിനെ അര നാഴികയോളം ഓടിയപ്പോൾ 'പിടിച്ചോളിൻ' എന്നു കോന്തു പറഞ്ഞതും പാറപൊടിയുംപോലെ പത്തുപന്ത്രണ്ടാളുകൾ അവിടുന്നും ഇവിടുന്നും ചാടിവന്നു കള്ളന്മാരെ വളഞ്ഞതും ഒരു നിമിഷാൎദ്ധത്തിൽ കഴിഞ്ഞു. ധൃഷ്ടനായ കള്ളൻ നായരോടൊരുമിച്ച് അവന്റെ വീട്ടിൽ വെച്ച് നിറച്ചിട്ടുള്ള തോക്ക് ഇതുവരെ താഴത്തു വെച്ചിട്ടില്ലാത്തതിനാൽ അവൻ ആ തോക്ക നീട്ടി ഒരു കുഴൽ കഴിച്ചു. കൂട്ടത്തിൽ ഒരാൾ ചത്തു വീണു. മറ്റേക്കുഴൽ കഴിക്കുന്നതിനുമുമ്പായി ക

അവൻ തന്റെ കയ്യിലുണ്ടായിരുന്ന ഒരു വലിയ വടിയാൽ തോക്ക പിടിച്ച കയ്യിന്മേൽ അതിശക്തിയോടുകൂടി ഒന്നടിച്ചു. കൈ തകൎന്ന തോക്ക താഴത്തു വീണു. അതു വണ്ടിക്കാരൻ എടുത്തു കൈവശപ്പെടുത്തി. അതിന്റെ ശേഷം ഇവരെല്ലാവരുംകൂടി കള്ളന്മാരെ പിടിക്കുടി. പരാക്രമികളായ ആ അഞ്ചുപേരും കടിച്ചും ചവിട്ടിയും മാന്തിയും കുത്തിയും തങ്ങളാലാവുംവിധത്തിലെല്ലാം രക്ഷപ്പെടുവാൻ നോക്കി. എന്നാൽ അവർ തീരെ നിരായുധന്മാരായിരുന്നതിനാലും ഇവരിൽ മിക്കപേരുടേയും കയ്യിൽ നല്ല വടിയുണ്ടായിരുന്നതിനാലും തലയ്ക്കും, കാലിന്മേലും, കയ്യിന്മേലും ബലമായി അടിച്ചുവശംകെടുത്തി ഒരുവിധത്തിൽ അഞ്ചുപേരെയും പിടിച്ചു ബന്ധിച്ചു. 'രാജകുമാരൻ എവിടെ?' എന്നു കൊച്ചു ചോദിച്ചതിന് 'അറിഞ്ഞുകൂട. ആയാളും ഒരു പെൺകുട്ടിയുംകൂടി ഞങ്ങളുടെ പാടിവിട്ടു പുറത്തേയ്ക്കു കടന്നു. അവരാണെന്നു വിചാരിച്ചാണ് നിങ്ങളുടെ പിന്നാലെ ഓടിയത്' എന്നുള്ള പരമാൎത്ഥം കള്ളന്മാരിലൊരുവൻ പറഞ്ഞു. എങ്കിലും കൊച്ചുവിന് അതു വിശ്വാസമാകാതെ മരിച്ചുപോയ കൂട്ടുകാരന്റെ ശവവുമെടുത്ത് ആയാളും പരിചാരകന്മാരും കള്ളന്മാരേയുംകൊണ്ട് അവരുടെ വാസസ്ഥലത്തേയ്ക്കു തിരിച്ചു. കുറച്ചു ദൂരം നടന്നപ്പോൾ തന്നെ കള്ളന്മാരുടെ പ്രദേശത്തുനിന്ന് ഒരു വെളിച്ചം കണ്ടു. അടുക്കുംതോറും കൂടിക്കൂടി വന്നു. ഹോ! കഷ്ടം. ഒരു പുര തീകത്തുന്നു. ഏതുപുരയാണ്? കള്ളന്മാരുടെ

പുറത്തന്നെ. 'അയ്യോ! എന്റെ അമ്മ' എന്നു കള്ളന്മാരിലൊരുത്തൻ. 'അമ്മയ്ക്കു' എന്നു പറവാനാണ്? അവൾ അമ്മയെ രക്ഷപ്പെടുത്താതിരിക്കില്ല' എന്നു മറ്റൊരുത്തൻ. 'നമുക്കിനി വീടു വേണ്ടെന്നു ദൈവം തീർച്ചപ്പെടുത്തിയിരിക്കും' എന്നു മൂന്നാമൻ. 'ഏജമാനനെ ഇവർ ഉള്ളിലിട്ടു പൂട്ടിയിരിക്കുമോ അദ്ദേഹം മരിച്ചിരിക്കുമോ' എന്നു വിചാരിച്ചു കോന്നുവിന്ന് ഉള്ളിൽ തീയായി. അടുത്തെത്തിയപ്പോഴേക്കും മേൽക്കൂടു കത്തി അമർന്നു.- അതിനാൽ തൽക്കാലം ചൂടുകൊണ്ട് ആർക്കും അടുപ്പാൻ കഴിഞ്ഞില്ല. ഉടനെ കോന്നുവും ചില കൂട്ടരുംകൂടി മൂന്നു നാലു വലിയ മുളകളെടുത്തു മേൽക്കൂടു് ഉന്തിത്തള്ളിത്താഴത്തിട്ടു. മറ്റു ചിലർ കുറെ വെള്ളംകോരി കത്തുന്ന വാതിലിന്മേലും മറ്റും ഒഴിച്ചു. ചൂടിനെ ഗണ്യമാക്കാതെ കോന്നു അകത്തുകടന്ന് എല്ലാം പരിശോധിച്ചപ്പോൾ ഒരു വാതിൽ ഓടാമ്പലിട്ടിരിക്കുന്നതു കണ്ടു. കോന്നുവിന്റെ സർവ്വാംഗവും തളർന്നു. എങ്കിലും ആ ഓടാമ്പൽ നീക്കി വാതിൽ ഉന്തിത്തുറന്നു. ഹാ! ഹാ! വയോധികയായ ഒരു സ്ത്രീയുണ്ടു ചത്തുകിടക്കുന്നു. ഈ സ്ത്രീയെ വായനക്കാർക്കു പരിചയമുണ്ടാകുമല്ലോ. നായരെക്കെട്ടിയിരുന്ന കെട്ടു മുറിക്കുവാൻവേണ്ടി നമ്മുടെ കുട്ടി ആയുധം തപ്പി നടക്കുമ്പോൾ ഈ വൃദ്ധ ഈ അകത്തു കിടന്നു കൂർക്കം വലിക്കുന്നതു കേൾക്കുകയും അവൾ ഉണർന്നു മുകളിലെ വാതിൽ തുറന്നു കള്ളന്മാരെ ഇറക്കി വിടാതിരിപ്പാൻ വേണ്ടി ബുദ്ധിശാലിനിയായ കുട്ടി ഈ

വാതിൽ ഓടാമ്പലിലിടുകയും ചെയ്തു. വായനക്കാർ ഓൎമ്മന്നുണ്ടായിരിക്കും. അതു പിന്നെ ആരും തുറന്നുകൊടുക്കായ്കയാൽ അതിനകത്തു കിടന്നു ചാകുവാനിടയായതാണ്. 'പാവം! വയസ്സിത്തിങ്ങിനെ പോറിപ്പോയല്ലോ' എന്ന് ആരെങ്കിലും വിചാരിക്കുന്നുണ്ടെങ്കിൽ, ഒരു കള്ളനെ പെറ്റു വളൎത്തി ഉണ്ടാക്കുകയും മൂന്നുപേർ കള്ളന്മാൎ വാസസ്ഥാനം കൊടുത്തു പൊറുപ്പിക്കുകയും അവർ ചെയ്യുന്ന പല കഠിനക്രിയകൾക്കും പങ്കു നിൽക്കുകയും ആ വകയ്ക്ക് അവരെ പ്രോത്സാഹിപ്പിക്കുകയും ഇതിനെല്ലാറ്റിന്നും പുറമെ സാധുവായ നമ്മുടെ കഞ്ചിയെ വെറും കളവു പറഞ്ഞു വിശ്വസിപ്പിച്ച് ഇത്ര കാലവും ഇട്ടു കഷ്ടപ്പെടുത്തുകയും ചെയ്തതിന്നു ദൈവം കൊടുത്ത ഒരു ശിക്ഷയാണ് ഇത് എന്നാലോചിച്ചാൽ സമാധാനമുണ്ടാവുന്നതാണ്.

നായർ തീയിലകപ്പെട്ടു മരിച്ചിട്ടില്ലെന്നു ബോദ്ധ്യമായപ്പോൾ കേറുവിന്നും കുട്ടൎക്കും വലിയ ആശ്വാസമായി. പൂമുഖത്തായി ഒരു മണ്ണെണ്ണവിളക്കു തട്ടിമറിഞ്ഞു കിടക്കുന്നതു കണ്ടു 'ഈ വിളക്കു തട്ടിമറിഞ്ഞിട്ടായിരിക്കണം തീപ്പിടിച്ചത്' എന്നു കേറു അഭിപ്രായപ്പെട്ടു. വാസ്തവവും അങ്ങിനെ തന്നെയാണ്. തിടുക്കം കൊണ്ടു കഞ്ചി കയ്യിലുണ്ടായിരുന്ന മണ്ണെണ്ണവിളക്കു പൂമുഖത്തേക്കു വലിച്ചെറിഞ്ഞിട്ടാണു പോയത് എന്നു മുമ്പൊരിക്കൽ പറഞ്ഞിട്ടുണ്ടല്ലോ. എറിഞ്ഞതോടുകൂടി മണ്ണെണ്ണയിൽ ഒന്നായി തീപിടിച്ചു പൂമുഖത്തിന്റെ പ

ഴയ തട്ടിക കത്തി, ആ വഴിക്കാണ് വീടു മുഴുവനും തീ വ്യാപിച്ചത്. കഞ്ചി തിരിഞ്ഞു നോക്കാതെയാണ് കാട്ടിയത് എന്നുള്ളതിന്നു സംശയമില്ല. അഥവാ തിരിഞ്ഞു നോക്കി തീപിടിക്കുന്നതായി കണ്ടാലും അതു കെടുത്തുവാൻവേണ്ടി നൊക്കെട്ടു നിൽക്കുമോ എന്നു വളരെ സംശയമാണ്.

കൊന്തുപിന്നെ കൂട്ടർക്കും കള്ളർ പാറിയ ഈ ആപത്തിൽ ലേശവും അനുകമ്പയുണ്ടായില്ല. ഉണ്ടാവാൻ മാർഗ്ഗവുമില്ലല്ലോ.

കള്ളന്മാരെയും മൃതശരീരത്തെയുംകൊണ്ട് അടുത്ത പോലീസ് സ്റ്റേഷനിലെക്കു പോവാൻ കൂട്ടത്തിൽ എട്ടാളെ ഏൎപ്പെടുത്തി കോന്തുവും ബാക്കിയുള്ളവരും നായരെ തിരഞ്ഞു നാലു വഴിക്കും പുറപ്പെട്ടു.

---

## ൪-ാം ഖണ്ഡം.

നായരെയും നാനിക്കുട്ടിയമ്മയെയും മക്കളെയും കഞ്ചിയെയും വഴിയമ്പലത്തിൽ ഇട്ടുകൊണ്ടാണല്ലോ നാം കള്ളന്മാരുടെ വൎത്തമാനം അറിവാൻ പുറപ്പെട്ടത്. ആ കൊല്ല്യ കെട്ടിടത്തിൽനിന്നു നാമെല്ലാവരും കഴിഞ്ഞപ്പോൾ ശുദ്ധവായു ചിന്നു യഥേഷ്ടം പ്രസരിക്കുവാൻ സൌകൎയ്യം കിട്ടുകയാലോ എന്നു തോന്നുംവണ്ണം നാം വിട്ടുപോന്ന ഉടനെ നാനിക്കുട്ടിയമ്മ സ്വബോധപ്രാപ്ത

യായി. എന്നാൽ ഇതിന്നുള്ള യഥാൎത്ഥകാരണം മറെറാ ന്നാണ്. നായരുടെ സ്നേഹചാപല്യവും അമ്മിണിയുടെ എന്തെന്നില്ലാത്ത പരിഭ്രമവും രണ്ടു പേരുടേയും കരച്ചിലും കണ്ട സമയം സ്വതേ ആൎദ്രമനസ്സായും, തന്റെ മടിയിൽ തലവെച്ചു ബോധംകെട്ടുകിടക്കുന്ന നാനിക്കുട്ടിയമ്മയിലും നായരിലും അമ്മിണിയിലും പ്രത്യേകപ്രതിപത്തി ഉള്ളവളും, ആയ കുഞ്ചിയ്ക്കു സഹിപ്പാൻ പാടില്ലാത്ത സന്തോഷം ഉള്ളിൽ നിറയുകയാൽ, ചില മലഞ്ചരിവുകളിൽ പെട്ടന്ന് ഉറവു പൊട്ടിപ്പിളൎന്നു വെള്ളം ചാടുന്നതുപോലെ, കുഞ്ചിയുടെ രണ്ടു കണ്ണിൽനിന്നും കുടുകുടെ ചാടിയ കണ്ണീർ നാനിക്കുട്ടിയമ്മയുടെ മുഖത്തു വീണതുകൊണ്ടാണ് ആ സ്ത്രീ ഇത്ര ക്ഷണം കണ്ണമിഴിച്ചത്. 'അമ്മിണി! എന്റെ ഹൃദയം പൊട്ടിപ്പിളൎന്നു പോകാതിരിപ്പാൻ വേണ്ടി കുട്ടി കുറച്ചുനേരം എന്റെ മാറടച്ചു കിടക്ക' എന്നു നാനിക്കുട്ടിയമ്മ പറഞ്ഞുതീരുമ്പോഴേയ്ക്കും അമ്മിണി കിടന്നു കഴിഞ്ഞു. മകളെ ഗാഢമായി ആലിംഗനം ചെയ്തു നാനിക്കുട്ടിയമ്മ കുറെനേരം ബാല്യംപോലെ കരഞ്ഞു. ആ പരന്നൊഴിഞ്ഞ കണ്ണീർ, മനസ്സിന്നു വളരെ ആശ്വാസം കൊടുത്തു. കുഞ്ചി പതുക്കെ നാനിക്കുട്ടിയമ്മയുടെ തല താഴ്ത്തു വെച്ച് അമ്മണിയെ പിടിച്ചെഴുന്നേല്പിച്ചു മടിയിലിരുത്തി കണ്ണനീരൊക്കെത്തുടച്ചു തലമുടി ഒതുക്കിക്കെട്ടി. 'എന്റെ കുട്ടി! അമ്മയും അച്ഛനും കഴിഞ്ഞാൽ എന്നെപ്പോലെ അമ്മിണിയെ വാത്സല്യപ്പെടുവാൻ ആരുമി

ല്ല. ഇന്നലെ രാത്രി ശുശ്രൂഷ ചെയ്തപ്പോൾ ഈ വിവരം ഞാൻ അറിഞ്ഞിരുന്നുവെങ്കിൽ കുട്ടിക്കു ബോധമുണ്ടാവുന്നതിന്നു മുമ്പായി ഈ കവിൾത്തടവും നെറ്റിയും ഞാൻ ചുംബനംകൊണ്ടു മൂടുകയും ഈ ഓമനമുഖത്തെ കണ്ണീർകൊണ്ടു പല പ്രാവശ്യം കഴുകുകയും ചെയ്യുമായിരുന്നു.' എന്നു പറഞ്ഞ് അമ്മിണിയുടെ കവിളത്തും നെറ്റിയിലും തുടരെത്തുടരെ അനവധി ചുംബനങ്ങൾ അർപ്പിച്ചു. അമ്മിണി കുഞ്ചിയുടെ മുഖത്തു സൂക്ഷിച്ചുനോക്കി 'ഏ! കള്ളന്മാരുടെ വീട്ടിലെ സ്ത്രീയാണിത്' എന്നു പറഞ്ഞു. 'എങ്കിലും കള്ളത്തിയല്ല. ചുള്ളിക്കാട്ടിൽ വീണ മാമ്പഴംപോലെ ഞാൻ അവിടെച്ചെന്നു പാറി എന്നേ ഉള്ളൂ' എന്നു കുഞ്ചി ദീർഘശ്വാസത്തോടുകൂടി മറുപടി പറഞ്ഞു. ഇതിന്നിടയിൽ നാണിക്കുട്ടിയമ്മ സംശയാധാനത്തിൽ ഏഴ്ണോറൂന്നിന്നു തന്നെ പരിത്യജിച്ചതിനാലുള്ള പരിഭവത്തോടും, അപവാദം പറഞ്ഞുണ്ടാക്കിയതിനാലുള്ള ഈർഷ്യയോടും, ഇപ്പോൾ കണ്ടതിനാലുള്ള ലജ്ജയോടും, കുട്ടിയെ രക്ഷിച്ചതിനാലുള്ള കൃതജ്ഞതയോടും, ആ കുട്ടിയെ, ആളറിയാതെ മാധുര്യം ഭാവിച്ചതിനാലുള്ള ബഹുമാനത്തോടും, അഗാധമായി ആശയത്തിൽ പതിഞ്ഞു കിടക്കുന്ന പ്രണയാഗ്നിയുടെ പ്രകൃത്യാ ഉള്ള പുനരുദ്ദീപ്തിയാൽ ഔൽസുക്യത്തോടും, ആകപ്പാടെയുള്ള സ്ഥിതിയാൽ പാരവശ്യത്തോടുംകൂടി നായരെ ഒന്നു നോക്കി. നായർ ഉടനെ അടുത്തുചെന്ന് 'എന്റെ പ്രിയതമേ! അഗാധമായ ഒരു കൃത്രിമപ്ര

യോഗത്തിൽ വിശ്വസിച്ച മൂഢബുദ്ധിയായ ഞാൻ ചെയ്തുപോയ അപരാധത്തെ ക്ഷമിച്ച് എന്നെ രക്ഷിക്കണേ' എന്നു പറഞ്ഞു നാനിക്കുട്ടിയമ്മയുടെ കാല്ക്കൽ വീഴുവാൻ ഭാവിച്ചപ്പോഴേക്ക് ആ സ്ത്രീ തടഞ്ഞ് 'അയ്യോ അക്രമം പ്രവർത്തിക്കരുതെ സത്യസന്ധനും ദയാലുവും ആയ അവിടന്ന് ഒരു അപരാധം ചെയ്തു എന്നു വിശ്വസിക്കുന്നതിനെക്കാൾ, അവിടന്നു പറഞ്ഞുണ്ടാക്കിയതുപോലെ ഒരപരാധം ഞാൻ ചെയ്തു എന്നു വിശ്വസിക്കുന്നതാണ് എനിക്ക് അധികം സന്തോഷം' എന്നു പറഞ്ഞു.

നായർ—വ്രണപ്പെട്ടിരിക്കുന്ന എന്റെ ഹൃദയത്തിൽ ഇയ്യം ഉരുക്കി ഒഴിക്കരുതേ!

നാനി—എന്റെ ഹൃദയം അന്നുമുതൽ ഇന്നുവരെ വലഞ്ഞുതന്നെയാണല്ലോ ഇരിപ്പ്.

കുഞ്ചി—അവിടന്നു പറഞ്ഞതുപോലെ ഇതിലെന്തോ ഒരു ചതിപ്രയോഗമുണ്ട്. ചെയ്ത പ്രവൃത്തി അവിടത്തെ പ്രകൃതിക്കു തീരെ യോജിക്കുന്നില്ല.

നായർ—എന്റെ കുഞ്ചി! നിന്നെപ്പുറത്താക്കിയ ആ ദുഷ്ടയുടെ ചതിപ്രയോഗമാണ് ഇതിനെല്ലാം കാരണം.

കുഞ്ചി—ആരുടെ? അവിടത്തെ വേശ്യാങ്ങടേയോ?

നായർ—എന്റെ ഏഴരശ്ശനി മൂർത്തീഭവിച്ചതുപോലെ ഏഴരക്കൊല്ലം എന്റെ ശയ്യാഗൃഹത്തെ ദുഷിപ്പിച്ച ആ കുടിലബുദ്ധിയുടെ ചതിതന്നെ. സഹായത്തിനു പര

മദ്ധ്യസ്ഥനായി കപടസന്യാസിയായ മീത്തലെ കുഞ്ചുണ്ണിയും ഉണ്ടായിരുന്നു.

കുഞ്ചി — ഇതിലധികമായി ഇനി ഒരത്ഭുതം കേൾക്കേണ്ടതില്ല. 'ഈ ലോകം സാരമില്ല. ഇതെല്ലാം മായയാണ്. സത്തായിട്ടൊന്നേ ഉള്ളൂ, എന്നും മറ്റും പ്രസംഗിക്കുക. സന്യാസവും രുദ്രാക്ഷവും ധരിക്കുക. കാണുന്നവരെ എല്ലാം തൊഴുക. ഇതെല്ലാം ചെയ്തിരുന്ന കുഞ്ചുണ്ണിമേനോൻ ഈ നീചകൃത്യത്തിനു പുറപ്പെടുകയോ? 'സത്താ'യിട്ടൊന്നാണ് എന്നു പറയാറുള്ളതു കൃത്രിമപ്രയോഗമായിരിക്കുമോ ആവോ? ഈശ്വരാ! ഇവർക്കെല്ലാം വേറെ ഒരു നരകം പണിയേണ്ടിവരുമല്ലോ.

നായർ — അതിനു സംശയമില്ല. സദ്വൃത്തന്മാരും ഈശ്വരഭക്തന്മാരെന്നു ജനങ്ങളെ വിശ്വസിപ്പിച്ച്- കള്ളന്മാരും തെമ്മാടികളുമാണെന്നു പേരുകേട്ടിട്ടുള്ളവർകൂടി ചെയ്യാൻ മടിക്കുന്ന നികൃഷ്ടകൃത്യങ്ങൾ ചെയ്തുവരുന്ന ഈ കപടസന്യാസിവർഗ്ഗത്തെ സാധാരണ ആക്രമികളുടെ കൂട്ടത്തിൽ ഇടുവാൻ പാടില്ല നിശ്ചയംതന്നെ.

കുഞ്ചി — ഇതെങ്ങിനെയാണ് വെളിപ്പെട്ടത് ആവോ?

നായർ — അവർ മരിച്ചതിനുശേഷം അവരുടെ എഴുത്തുപെട്ടി പരിശോധിച്ചപ്പോൾ ഇതിനെപ്പറ്റി ആഢ്യൻ എഴുതീട്ടുള്ള പതിനൊന്നെഴുത്തുകൾ കണ്ടുകിട്ടി.

കുഞ്ചി—ദേശ്യാങ്ങ മരിച്ചുവോ?

നായർ—ഉവ്വ്. ആ ദുഷ്ട വസൂരിപിടിച്ചു പുഴുത്തു ചത്തു.

ഈ സമയത്തു കുഞ്ചി നാണിക്കുട്ടിയമ്മയുടെ മുഖത്തു സാരഗൎഭമായ ഒരു നോട്ടം നോക്കി. അതിന്റെ അൎത്ഥം നാണിക്കുട്ടിയമ്മക്കു മനസ്സിലായതോടുകൂടി ആ സ്ത്രീയുടെ രണ്ടു കണ്ണിലും വെള്ളം നിറഞ്ഞു.

കുഞ്ചി—ഇതിനെയുള്ള ആളുകളെ ദൈവംതന്നെ ശിക്ഷിക്കും.

നായർ—അവൾ ചത്ത ദിവസം തന്നെ വസൂരിപിടിച്ചു പുഴുത്തു കണ്ണനുണ്ണിയും ചത്തു. എന്താണു അത്ഭുതം? ഈ കൃത്രിമത്തിൽ സഹായിച്ചതിനു പ്രതിഫലമായി അവൾ അവനു കൊടുത്ത ൨൦൦ ഉറുപ്പിക അന്നു രാത്രിതന്നെ കള്ളന്മാർ കട്ടുകൊണ്ടുപോയി.

കുഞ്ചി—അതും ഈശ്വരവിലാസംതന്നെ. എന്നാൽ മറ്റെല്ലാ കാൎയ്യങ്ങളിലും അഗാധമായ ആലോചന ചെയ്യുന്ന അവിടുത്തേക്ക് ഇതൊരു ചതിപ്രയോഗമാണെന്നു തോന്നാഞ്ഞതു ഞങ്ങളുടെ കൎമ്മദോഷം.

നായർ—അതെങ്ങിനെ? നാണിക്കുട്ടി തന്റെ—എനിക്കു പേടിയാകുന്നു പറവാൻ. എങ്കിലും പറയാം—അവൾ തന്റെ പേരാൽ എഴുതിയതായ ഒരെഴുത്ത് എന്റെ കയ്യിൽ കിട്ടിയാലോ?

നാണിക്കുട്ടി—എന്ത്? ഞാൻ എഴുതിയ എഴുത്തോ? എന്റെ കയ്യക്ഷരംപോലെ എഴുതിയതായിരിക്കും.

നായർ—അല്ല. നാണിക്കുട്ടിയുടെ കയ്യക്ഷരം തന്നെ.

പരിഭ്രമിക്കാതെ നില്ക്ക. ആ എഴുത്തിന്റെ ആഗമവും എനിക്കു മനസ്സിലായിട്ടുണ്ട്. നാനിക്കുട്ടി ആൎക്കെങ്കിലും ഒരെഴുത്തെഴുതികൊടുക്കുക ഉണ്ടായിട്ടുണ്ടൊ?

നാനിക്കുട്ടി—ആവോ, എനിക്കു് ഓൎമ്മ തോന്നുന്നില്ല.

നായർ—പുത്തൻവീട്ടിലെ പാപ്പിക്കുവേണ്ടി അവളുടെ ആവശ്യപ്രകാരം ഒരെഴുത്തെഴുതികൊടുത്തിട്ടുണ്ടൊ?

നാനിക്കുട്ടി—ഉവ്വെന്നു തോന്നുന്നുണ്ട്. അതുകൊണ്ടെന്താണ്?

നായർ—അതിലെ വാചകം വല്ലതും ഓൎമ്മയുണ്ടൊ?

നാനിക്കുട്ടി—ഒന്നും ഓൎമ്മയില്ല.

നായർ—എന്നാൽ ഞാൻ കാണാപ്പാഠം പഠിച്ചുവെച്ചിട്ടുണ്ട്. കേട്ടോളൂ—'കിട്ടുവിന്റെ കയ്യിൽ ഇന്നു കൊടുത്തയച്ച എഴുത്തു കിട്ടി. അതിൽ പറയുന്നതിൽ കൂടുതലായിട്ടാണ് ഇവിടത്തെ സ്ഥിതി. മറ്റൊതിൽ കൂടാതെ ഇങ്ങിനെ വന്നുചേൎന്നത് ഈശ്വരാധീനം തന്നെ. ഞാൻ ഭഗവതിയെ സേവിക്കുന്നതു വെറുതെ പോവില്ല. എഴുത്തിൽ പറഞ്ഞ കൂട്ടങ്ങളൊക്കെ ഒന്നിനും എനിക്കു ഭ്രമമില്ല. അതിൽ പറയുംപ്രകാരം സ്ഥലംമാററം ആവശ്യമാവും. അതിനെപ്പററിയും മററും അടുത്തു കാണുമ്പോൾ. ശങ്കയാൽ പേരുവെക്കുന്നില്ല. ഇതാണ് എഴുത്ത്.

നാനിക്കുട്ടി—എനിക്കു് ഓൎമ്മ തോന്നുന്നുണ്ട്. അവൾ ഒരു കീറക്കടലാസ്സിൽ പെൻസിൽകൊണ്ടെഴുതി എന്റെ അടുക്കൽ കൊണ്ടുവന്ന് അപേക്ഷിച്ചപ്പോൾ ഞാൻ അത് അസ്സലാക്കികൊടുത്തു.

നായർ — അങ്ങിനെതന്നെയാണ് വാസ്തവം. കുഞ്ഞുണ്ണിയാണ് പകൎപ്പെഴുതി അവളുടെ കയ്യിൽ കൊടുത്തത്. കുഞ്ഞുണ്ണിയും അവളുമായിട്ടു കുറെ കോളായിരുന്നു.

കുഞ്ഞി — ഈ എഴുത്തിൽ എന്താണപകടമെന്ന് എനിക്കു മനസ്സിലായില്ല.

നായർ — ഈ എഴുത്തുമാത്രമാണെങ്കിൽ അപകടമൊന്നുമില്ല. എന്നാൽ ഇതിൽ സൂചിപ്പിച്ചിട്ടുള്ളതും ഈ മറുവടിക്കു ഹേതുവായതുമായ എഴുത്തൊടുകൂടി നോക്കുമ്പോൾ കുറെ പന്തികേടുണ്ട്.

കുഞ്ഞി — ആ എഴുത്ത് എന്താണാവോ?

നായർ — അതും ഞാൻ കാണാതെ പഠിച്ചിട്ടുണ്ട്. ചൊല്ലാം — 'നാലഞ്ചു രാത്രിയിലെ പരിചയമേ നമ്മൾ തമ്മിൽ ഉള്ളൂ. എങ്കിലും പത്തുകൊല്ലം ഭാൎയ്യാഭൎത്താക്കന്മാരായിരുന്നാലുള്ള പഴക്കം തോന്നുന്നു. ഇതു മനസ്സിന്റെ ഒരു ചേഷ്ടതന്നെയായിരിക്കണം. എനിക്കു് എന്റെ പ്രിയതമയെ കാണാതെ ഒരു നിമിഷം ജീവിച്ചിരിപ്പാൻ പ്രയാസമാണ്. കുരങ്ങിന്റെ കയ്യിൽ കിട്ടിയ പൂമാലപോലെ ഒരു രസികത്വമില്ലാത്ത നായരുടെ കയ്യിൽ അകപ്പെട്ട് ഈ സൌന്ദൎയ്യസമ്പത്തു മുഴുവൻ മിഥ്യാവ്യയം ചെയ്യുമായിരുന്നു. അതുകൂടാതെ കഴിച്ചത് ഈശ്വരിയുടെ വിലാസംതന്നെ. നായരുടെ ഭാൎയ്യയായാൽ വളരെ സ്ഥാനമാനങ്ങളും സമ്പത്തും സിദ്ധിക്കുമായിരുന്നു. അതു

കളെ ഉപേക്ഷിച്ചതിൽ വ്യസനമില്ലല്ലോ. (നേരം പോകുന്നു മാപ്പുതരണേ) എന്നാൽ ആയാളെ ഉപേക്ഷിച്ച് എന്നെ പരസ്യമായി സ്വീകരിയ്ക്കുമ്പോഴും ആയാളുടെ അധികാരം നടക്കുന്നതായ ഇദ്ദിക്കിൽ താമസിയ്ക്കുന്നതു കുറെ വൈട്ടപ്പുകേടായിരിയ്ക്കും. ചപലനാകയാൽ ഉപദ്രവിയ്ക്കുവാനും മടിയ്ക്കില്ല. അതിനാൽ നിർബ്ബാധമായി നമുക്ക താമസിപ്പാനായി ഒരു സ്ഥലം ശട്ടംകെട്ടുവാൻ ഇന്നത്തെ തപാലിൽ എഴുതയച്ചിട്ടുണ്ട്. ശേഷം ഇന്ന രാത്രിയിൽ. ഇത് എന്റെ മാനസമോഹിനിയായ നാനിക്കുട്ടിയ്ക്ക്, സ്വന്തം കെ. ഗോപാലൻ.' ഈ രണ്ടെഴുത്തും കൂടി എന്റെ കൈവശം കിട്ടുന്നതായാൽ ഞാൻ എന്തു വിചാരിയ്ക്കും? എന്റെ ബുദ്ധി പകച്ചതിൽ എന്താണത്ഭുതം?

നാനിക്കുട്ടി—ലേശം അത്ഭുതമില്ല. സമർത്ഥനായ ഒരു ജഡ്ജിയാണെങ്കിൽകൂടി ഈ രണ്ടു രേഖകളും കണ്ടിട്ടു വായിയ്ക്കുകയും എന്റെ ഭാഗം തെളിവു തീരെ കേൾക്കാതിരിയ്ക്കുകയും ചെയ്യുന്നതായാൽ നിശ്ചയമായും എനിക്ക ദോഷമായ ഒരു വിധി കല്പിക്കും.

നായർ—എന്റെ ഓമനേ! നിന്നോട് ഇക്കാര്യത്തെപ്പററി അന്നു ചോദിയ്ക്കാത്ത സാഹസത്തിന് എനിക്ക മാപ്പുതരണേ! ഇതിന്റെ സൂക്ഷ്മം മനസ്സിലായ തീയതി മുതൽക്ക് ഈ നിമിഷംവരെയും ആ ഒരു സംഗതി എന്റെ മനസ്സിനെ നിലയില്ലാതെ പിടിപ്പിക്കുന്നു. രാഗത്തിന്റെ ശക്തിയെ അനുസരി

ച്ചാണ് ദ്വേഷത്തിൻേറയും ശക്തി എന്നു ധരിച്ചിട്ടുള്ളതു ശരിയാകയാൽ, ഞാൻ നാനിക്കുട്ടിയുടെ അതിപ്രേമരസത്തിൽ ലയിച്ചു കിടക്കുമ്പോൾ അതിൽനിന്ന് ഈ എഴുത്തുകൾ എന്നെ പെട്ടെന്ന് ഉണർത്തിയതുപോലെ തോന്നുകയും പ്രേമസംബന്ധമായി ഞാൻ ഇതുവരെ കണ്ടിരുന്നതെല്ലാം വെറും സ്വപ്നമാണെന്നും സത്യസ്ഥിതി എഴുത്തിൽ കാണുംപ്രകാരമാണെന്നും ഒരു പ്രബലമായ ബോദ്ധ്യം എൻെറ ഉള്ളിൽ കടന്നുകൂടുകയും ചെയ്തുകൊണ്ടാണ് ഞാൻ എൻെറ രാമനോട് ഇതിനെപ്പററി ഒരു വാക്കു ചോദിക്കാഞ്ഞത്. അതിനു ഞാൻ വേണ്ടതിലധികം വ്യസനിച്ചു കഴിഞ്ഞു. ഇനി അതിനെപ്പററി പരിഭവം വിചാരിക്കരുതേ!

നാനിക്കുട്ടി—എനിക്കു ഈശ്വരനോടു മാത്രമേ പരിഭവമുള്ളു. ഇതിനെയെല്ലാം വരുത്തിക്കൂട്ടുവാൻ മനുഷ്യരെക്കൊണ്ടു സാധിക്കുന്നതല്ല. എങ്കിലും ഇപ്പോൾ ഇതെല്ലാം വളരെ സുഖമായിട്ടാണ് തോന്നുന്നത്.

കുഞ്ഞി—അതു ഇതു പാപ്പിയല്ല, പാപിയാണ്!

നാനിക്കുട്ടി—ഞാൻ എഴുതിക്കൊടുത്ത എഴുത്തു സാധാരണ എഴുത്തല്ല. എൻെറ തലയിലെഴുത്തുമാണ്:

കുഞ്ഞി—പാപ്പിയോട് ഈ വിവരം പിന്നെ ചോദിച്ചായിരിക്കും?

നായർ—ഇല്ല, അതിനു മുമ്പുതന്നെ അവൾക്കു ഭ്രമത്തുടങ്ങി. 'കള്ളെഴുത്തെയ് കള്ളെഴുത്ത്' എന്നു പറ

ണ്ട്. ഉന്മത്തൻകല്ലെടുത്തു തന്നെത്താൻ മുഖത്തു കുത്തി പല്ലൊക്കെത്തകൎത്തു ഇപ്പോഴും കണ്ടാൽ കഷ്ടം തോന്നും.

നാണിക്കുട്ടി—പാവം, അവൾ എത്ര നല്ല പെണ്ണായിരുന്നു?

നായർ—ഇനിയും അവളോട് അനുകമ്പയോ?

നാണിക്കുട്ടി—പെണ്ണുങ്ങൾ പാവങ്ങൾ? ആണുങ്ങളുടെ ദൗഷ്ട്യംകൊണ്ടാണ് അവർ ചീത്തപ്പെടുന്നത്.

നായർ—അതും കുറെ ശരിയാണ്. എങ്കിലും നാം തമ്മിലുള്ള പ്രേമബന്ധത്തെ മുറിച്ച് എന്നെക്കൊണ്ടു നാണിക്കുട്ടിയെ ഉപേക്ഷിപ്പിച്ച് അവളോടുകൂടി സംബന്ധം തുടങ്ങത്തക്കവണ്ണമുള്ള വള്ളിയിൽ കൊണ്ടുകെട്ടിക്കൊള്ളാം എന്നു മുൻകൂട്ടി തീൎച്ചപ്പെടുത്തി, അതിന്നു വേണ്ടുന്ന സൂത്രപ്രയോഗങ്ങളെല്ലാമെടുത്തു കാൎയ്യം പഠിച്ച ആ ദുഷ്ടയും പാവമാണെന്നു സമ്മതിക്കുമോ?

നാണിക്കുട്ടി—ദുഷ്ടനായ കുഞ്ഞുണ്ണിമേനവന്റെ ഒത്താശയില്ലായിരുന്നു എങ്കിൽ വേശ്യാക്ക് ഇക്കാൎയ്യത്തിൽ വല്ലതും ചെയ്വാൻ കഴിയുമായിരുന്നുവോ എന്നു വളരെ സംശയമാണ്.

അമ്മിണി—അമ്മേ! എന്റെ അച്ഛൻ മരിച്ചുവെന്നല്ലേ അമ്മ പറഞ്ഞത്. എന്നാൽ ഇതാരാണ്?

നായർ—മകളെ! ഞാൻ അച്ഛൻതന്നെയാണ്. കുട്ടി ഇപ്പോൾ കേട്ട വൎത്തമാനത്തിന്റെ സ്ഥിതികൊണ്ട്

അമ്മ 'അച്ഛൻ മരിച്ചു' എന്നു പറഞ്ഞു ധരിപ്പിച്ചതിൽ അത്ഭുതമുണ്ടെന്നു തോന്നുന്നുണ്ടോ?

നാനിക്കുട്ടി—എന്റെ ഗ്രഹപ്പിഴയുടെ ശക്തികൊണ്ടായിരിക്കണം ഇങ്ങിനെയെല്ലാം വന്നു കൂടിയതു്.

നായർ—അല്ലെന്നില്ല. നാനിക്കുട്ടിയുടെ ജാതകത്തിൽ രാഹു വളരെ മോശമാണു്. രാഹുർദശയുടെ സ്വാപഹാരത്തിലാണു് ഇതെല്ലാം സംഭവിച്ചതു്. ഇനിയും രണ്ടുമൂന്നു കൊല്ലം ആ ദശ നിൽക്കുമെങ്കിലും വ്യാഴം വളരെ ബലവാനാകയാൽ വരാൻപോകുന്ന വ്യാഴദശയുടെ ശക്തി ഇപ്പോഴേതന്നെ വ്യാപിച്ചുതുടങ്ങിയതുകൊണ്ടാണു് കഷ്ടപ്പാടതിന്നു പൂർവ്വസ്ഥാനത്തെ പ്രാപിച്ചതു്.

ഇതു കേട്ടപ്പോൾ കുഞ്ചി നാനിക്കുട്ടിയമ്മയുടെ മുഖത്തു് ഒന്നു് ഒട്ടുകണ്ണിട്ടു. നാനിക്കുട്ടിയമ്മ ലജ്ജിച്ചു മുഖം താഴ്ത്തി നിന്നു.

കുഞ്ചി—ഞാൻ പെട്ട കഷ്ടപ്പാടിന്നു എതിരില്ല.

നായർ—നിനക്കു വലിയ ഐശ്വര്യമായിരുന്നു. അതിപ്പോൾ കഴിഞ്ഞു എന്നാണു് തോന്നുന്നതു്. അതല്ലേ ഞാൻ ഗോകർണ്ണം മുതൽ കന്യാകുമാരിവരെ പല ആളുകളേയും അയച്ചു പല തവണയും അന്വേഷിപ്പിച്ചിട്ടും കണ്ടുകിട്ടാത്ത നിങ്ങൾ രണ്ടുപേരേയും വിശേഷിച്ചു് എന്റെ പൊന്നുമകളേയും യാതൊരു പരിശ്രമവും കൂടാതെ കണ്ടെത്തിയതു്.

നാനിക്കുട്ടി—ഞാൻ നാട്ടിൻപോലും വീട്ടിൻപോലും മാറീട്ടാണു് ഇവിടെ കഴിച്ചുകൂട്ടിയിരുന്നതു്. പുറത്തിറ

ട്ടുന്നതു വളരെ ദുർല്ലഭവുമാണ്. അതുകൊണ്ടു എന്നെ കണ്ടുകിട്ടാഞ്ഞതിൽ അത്ഭുതപ്പെടാനില്ല.

കുഞ്ഞി__പിന്നെ എന്തെന്നാണോ? എന്നെ സൂക്ഷിപ്പിച്ചിരുന്നതുപോലെ ഭദ്രമായി പൊൻപണംകൂടി ആരും സൂക്ഷിയ്ക്കില്ല. അതുകൊണ്ടു എന്നെ ആൾക്കാർ കണ്ടെത്തിയാൽ അതു വലിയ അത്ഭുതമാകുമായിരുന്നു.

നായർ__നിന്റെ വർത്തമാനമൊന്നും പറഞ്ഞില്ലല്ലോ. ചോറിന്റെ കൂറു നീ നല്ലവണ്ണം കാണിച്ചു. എന്റെ ജീവരക്ഷണത്തിന്നു ഞാൻ രണ്ടുപേർക്കും ഒപ്പം കടപ്പെട്ടിരിയ്ക്കുന്നു എങ്കിലും അമ്മിണി മകളായതുകൊണ്ട് അപ്പന്റെ ജീവനെ രക്ഷിപ്പാൻ പ്രകൃത്യാ ഒരു വാസന തോന്നുന്നതാണ്. നിന്റെ കഥ അങ്ങിനെയല്ല. എന്നു മാത്രമല്ല നിന്റെ ജീവനെ പണയംവെച്ചാണ് നീ എന്നെ രക്ഷിച്ചത്.

കുഞ്ഞി__എനിയ്ക്കു അപ്പനായിട്ടും അമ്മയായിട്ടും അമ്മാമനായിട്ടും ഗുരുനാഥനായിട്ടും ഉള്ള ഒരാളെ രക്ഷിപ്പാനല്ലെങ്കിൽ പിന്നെ എന്തിനാണ് എന്റെ ജീവൻ? എന്റെ വർത്തമാനങ്ങൾ വിസ്തരിച്ചു സാവധാനത്തിൽ കേൾപ്പിച്ചുകൊള്ളാം. അവിടുന്നു എന്നെ വളർത്തിയുണ്ടാക്കിയതും പഠിപ്പിച്ചതുമായ നിലയ്ക്കു ദൂഷ്യം വരാത്ത വിധത്തിൽ പരിശുദ്ധയായിട്ടാണ് ഇപ്പോൾ അവിടത്തെ മുമ്പിൽ നിൽക്കുന്നതു എന്നുമാത്രമേ ഇപ്പോൾ ധരിപ്പിപ്പാനുള്ളൂ.

നായർ__കുഞ്ഞിയെക്കാണാതിരുന്നതുകൊണ്ടു കാൎയ്യ

സ്ഥൻ ചാപ്പനുള്ള ബുദ്ധിക്ഷയം ഇത്രയെന്നില്ല. ആയാൾ കുന്നങ്കോട്ടുകളത്തിൽ നെല്ലുവില്പനക്കു പോയിരുന്ന സമയത്താണ് ഇവൾ പോന്നത്. മടങ്ങിവന്ന് ഈ വർത്തമാനമറിഞ്ഞപ്പോൾ എന്തു വ്യസനമാണുണ്ടായത്! ആയാൾ മുൻകൂട്ടി കണ്ണുവെച്ചിരുന്നു എന്ന് എനിക്കിപ്പോഴാണ് മനസ്സിലായത്.

നാനിക്കുട്ടി—ഒരു തരക്കേടുമില്ല. ചാപ്പൻമേനോൻ ഞാൻ അറിയുന്ന കാലത്ത് എല്ലാംകൊണ്ടും യോഗ്യനായ ഒരു പുരുഷനായിരുന്നു.

എന്നും പറഞ്ഞ് 'ഇപ്പോൾ എനിക്കു നിന്നെ നോക്കുവാനുള്ള സമയമായി' എന്ന അർത്ഥത്തിൽ കുഞ്ഞിയുടെ മുഖത്തൊന്നു നോക്കി. 'എന്താണിവിടെ വിശേഷമായിട്ടൊന്നുള്ളത്? ലേശം പരിഭ്രമിക്കാനില്ല.' എന്നൊരു നാട്യം നടിക്കുവാനായി ഉത്സാഹിച്ചതു ഫലിക്കാതെ കുഞ്ഞി ഒന്നു പരുങ്ങി.

നായർ—ഒരു സംബന്ധമുണ്ടാക്കേണമെന്നു ഞങ്ങൾ പലരും പലപ്പോഴും നിർബ്ബന്ധിച്ചിട്ടും 'വരട്ടെ, വരട്ടെ' എന്നു പറഞ്ഞു നീട്ടുന്നതല്ലാതെ ഇതുവരെയും വഴിപ്പെട്ടിട്ടില്ല.

നാനിക്കുട്ടി—കുഞ്ഞിയുടെ ഭാഗ്യം. തനിക്കു സംബന്ധം തുടങ്ങുവാനുള്ള ആൾ 'വരട്ടെ' എന്നായിരിക്കും ചാപ്പൻമേനോൻ പറയുന്നതിന്റെ താൽപര്യം.

നായർ—നിങ്ങൾ രണ്ടുപേരും പണ്ടേക്കുപണ്ടേ വലിയ സ്നേഹമല്ലേ? രണ്ടുപേരുടേയും സംബന്ധം ഒരു ദിവസംതന്നെ നടത്താം.

നാനിക്കുട്ടി—'കല്യാണത്തിന്റെ തിരക്കുകൊണ്ടു പെണ്ണുകെട്ടാൻ മറന്നു' എന്നു പറഞ്ഞതുപോലെ എന്റെ മകളുടെ വർത്തമാനം ചോദിപ്പാൻ മറന്നു. അ

മ്മിണി! എന്തൊക്കെയാണ് ഇന്നലെ രാത്രി ഉണ്ടായത്?

അമ്മിണി.__അമ്മ ഇതുവരെയും ഇതു ചോദിക്കാത്തെതു നന്നായി. എനിക്കു രാത്രിയിലെ കഷ്ടാവസ്ഥകൾകൊണ്ടുണ്ടായ മനഃക്ഷോഭത്തെ അവയിൽനിന്നു രക്ഷപ്പെട്ടതും അപ്പനെ കണ്ടുകിട്ടിയതുമായ സന്തോഷവൎത്തമാനങ്ങളാൽ ഞാൻ ഒരുവിധം മറന്നു പൊയ്യിട്ടൊ ചിലച്ചു പിടിച്ചിക്കഴിഞ്ഞതെ ഉള്ളു.

നായർ.__അമ്മിണി പത്തുവാക്കു തികച്ചു ഇന്നലെ രാത്രി സംസാരിച്ചിരുന്നു എങ്കിൽ ഞാൻ ആളെ സംശയിക്കുമായിരുന്നു. അമ്മയുടെ ആ പ്രായത്തിലുള്ള സംസാരത്തെന്നെ.

അമ്മിണി.__ഞാൻ തൊഴുതു പുറത്തിറങ്ങിയപ്പോൾതന്നെ നേരം സന്ധ്യകഴിഞ്ഞു. വേഗത്തിൽ എത്തിക്കളയാമെന്നു വിചാരിച്ചു കൊണ്ടുപിടിച്ചു നടന്നു തുടങ്ങി. പാടത്തിന്റെ നടുക്കെത്തിയപ്പോൾ സാമാന്യം ഇരുട്ടായി. ആളുകളെ ആരേയും കാണ്മാനില്ല. എനിക്കു വല്ലാതെ പരിഭ്രമമായി. പെട്ടന്നു 'ചട ചട' എന്നു കാലടിയുടെ ശബ്ദംകേട്ടു തിരിഞ്ഞുനോക്കുമ്പോഴെക്കും നാലു മല്ലന്മാർ വന്ന് എന്നെ പിടിക്കുകയും നിലവിളിക്കാതിരിപ്പാൻവേണ്ടി വായ പൊത്തുകയും ചെയ്തു. പിന്നെ എനിക്കൊന്നും ഓൎമ്മയില്ല. വീണ്ടും ബോധമുണ്ടായി കണ്ണു തുറന്നു നോക്കുമ്പോൾ ഞാൻ ഒരു ചെറാക്കുടിയിൽ കിടക്കുന്നതായും, എന്റെ അടുത്തായി നാലു തടിയൻ മാപ്പിളമാർ നിൽക്കുന്നതായും കണ്ടു. ഞാൻ കണ്ണുമിഴിച്ചു ഉടനെ അവർ പുറപ്പാടായി. എന്നോടുംകൂടെ വരുവാൻ പറഞ്ഞു. അവരുടെ ആജ്ഞാനുസരണം ഞാൻ എഴുന്നേറ്റ് അവരോടൊപ്പം നടന്നു. കുറെ പോയപ്പോൾ ഒരു വണ്ടി

വഴിയിലെത്തി ഒരു വണ്ടി കണ്ടു. കയറാൻ പറഞ്ഞു. കയറി. വണ്ടി അതിവേഗം ഓടിച്ചുതുടങ്ങി. കഷ്ടിച്ച് ഒരു മണിക്കൂറിട ഓടിയപ്പോഴേയ്ക്കും വണ്ടി ഒരു കണ്ടിൽ ചെന്നു ചാടി. പിന്നത്തെ വർത്തമാനവും എനിയ്ക്കു നിശ്ചയമില്ല. കണ്ണു മിഴിച്ചപ്പോൾ കുഞ്ചിയമ്മ അടുത്തിരുന്നു ശുശ്രൂഷിയ്ക്കുന്നതു കണ്ടു. മനസ്സിന് അല്പം സമാധാനമായി. ഉടനെ നാലഞ്ചാളുകൾ ഞാൻ കിടന്നിരുന്ന മുറിയിലേയ്ക്കു കയറിവന്നു കുഞ്ചിയമ്മയെ പിടിച്ചു മുറിയുടെ പുറത്തേയ്ക്കു കൊണ്ടുപോയി. അവർ മാപ്പിളമാരല്ലെന്നു ബോദ്ധ്യമായെങ്കിലും സന്മാർഗ്ഗികളല്ലെന്ന് ഊഹിപ്പാൻ കാരണവുമുണ്ടായിരുന്നു. 'അവിടെത്തന്നെ കിടന്നാൽ ഒരു ഗതിയുമില്ല. താഴത്ത് അവരുടെ കൂട്ടരാണെങ്കിൽ പിടിയ്ക്കും. ഇല്ലെങ്കിൽ വല്ല വഴിയ്ക്കും ഓടി രക്ഷപ്പെടാൻ ശ്രമിക്കാം' എന്ന് ഉടനെ തീർച്ചപ്പെടുത്തി എഴുന്നേറ്റു പുറത്തു കടന്നു വാതിലടച്ച് ഓടാമ്പലിട്ടു താഴത്തു വന്നു. അപ്പോഴാണ് അച്ഛനെ കണ്ടെത്തിയത്. ആ ഒരു സംഭവംകൊണ്ടു മറ്റുള്ള കഷ്ടപ്പാടിന്റെ ശക്തിയെല്ലാം സാരമില്ലാതായി.

നായർ — എന്റെ മകളേ! എന്റെ അവസ്ഥയും അങ്ങിനെതന്നെയാണ്. രണ്ടു പ്രാവശ്യം മൃത്യുവിന്റെ വായിൽപോയി മടങ്ങി വന്ന കാര്യമൊന്നും ഞാൻ ഇപ്പോൾ ഓർക്കുന്നില്ല. ആകട്ടെ നേരം കുറെയായല്ലോ. നമുക്കിപ്പോൾ തന്നെ അങ്ങോട്ടു പുറപ്പെടുകയല്ലേ?

നാണിക്കുട്ടി — വീട്ടിലൊന്നു പോകാതെ തരമില്ല. എനിക്ക് എന്റെ കൂടെ താമസിയ്ക്കുന്ന വിശ്വസ്തയായ ഒരാളുണ്ട്. അവരോട് ഈ വിവരമെല്ലാം പറഞ്ഞു വ

ല്ലമും നോക്കണം. പിന്നെയും ചില്ലറയായ ചില ഏൎപ്പാടുകളെല്ലാം ചെയ്വാനുണ്ട്.

നായർ——എന്നാൽ നമുക്കെല്ലാവൎക്കുംകൂടി ഇപ്പോൾ അങ്ങോട്ടു പോയിക്കളയാം. യാത്ര ഉച്ചതിരിഞ്ഞിട്ടു മതി.

നായരുടെ അഭിപ്രായത്തോടുകൂടി മറ്റെല്ലാവരും യോജിച്ചു. നാലുപേരും വഴിയമ്പലം വിട്ടു പുറത്തിറങ്ങി വെട്ടുവഴിയിൽ എത്തി. നായരെത്തിരഞ്ഞ് ഈ വഴിയ്ക്കു പുറപ്പെട്ടിരിക്കുന്ന കോന്തുവും ആ സമയത്തു വന്നുചേൎന്നു. കൂടെയുള്ള സ്ത്രീകൾ ആരെല്ലാമാണെന്നറിഞ്ഞപ്പോൾ കോന്തുവിന്നും കള്ളന്മാരെ സംബന്ധിച്ച് കോന്തു ചെയ്ത അത്ഭുതപ്രവൃത്തികൾകേട്ടു നായർ മുതലായവൎക്കും വളരെ സന്തോഷമായി. എല്ലാവരും കൂടി നാനിക്കുട്ടിയമ്മയുടെ വീട്ടിൽ പോയി താമസിച്ച് ഉച്ച തിരിഞ്ഞശേഷം നാട്ടിലേയ്ക്കു തിരിച്ചു.

* * * * * * *
* * * * * * *

കള്ളന്മാരെ കൈവശം കിട്ടിയ ശേഷം പൊല്ലീസ്സുകാർ നടത്തിയ ശ്രമങ്ങളാലും അന്വേഷണങ്ങളാലും മുമ്മൂന്നു പ്രാവശ്യം തൂക്കിക്കൊല്ലത്തക്കവണ്ണമുള്ള കുറ്റങ്ങൾ അവരുടെ പേരിൽ തെളിയുകയും അഞ്ചുപേരെയും ഒപ്പം തൂക്കിക്കൊല്ലുകയും ചെയ്തു.

* * * * * * *

നാനിക്കുട്ടിഅമ്മയും കല്യാണിയും യോഗ്യന്മാരായ വരന്മാരോടു ചേൎന്ന് അനവധി കാലം സുഖിച്ചു.

(ശുഭം)

